തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പ്

# ശ്രീചിത്തിരതിരുനാൾ പാഠാവലി

## അഞ്ചാംപാഠം



ഗവൎമ്മെൻറിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നതു്

തിരുവിതാംകൂർ സൎക്കാർ അച്ചുകൂടം

പകൎപ്പവകാശം

[illegible]

M.M.S. Chavara South. NO: 1[illegible]9
5.9.12

# വിഷയവിവരം.

| പാഠം. | | പുറം. |
|---|---|---|
| ൧. ശ്രീമൂലംതിരുനാൾ | ... | ൧ |
| ൨. പുത്രവാത്സല്യം | ... | ൮ |
| ൩. വായു | ... | ൧൦ |
| ൪. കുചേലസത്കാരം | ... | ൧൭ |
| ൫. കുന്തിയുടെ [illegible]ബുദ്ധി | ... | ൨൧ |
| ൬. കൃത്യാകൃത്യവിവേചനം | ... | ൨൯ |
| ൭. പദാർത്ഥങ്ങളുടെ അവസ്ഥാത്രയം | ... | ൩൨ |
| ൮. കാളിയമർദ്ദനം | ... | ൪൧ |
| ൯. അററ്ലാൻറിക്കിലെ അത്യാഹിതം | ... | ൪൫ |
| ൧൦. ശതമുഖരാവണവധം | ... | ൫൨ |
| ൧൧. നക്ഷത്രങ്ങളുടെ സ്ഥാനം | ... | ൫൬ |
| ൧൨. ഒരു മലങ്കാട്ടിലെ മഴക്കാലം | ... | ൬൪ |
| ൧൩. പക്ഷികൾ | ... | ൬൬ |
| ൧൪. രാവണമദം | ... | ൭൫ |
| ൧൫. രാവണമദമർദ്ദനം | ... | ൭൬ |
| ൧൬. നളനും ദമയന്തിയും | ... | ൭൮ |
| ൧൭. സന്മാർഗ്ഗോപദേശം | ... | ൮൭ |
| ൧൮. രക്തചംക്രമണം | ... | ൯[illegible] |
| ൧൯. ശ്രീയേശുജനനം | ... | ൧൦൧ |
| ൨൦. പ്രകൃതിനിയന്ത്രണം | ... | ൧൦൩ |
| ൨൧. ഇന്ദ്രദർപ്പശമനം | ... | ൧൧൩ |
| ൨൨. നാണയങ്ങൾ | ... | ൧൧൬ |
| ൨൩. എഴുത്തച്ഛൻ | ... | ൧൨൯ |
| ൨൪. പ്രകൃതിസൗന്ദര്യം | ... | ൧൩൦ |

പാഠം. പുറം



---

# അഞ്ചാംപാഠപുസ്തകം.

## പാഠം ൧

## ശ്രീമൂലംതിരുനാൾ.

ശ്രേയസ്കരമായ വിധത്തിൽ മുപ്പത്തൊൻപതു വർഷം നമ്മുടെ രാജ്യം ഭരിച്ചു കൊല്ലം ൧൦൯൯-ാമാണ്ടു നാടുനീങ്ങിയ ശ്രീമൂലംതിരുനാൾ രാമവർമ്മ മഹാരാജാ തിരുമനസ്സിലെ നാം എന്നും കൃതജ്ഞതയോടും ഭക്തിയോടുംകൂടി സ്മരിക്കുന്നതാണ്. ഇൻഡ്യയിലെ രാജാക്കന്മാരിൽ സർവഥാ അഗ്രഗണ്യനെന്നു ആ മഹാരാജാവിനെ എല്ലാവരും ആദരിച്ചിരുന്നു.

തിരുമനസ്സുകൊണ്ടു ൧൦൩൩-ാമാണ്ടു കന്നിമാസത്തിൽ മൂലം നക്ഷത്രത്തിൽ ജാതനായി. ആയില്യംതിരുനാൾ മഹാരാജാവിന്റെയും വിശാഖംതിരുനാൾ മഹാരാജാവിന്റെയും ഏകസഹോദരിയായ ലക്ഷ്മീഭായി തമ്പുരാട്ടിയായിരുന്നു തിരുമനസ്സിലെ മാതാവ്. പിതാവ് വിദ്യാസമ്പന്നനായ ചങ്ങനാശ്ശേരി രാജരാജവർമ്മ കോയിത്തമ്പുരാൻ ആയിരുന്നു. അവിടന്നു ജനിച്ചു ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ മാതാവ് നാടുനീങ്ങി. അതിനുശേഷം തിരുമനസ്സിലെ വളർത്തിയതു കോയിത്തമ്പുരാൻതന്നെ ആയിരുന്നു. എന്നാൽ ഒന്നര

വർഷം കഴിഞ്ഞപ്പോൾ കോയിത്തമ്പുരാനും കാലധർമ്മം പ്രാപിച്ചു. അനന്തരം മാതുലന്മാരുടെ നേരിട്ടുള്ള മേൽനോട്ടത്തിലാണു് അവിടന്നു വളൎന്നതു്.

യഥാകാലം തിരുമനസ്സുകൊണ്ടു് വിദ്യാഭ്യാസം ആരംഭിച്ചു. പഠിത്തത്തിൽ അവിടത്തെയ്ക്കു സ്ഥിരമായ നിശ്ചയവും ഉത്സാഹവും ഉണ്ടായിരുന്നു. അന്നന്നു പഠിക്കാനുള്ളതു നാളത്തേയ്ക്കു മാററിവയ്ക്കുക ഒരിക്കലും അവിടന്നു ചെയ്തിരുന്നില്ല. കാലക്രമത്തിൽ തിരുമനസ്സിലെയ്ക്കു് ഇംഗ്ലീഷിലും സംസ്കൃതത്തിലും ശ്ലാഘ്യമായ പാണ്ഡിത്യം സിദ്ധിച്ചു. ഇംഗ്ലീഷു് എഴുതുന്നതിനും സംസാരിക്കുന്നതിനും അവിടത്തെയ്ക്കു് ദൃഢമായ നൈപുണ്യം ഉണ്ടായിരുന്നുവെന്നു പല മഹാന്മാരും പ്രശംസിച്ചിട്ടുണ്ടു്.

വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് ൧൦൬൦-ാമാണ്ടു കർക്കടകത്തിൽ നാടുനീങ്ങി. ൧൦൬൧ ചിങ്ങമാസം ൫-ാംനു- തിരുമനസ്സുകൊണ്ടു് രാജ്യഭരണം ആരംഭിച്ചു. രാജ്യതന്ത്രകുശലന്മാരായ ഒൻപതു ദിവാൻജിമാർ തിരുമനസ്സിലെ സേവിച്ചിട്ടുണ്ടു്. അവരുടെ ആലോചനയോടുകൂടി മുമ്പു് ഉണ്ടായിരുന്ന ഭരണവകുപ്പുകളിലെല്ലാം കാലാനുകൂലങ്ങളായ പല പരിഷ്കാരങ്ങൾ ഏർപ്പെടുത്തി. കൃഷി, വ്യവസായം, നാട്ടുവൈദ്യം മുതലായ പല പുതിയ ഡിപ്പാർട്ടുമെൻറുകൾ ഈ മഹാരാജാവിൻെറ വാഴ്ചക്കാലത്താണു് ആവിർഭവിച്ചതു്.

ജനങ്ങൾക്കു സങ്കടകരമായിരുന്ന പല പഴയ ഏർപ്പാടുകളും തിരുമനസ്സുകൊണ്ടു് നിറുത്തൽചെയ്തു. നെൽകൃഷി ചെയ്യുന്ന നിലങ്ങൾക്കുള്ള കരത്തിൽ ഏതാനും



ഭാഗം നെല്ലായിത്തന്നെ കൊടുക്കണമെന്നായിരുന്നു പഴയ ചട്ടം. സക്കാർക്ഷേത്രങ്ങളിലേ ആവശ്യങ്ങൾക്കു

മററുമായി ആ നെല്ല് ഉപയോഗിച്ചുവന്നു. എന്നാൽ നെല്ലു ചുമന്ന് പകുതിക്കച്ചേരികളിൽ എത്തിക്കുന്നതിനും, ആളേല്പിച്ചു രസീതു വാങ്ങിക്കുന്നതിനും ജനങ്ങൾക്ക് അനല്പമായ ബുദ്ധിമുട്ടും ദ്രവ്യവ്യയവും ഉണ്ടായിരുന്നു. ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ട് ആ ഏർപ്പാട് നിറുത്തൽ ചെയ്തു്, നികുതി പണമായിട്ട് അടച്ചാൽ മതിയെന്നു തീരുമാനിച്ചു.

സഞ്ചാരസൗകര്യത്തിനും വാണിജ്യാഭിവൃദ്ധിക്കുമായി രാജ്യത്തിന്റെ നാനാഭാഗങ്ങളിൽ റോഡുകൾ വെട്ടിക്കുകയും പാലങ്ങൾ പണിയിക്കുകയും ചെയ്തു. തിരുവിതാംകൂറിൽ ആദ്യമായി തീവണ്ടി നടപ്പിലാക്കിയതു തിരുമനസ്സിലെ ഭരണകാലത്ത് ആയിരുന്നു. ഇങ്ങനെയുള്ള പുതിയ ഏർപ്പാടുകളുടെ ഫലമായി ജനങ്ങളുടെ ഐശ്വര്യവും സുഖസൗകര്യങ്ങളും ഉപര്യുപരി വർദ്ധിച്ചു.

ഈ മഹാരാജാവിന്റെ ഭരണകാലത്ത് മദ്രാസ് ഗവർണ്ണർമാരും വിദേശീയരായ മററു പല മഹാന്മാരും തിരുവനന്തപുരത്തു വന്ന് അവിടത്തെ സന്ദർശിച്ചിട്ടുണ്ട്. ഇൻഡ്യയിലെ വൈസ്രായി ആദ്യമായി തിരുവിതാംകൂർ സന്ദർശിച്ചതും ഇക്കാലത്തായിരുന്നു. ഇവർ എല്ലാരും തിരുമനസ്സിലെ ഗുണോൽകർഷത്തെയും ഭരണനൈപുണ്യത്തെയും പററി അത്യന്തം പ്രശംസിച്ചിട്ടുണ്ട്. ചക്രവർത്തി തിരുമനസ്സിൽ നിന്ന് ഭാരതീയരാജാക്കന്മാർക്കു ലഭിക്കാവുന്ന മഹോന്നതങ്ങളായ പല ബഹുമതികളും തിരുമനസ്സിലേയ്ക്കു ലഭിച്ചു.

ഭരണകാര്യത്തിൽ പ്രജകളുടെ സഹകരണംകൂടി സിദ്ധിക്കത്തക്കവണ്ണം ചില പുതിയ വ്യവസ്ഥകൾ ഏർപ്പെടുത്തിയതും തിരുമനസ്സിലെ കാലത്താണ്. ൧൦൬൩-ൽ തിരുവിതാംകൂർ 'നിയമസഭ' സ്ഥാപിച്ചു. അതുവരെ മഹാരാജാവും ദിവാൻജിയും തമ്മിൽ ആലോചിച്ചു രാജ്യഭരണത്തിനു വേണ്ട നിയമങ്ങൾ നടപ്പാക്കിവന്നു. മേലാൽ ജനങ്ങളുടെ അഭിപ്രായംകൂടി അറിയണമെന്ന് ഉദ്ദേശിച്ച് ആദ്യമായി എട്ടംഗങ്ങളുള്ള ഒരു സഭ ഏർപ്പെടുത്തി. രാജ്യത്തിൽ പ്രചരിപ്പിക്കേണ്ട നിയമങ്ങളെക്കുറിച്ച് ആലോചിക്കാൻ മാത്രമേ ആ സഭയ്ക്ക് അധികാരം ഉണ്ടായിരുന്നുള്ളു. തിരുമനസ്സുകൊണ്ടു ക്രമേണ സഭാംഗങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കുകയും സഭയ്ക്കു കൂടുതലായി പല അധികാരങ്ങൾ നല്കുകയും ചെയ്തു. നിയമങ്ങളെപ്പററി ആലോചിക്കുന്നതുകൂടാതെ രാജ്യകാര്യങ്ങളെപ്പററി ഗവൺമെൻറിനോടു ചോദ്യം ചെയ്യുന്നതിനും, രാജ്യത്തിലെ ചെലവിനെ നിയന്ത്രിക്കുന്നതിനും സഭയ്ക്ക് അധികാരം കല്പിച്ചനുവദിച്ചു.

൧൦൮൦-ൽ 'ശ്രീമൂലം പ്രജാസഭ' എന്ന മറെറാരു സ്ഥാപനംകൂടി തിരുമേനി ഏർപ്പെടുത്തി. ഇതും ജനപ്രതിനിധികളുടെ സഭയാണ്. ഇതുമൂലം ഓരോ താലൂക്കുകളിലെയും ജനങ്ങൾക്ക് അവരുടെ ആവശ്യങ്ങളെയും, രാജ്യകാര്യങ്ങളെപ്പററി അവർക്കുള്ള അഭിപ്രായങ്ങളെയും ഗവൺമെൻറിനെ ധരിപ്പിക്കുന്നതിനു വേണ്ട അവസരം സിദ്ധിച്ചു.

ഇന്നു നാട്ടു വാഴുന്ന നമ്മുടെ പൊന്നുതമ്പുരാൻ ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു ഈ രണ്ടു സഭകളെയും പരിഷ്കരിച്ച് 'ശ്രീചിത്രാസ്റ്റേററു കൗൺസിൽ' എന്നും, 'ശ്രീമൂലം അസംബ്ലി' എന്നും രണ്ടു സ്ഥാപനങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. കൗൺസിലും അസംബ്ലിയും സഹകരിച്ചു നിയമങ്ങൾ ഉണ്ടാക്കത്തക്ക വണ്ണമാണ് അവയുടെ സംഘടന. രാജ്യത്തിലെ ചെലവു് നിയന്ത്രിക്കുന്നതിനും ഭരണകാര്യങ്ങളെപ്പററി വിമർശിക്കുന്നതിനും ഇതിലെ അംഗങ്ങളായ ജനപ്രതിനിധികൾക്ക് അധികാരം കല്പിച്ച് അനുവദിച്ചിട്ടുണ്ട്. ഓരോ സമുദായക്കാർക്കും തക്കതായ പ്രാതിനിധ്യം ഉണ്ടായിരിക്കുന്നതിനും ജനപ്രതിനിധികൾക്ക് ഉദ്യോഗസ്ഥാംഗങ്ങളെ അപേക്ഷിച്ച് കൂടുതൽ പ്രാബല്യം ഉണ്ടായിരിക്കുന്നതിനും പ്രത്യേകം നിഷ്കർഷകൾ ചെയ്തിരിക്കുന്നു.

ജനങ്ങളെ കൂട്ടിച്ചേർത്തു് ഭരണകാര്യങ്ങൾ നിർവഹിക്കുന്ന നഗരസഭകളും ആദ്യമായി നമ്മുടെ നാട്ടിൽ ഉണ്ടായതു് ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ കാലത്താണ്. നഗരങ്ങളിലെ ശുചീകരണം, ആരോഗ്യരക്ഷ മുതലായ ആവശ്യങ്ങൾ നിർവഹിക്കുന്നതു് ഈ സഭകളാണ്. പ്രാദേശികങ്ങളായ ഈ മാതിരി കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുവാൻ അതാതു സ്ഥലത്തുള്ള ജനങ്ങൾക്കു കൂടുതൽ സൗകര്യമുണ്ട്. ആ ചുമതല അവരെ ധരിപ്പിക്കുന്നതിനും, അതു വഹിക്കുവാൻ അവരെ പരിശീലിപ്പിക്കുന്നതിനുമാണ് ഈ സ്ഥാപനങ്ങൾ ഏർപ്പെടുത്തിയിട്ടുള്ളതു്. നീതിപരിപാലനത്തിലും അന

ഉദ്യോഗസ്ഥന്മാർക്കു പ്രവേശനമുണ്ടായിരിക്കത്തക്കവണ്ണം ൧൦൮൮-ൽ പഞ്ചായത്തുകോടതികളും നടപ്പാക്കി.

രാജ്യകാര്യങ്ങളിൽ ഇപ്രകാരം പ്രജകളുടെ സഹകരണം ആദ്യമായി സ്വീകരിക്കുകയും, ക്രമേണ അതിനെ വർദ്ധിപ്പിക്കുകയും ചെയ്തതിനാൽ ശ്രീമൂലംതിരുനാൾ മഹാരാജാ തിരുമനസ്സുകൊണ്ടു ജനങ്ങളുടെ അപാരമായ കൃതജ്ഞതയെ സമാർജ്ജിച്ചു. പ്രജാക്ഷേമത്തിനു ഉപകരിക്കുന്ന പുതിയ പരിഷ്കാരങ്ങളെ അംഗീകരിക്കുവാൻ അവിടുന്നു സർവ്വദാ സന്നദ്ധനായിരുന്നു. എങ്കിലും ഗുണകരങ്ങളായ പൂർവ്വാചാരങ്ങളെ പരിപാലിക്കുന്നതിൽ അവിടത്തേയ്ക്കു നിഷ്കർഷ ഉണ്ടായിരുന്നുതാനും.

തിരുമനസ്സിലേയ്ക്കു ആഡംബരം അശേഷം ഉണ്ടായിരുന്നില്ല. ഭവനം, വസ്ത്രം, വാഹനം മുതലായവ ശുചിയായും രമ്യമായും ഇരിക്കണമെന്നല്ലാതെ അവ കാഴ്ചക്കാരെ ഭ്രമിപ്പിക്കത്തക്കതായിരിക്കണമെന്നു അവിടന്നു ആഗ്രഹിച്ചില്ല. ഇതരരാജാക്കന്മാരെ സന്ദർശിച്ചിട്ടുള്ള പലരും മഹാരാജാവിന്റെ ഈ ജീവിതചര്യ കണ്ടു ആശ്ചര്യപ്പെട്ടു പ്രശംസിച്ചിട്ടുണ്ടു.

ഈശ്വരകാര്യത്തിൽ ഉറച്ച വിശ്വാസവും കൃത്യനിഷ്ഠയും തിരുമനസ്സിലെ പ്രധാന ഗുണങ്ങളായിരുന്നു. സുഖവും സൗകര്യവും അശേഷം ഗണിക്കാതെ ചെയ്യേണ്ട സകല പ്രവൃത്തികളും ക്ലിപ്തസമയത്തിൽ ചെയ്തുതീർക്കുകയെന്ന ദൃഢവ്രതം വാർദ്ധക്യദശയിൽപ്പോലും അവിടന്നു പാലിച്ചുപോന്നു. ഇപ്രകാരം മുപ്പത്തൊൻപതു വർഷം അനുഗ്രഹകരമായ രീതിയിൽ രാജ്യഭരണം

നടത്തി അറുപത്തേഴാമത്തെ തിരുവയസ്സിൽ അവിടന്നു പരലോകം പ്രാപിച്ചു. അവിടത്തെപ്പററിയുള്ള സ്മരണ ശാശ്വതമായി പരിലസിക്കും.

---

പാഠം ൨.

## പുത്രവാത്സല്യം.

കോപിച്ചു പണ്ടു താൻ കോലുമായ് ചെല്ലുമ്പോൾ
വേപിച്ചു മേവുന്ന മേനിതന്നെ
ചാലേ പിടിച്ചങ്ങു പൂണ്ടുനിന്നീടിനാൾ
ബാലനായുള്ള നാളെന്നപോലെ. ൧

'പാരിച്ചു നിന്നുള്ള പാഴായ്മ ചെയ്കയാൽ
പാശത്തെക്കൊണ്ടു പിടിച്ചുകെട്ടി,
തിണ്ണം വലിച്ചു മുറുക്കി ഞാൻ നില്ക്കയാ-,
ലുണ്ണിപ്പൂമേനിയിൽ പുണ്ണില്ലല്ലീ?' ൨

എന്നങ്ങു ചൊല്ലിത്തലോടിത്തുടങ്ങിനാൾ
നന്ദജൻതന്നുടെ മേനിതന്നെ.
'എന്മടിതന്നിൽ ഞാൻ നന്നായിവച്ചുകൊ-
ണ്ടെന്മകൻ വാഴ്കെന്നു ചൊല്ലുന്നേരം, ൩

എൻമുഖം നോക്കീട്ടു പുഞ്ചിരി തൂകുന്ന
നിൻമുഖം കാണട്ടെ'യെന്നു ചൊല്ലി

അമ്മുഖം തന്നെ മുകൎന്നുതുടങ്ങിനാ-
ളമ്മയായുള്ള യശോദയപ്പോൾ. ൧൯

നന്മധു തൂകിവന്നെന്മടിത്തട്ടിലായ്
നൻമുലയുണ്ടു ചിരിക്കുന്നേരം
'തിണ്ണമെന്മാറിലടിച്ചുനിന്നീടുന്നോ-
രുണ്ണിക്കൈയ്ക്ക് കാണട്ടെ'യെന്നു ചൊല്ലി. ൨൦

മെല്ലവന്നെട്ടത്തു പുണൎന്നുനിന്നീടിനാൾ
പല്ലവം വെല്ലുന്ന പാണിതന്നെ
'എന്നുടെ മേലയിൽച്ചേൎത്തേച്ചീടിനോ-
രുണ്ണിക്കാൽ കാണട്ടെ'യെന്നു ചൊല്ലി, ൨൧

സമ്മോദം പൂണ്ടു മുകൎന്നുനിന്നീടിനാൾ
തന്മകൻ തന്നുടെ പാദങ്ങളെ.
ഇങ്ങനെയോരോരോ വേലകൾ കാട്ടിനാൾ
പൊങ്ങിനിന്നീടിന മോദത്താലേ ൨൨

എന്നതു കണ്ടൊരു നന്ദനുമന്നേരം
ചെന്നങ്ങു പൂണ്ടുനിന്നായവണ്ണം
ചിത്തം തെളിഞ്ഞു പറഞ്ഞുനിന്നീടിനാൻ
പുത്രനെക്കണ്ടുള്ള സന്തോഷത്താൽ. ൨൩

'നിത്യവും കണ്ട കിനാവുകളെല്ലാമേ
സത്യമെന്നിങ്ങനെ ചൊല്ലാമിപ്പോൾ
മുന്നമേപ്പോലെ വന്നിന്നു ഞാനെന്നുടെ
പൊന്നാരപ്പൈതലേപ്പൂണ്ടേനല്ലോ. ൨൪

എൻമുതുകേറിനിന്നാൻകളിപ്പതി-
നിന്നിനിയാമോ ചൊല്ലുണ്ണിക്കണ്ണാ!
തിങ്കളെച്ചെന്നുപിടിപ്പതിനായിട്ടി-
ന്നെൻകഴുത്തേറുക വേണ്ടായേ ചൊൽ. ൪൦

ഓടിവന്നിട്ടുടനെന്മടിത്തട്ടിലായ്
താടി പിടിച്ചുവലിക്കേണ്ടായോ?'
പ്രേമം പൊഴിഞ്ഞുനിന്നിങ്ങനെയോരോരോ
ഓമനവാർത്തകളോതിയോതി. ൪൧

പിന്നെയും പിന്നെയും പൂണ്ടുനിന്നീടിനാൻ
നന്ദനൻ തന്നെയും നന്ദനപ്പോൾ. ൪൨

[കൃഷ്ണഗാഥ]

---

പാഠം ൩.

## വായു

ഘനം, ദ്രവം, വാതകം ഇങ്ങനെ മൂന്ന് അവസ്ഥകളാണു പദാർത്ഥങ്ങൾക്ക് ഉണ്ടാകുന്നതു്. വായു ഒരു വാതകമാണ്. നാം വസിക്കുന്ന ഈ ഭൂഗോളത്തെ ആവരണം ചെയ്തുകൊണ്ടു് ഭൂപൃഷ്ഠത്തിൽനിന്നു ഏകദേശം നൂറുമൈലോളം ഉയരത്തിൽ എത്തുന്ന ഒരു വായുമണ്ഡലം ഉണ്ട്. മനുഷ്യരും മററു ജന്തുക്കളും ഈ വായുവാണ് ശ്വസിക്കുന്നതു്. ഭക്ഷണം കൂടാതെ

ങ്ങൾക്ക് കുറേ ദിവസം കഴിച്ചുകൂട്ടാൻ സാധിക്കും. എന്നാൽ ശ്വാസിക്കാതെ അല്പനേരംപോലും കഴിച്ചുകൂട്ടാൻ വളരെ പ്രയാസമാണ്. ശ്വാസിക്കാൻ കഴിയാത്തവണ്ണം മൂക്കും വായും മൂടിപ്പിടിച്ചാൽ ഉണ്ടാകുന്ന ശ്വാസംമുട്ടലും പ്രാണസങ്കടവും നമുക്കുതന്നെ കുറേനേരത്തേയ്ക്കു് അറിയാവുന്നതാണ്.

ജീവധാരണത്തിന് അപരിത്യാജ്യമായ ഈ വായു ഒരു സമ്മിശ്രപദാർത്ഥമാകുന്നു. പ്രധാനമായി അമ്ലജനകം (Oxygen) പാക്യജനകം (Nitrogen) ഇങ്ങനെ രണ്ടു വാതകങ്ങൾ കലർന്നുള്ളതാണ് വായു. എന്നാൽ അതിൽ അമ്ലജനകം പാക്യജനകത്തെക്കാൾ വളരെ കുറവാണ്. വായുവിൻെറ ഏകദേശം അഞ്ചിലൊരു ഭാഗം അമ്ലജനകവും ശേഷം നാലു ഭാഗം പാക്യജനകവും ആകുന്നു.

വായുവിൻെറ ഘടകങ്ങളായ ഈ വാതകങ്ങളിൽ ഓരോന്നിനും പ്രത്യേകം പ്രയോജനമുണ്ട്. തീ ഉണ്ടാകുന്നതിന് അമ്ലജനകം ആവശ്യമായ ഒരു വാതകമാകുന്നു. അമ്ലജനകം നിറച്ചിട്ടുള്ള ഒരു കുപ്പിക്ക് അകത്തു് മങ്ങിയ ഒരു കനൽക്കൊള്ളി കാണിച്ചാൽ അതു വളരെ പ്രകാശത്തോടെ കത്തിയെരിയുന്നതു കാണാം. ദഹനം എവിടെയെല്ലാം ഉണ്ടാകുന്നുവോ അവിടെയെല്ലാം അമ്ലജനകത്തിൻെറ പ്രവൃത്തി ഉണ്ട്. മെഴുകുതിരി എരിയുമ്പോഴും, ഗൃഹങ്ങൾക്ക് അഗ്നിബാധയുണ്ടാകുമ്പോഴും എരിയുന്ന പദാർത്ഥങ്ങൾ അമ്ലജനകത്തോടു യോജിക്കയാണു ചെയ്യു

ന്നത്. ഒരു തിരി കത്തിച്ച് അതിനെ ഒരു പാത്രം കൊണ്ടു മൂടിവച്ചാൽ അല്പസമയത്തിനുള്ളിൽ ദീപം അണഞ്ഞു പോകുന്നു. പാത്രത്തിനുള്ളിൽപ്പെട്ട വായുവിൽ അമ്ലജനകത്തിന്റെ അളവ് ക്ലിപ്തമാണ്. തിരിയിലെ പദാർത്ഥങ്ങൾ ഈ അമ്ലജനകത്തോടു യോജിക്കുമ്പോൾ ആ വാതകം ക്രമേണ കുറഞ്ഞ് ഒടുവിൽ തിരി കത്തുന്നതിനു മതിയാകാതെ വരുന്നു.

ഇതെല്ലാം അമ്ലജനകത്തിന്റെ പ്രത്യക്ഷമായ ക്രിയയാണ്. എന്നാൽ പ്രത്യക്ഷമല്ലാത്തവിധത്തിലും ഈ വാതകത്തിന്റെ പ്രവൃത്തി എല്ലായ്പോഴും നടന്നുകൊണ്ടിരിക്കുന്നു. നാം ശ്വാസിക്കുന്ന വായുവിലുള്ള അമ്ലജനകം രക്തത്തിൽ കലർന്ന് അതുവഴിയായി ശരീരത്തിൽ സർവത്ര വ്യാപിക്കുകയും, അങ്ങനെ ശരീരത്തിൽ ദഹനക്രിയ നടന്നുകൊണ്ടിരിക്കയും ചെയ്യുന്നു. ഈ ദഹനത്തിന്റെ ഫലമായിട്ടാണ് ശരീരത്തിൽ ചൂട് ഉണ്ടാകുന്നത്. ഇങ്ങിനെ ശരീരത്തിൽ മാംസശകലങ്ങൾ ദഹിച്ചുകൊണ്ടിരിക്കുന്നതിനാലുള്ള ക്ഷീണതയെ പരിഹരിക്കാനാണ് ആഹാരം ആവശ്യമായിത്തീരുന്നത്. വായുസ്പർശം ഏറ്റു മിക്ക പദാർത്ഥങ്ങൾക്കും അമ്ലജനകത്തിന്റെ പ്രവൃത്തികൊണ്ട് അല്പാല്പമായി മാറ്റം സംഭവിക്കുന്നു. കർക്കശമായ ഇരുമ്പുപോലും വായുവിന്റെ സമ്പർക്കത്താൽ തുരുമ്പുപിടിച്ചു പൊടിഞ്ഞു പോകുന്നതു കാണാറുണ്ടല്ലോ.

വായുവിൻെറ അഞ്ചിൽ നാലു ഭാഗവും പാക്യജനകമെന്ന വാതകമാണെന്നു പറഞ്ഞതല്ലോ. ഈ വാതകത്തിൻെറ ഉപയോഗം എന്താണെന്നു നോക്കാം. പാക്യജനകം ദഹനത്തെ സഹായിക്കുന്നില്ലെന്നു മാത്രമല്ല, തടയുകയും ചെയ്യുന്നു. അമ്ലജനകം നിറച്ചിട്ടുള്ള ഒരു കുപ്പിയിൽ മങ്ങിയ ഒരു കനൽക്കൊള്ളി കാണിച്ചാൽ കനൽക്കൊള്ളി എരിഞ്ഞു കത്തുമെന്നു മുമ്പു പറഞ്ഞതല്ലോ. നേരെമറിച്ചു കത്തിയെരിയുന്ന ഒരു കൊള്ളിയെ പാക്യജനകം നിറച്ചിട്ടുള്ള ഒരു കുപ്പിയിൽ താഴ്ത്തിയാൽ അതു വേഗത്തിൽ കെട്ടുപോകയും ചെയ്യും.

വായുമണ്ഡലം മുഴുവൻ അമ്ലജനകം തന്നെ ആയിരുന്നു എങ്കിൽ അതിൻെറ ദുർന്നിവാരമായ ദഹനശക്തി വളരെ നാശങ്ങൾ ചെയ്യുമായിരുന്നു. നമ്മുടെ ദേഹത്തിലും വെളിയിലും ചൂട് അത്യന്തം ദുസ്സഹമായിരുന്നേനേ. എവിടെയെങ്കിലും ഉണ്ടാകുന്ന അല്പമായ അഗ്നിബാധ ക്ഷണത്തിൽ എല്ലായിടവും പടൎന്നുപിടിച്ച് സൎവ്വവും ഭസ്മമായിത്തീരുമായിരുന്നു. അമ്ലജനകത്തിൻെറ ഇപ്രകാരമുള്ള കഠിനശക്തി കുറയ്ക്കുന്നതിനു വായുമണ്ഡലത്തിലുള്ള പാക്യജനകം ഉപയോഗപ്പെടുന്നു. തീക്ഷ്ണങ്ങളായ ഔഷധങ്ങളിൽ വെള്ളം ചേൎത്തു വീൎയ്യം കുറച്ചു വൈദ്യന്മാർ രോഗികൾക്കു കൊടുക്കുന്നതുപോലെ അമ്ലജനകത്തിൽ പാക്യജനകത്തെ കലൎത്തി സ്രഷ്ടാവ് ലോകാനുഗ്രഹമായി നൽകിയിരിക്കുന്നു.

അമ്ലജനകവും പാക്യജനകവും ആണ വായുവിന്റെ പ്രധാനഘടകങ്ങളെങ്കിലും, മററു ചില വാതകങ്ങൾകൂടി വായുവിൽ കലൎന്നിരിക്കുന്നു. ഇവയിൽ പ്രധാനമായതു് ഇംഗാലാമ്ലം എന്ന വാതകമാകുന്നു. ഈ വാതകം ഇംഗാലത്തിന്റെയും അമ്ലജനകത്തിന്റെയും സംയോഗത്താൽ ഉണ്ടാകുന്നതാണു്. ജന്തുക്കളുടെ ശരീരത്തിലും ഉദ്ഭിജ്ജങ്ങളിലും പ്രധാനമായ അംശമാണു് ഇംഗാലം. കരിയിൽ ഭൂരിഭാഗവും ഇംഗാലമാണു്.

വിറകും മററും എരിയുമ്പോൾ അവയിലുള്ള ഇംഗാലാംശത്താൽ ഏതാനും ഭാഗം അമ്ലജനകത്തോടു യോജിച്ചു് ഇംഗാലാമ്ലമായി വായുവിൽ ചേരുന്നു. മനുഷ്യരും ഇതരജന്തുക്കളും ശ്വസിക്കുന്ന വായുവിലുള്ള അമ്ലജനകം ശരീരത്തിലുള്ള ഇംഗാലത്തോടു ചേൎന്നു് അവിടെയും ഇംഗാലാമ്ലം ഉണ്ടാകുന്നു. ഇങ്ങനെ ഉണ്ടാകുന്ന ഇംഗാലാമ്ലം ഉച്ഛ്വാസവായുവിൽ കൂടി വെളിക്കു വന്നു വായുവിൽ ലയിക്കുന്നു. ശുദ്ധവായു ശ്വസിച്ചാലും ഉച്ഛ്വാസവായു ഇംഗാലാമ്ലം കലൎന്നു മലിനമായിരിക്കയേ ഉള്ളു. ഒരു പാത്രത്തിൽ തെളിഞ്ഞ ചുണ്ണാമ്പുവെള്ളം ഒഴിച്ചു് ഒരു കുഴലെടുത്തു് അതിന്റെ ഒരററം ചുണ്ണാമ്പുവെള്ളത്തിൽ മുക്കിപ്പിടിച്ചുകൊണ്ടു മറേറ അററത്തുകൂടെ ഊതിയാൽ ചുണ്ണാമ്പുവെള്ളം വെളുക്കുകയും കലങ്ങുകയും ചെയ്യുന്നതു കാണാം. ഇംഗാലാമ്ലത്തിന്റെ സംയോഗത്താൽമാത്രമേ ചുണ്ണാമ്പുവെള്ളത്തിനു് ഈ ഭാവഭേദം ഉണ്ടാവുകയുള്ളൂ. അതിനാൽ നമ്മുടെ ഉള്ളിൽ നിന്നു

വരുന്ന വായുവിൽ ഇംഗാലാമ്ലം ഉണ്ടെന്നുള്ളതിന് ഇതു് ഒരു തെളിവാണ്.

ഇങ്ങനെ പദാർത്ഥങ്ങൾ ദഹിച്ചും ജന്തുക്കൾ ഉച്ഛ്വസിച്ചും വളരെയധികം ഇംഗാലാമ്ലം നിമിഷംതോറും വായുവിൽ ലയിക്കുന്നു. ഇതുകൂടാതെ പട്ടുപോകുന്ന ഉദ്ഭിജ്ജങ്ങളിൽ നിന്നും, ചീയുന്ന ശവശരീരങ്ങളിൽ നിന്നും ധാരാളം ഇംഗാലാമ്ലം വായുവിൽ കലരുന്നുണ്ടു്.

ഇംഗാലാമ്ലം ആരോഗ്യത്തിനു ഹാനികരമായ ഒരു വാതകമാണ്. ഇംഗാലാമ്ലം നിറച്ചിട്ടുള്ള പാത്രത്തിൽ കത്തുന്ന ഒരു തിരി കാണിച്ചാൽ ആ തിരി തൽക്ഷണം കെട്ടുപോകുന്നു. ഒരു എലിയെയോ മറേറാ ആ പാത്രത്തിൽ അടച്ചാൽ അല്പസമയംകൊണ്ടു അതിൻെറ ശരീരചേഷ്ടകൾ ക്ഷയിക്കുകയും അതു് ചത്തു പോകയും ചെയ്യുന്നു. അന്തരിക്ഷത്തിൽ ചില സ്ഥലത്തു് ഇംഗാലാമ്ലം നിറഞ്ഞ ചോലകൾ ഉണ്ടു്. ആ സ്ഥലത്തു യാതൊരു പ്രാണികളും ജീവിക്കുന്നില്ലെന്നു മാത്രമല്ല, യദൃച്ഛയാ അവിടെ അകപ്പെടുന്ന ജീവികൾ തൽക്ഷണം മരിച്ചുപോകയും ചെയ്യുന്നുണ്ടെന്നു പറയുന്നു. അധികമായ ഇംഗാലാമ്ലം കലർന്നിട്ടുള്ള വായു ശ്വാസിച്ചാൽ ക്ഷീണവും, തലവേദന മുതലായ രോഗങ്ങളും ഉണ്ടാകും.

ഇംഗാലാമ്ലം ധാരാളമായി അന്തരിക്ഷത്തിൽ നിമിഷംപ്രതി കലർന്നുകൊണ്ടിരിക്കുന്നു. ഈ വാതകം ഇതു

ആപത്കരമാണെങ്കിൽ എങ്ങനെയാണ് ഇവിടെ ജീവിക്കുന്നത് എന്നു ചോദിച്ചേയ്ക്കാം. ഉദ്ഭിത്തുകളാണ് ഈ ആപത്ത് പരിഹരിക്കുന്നത്. ഇംഗാലവും അമ്ലജനകവും ചേർന്ന് ഉണ്ടാകുന്നതാണല്ലോ ഇംഗാലാമ്ലം. സൂര്യപ്രകാശമുള്ളപ്പോൾ ഈ വാതകത്തെ ഏറെക്കുറെ വിഘടിപ്പിക്കുന്നതിനുള്ള ശക്തി ഉദ്ഭിത്തുകളുടെ ഇലകൾക്കു ഉണ്ട്. ഇംഗാലാമ്ലത്തിലുള്ള ഇംഗാലത്തെ മററു പദാർത്ഥങ്ങളുമായി സംയോജിപ്പിച്ച് ഉദ്ഭിജ്ജങ്ങൾ അവയ്ക്കു ഹിതമായ ആഹാരം ഉണ്ടാക്കുന്നു. അമ്ലജനകം ശേഷിച്ചു വായുവിൽ ചേർക്കുകയും ചെയ്യുന്നു. ദുഷ്ടവായു ഇപ്രകാരം ശുദ്ധമായും, പ്രാണികൾക്കു ശ്വസിക്കുവാൻ യോഗ്യമായും തീരുന്നു. ഉദ്ഭിത്തുക്കളുടെ വളർച്ചയ്ക്കു സൂര്യപ്രകാശം ആവശ്യമാണെന്നും അതില്ലായ്കയാലാണ് ചോലയിൽ നടുന്ന ചെടികൾക്കു വേണ്ട വളർച്ചയില്ലാതെപോകുന്നതെന്നും ഇതിൽനിന്നും മനസ്സിലാക്കാം. ഇപ്രകാരമുള്ള പരസാഹായ്യംകൊണ്ടു ജന്തുക്കളും സസ്യങ്ങളും അന്യോന്യം ഉപകരിച്ചു ജീവിക്കുന്നു.

ഇംഗാലാമ്ലംപോലെ വായുവിൽ സർവത്ര വ്യാപിച്ചു കാണുന്ന മറെറാരു പദാർത്ഥം നീരാവിയാണ്. സൂര്യന്റെയും അഗ്നിയുടെയും ചൂട്ട് ഏററു് നിമിഷംപ്രതി എത്രയോ ജലം ആവിയായി വായുവിൽ ലയിക്കുന്നു. ശീതദേശങ്ങളിലേക്കാൾ ഉഷ്ണദേശങ്ങളിലെ വായുവിൽ നീരാവി വളരെ കൂടുതലായിരിക്കും. ആവി വായുവിനു

കുശൈത്യം ജനിപ്പിക്കുകയും, കാലാവസ്ഥ ഹിതമാക്കി തീൎക്കുകയും ചെയ്യുന്നു. വായുവിൽ നീരാവി ഇല്ലായിരുന്നു എങ്കിൽ നമ്മുടെ ശരീരം വറളുകയും, വേനൽക്കാലം ഇപ്പോഴത്തേക്കാളും ദുസ്സഹമായി തോന്നുകയും ചെയ്യു മായിരുന്നു.

---

പാഠം ൪.

## കുചേലസത്കാരം.

ആഴിമകളുമൊരുമിച്ചൊരുകട്ടിലിന്മേലന്നേര-
മേഴാംമാളികമുകളിലിരുന്നരുളും
ഏഴുരണ്ടുലകുവാഴിയായ തമ്പുരാനെത്രയും
താഴെത്തന്റെ വയസ്യനെ ദൂരത്തു കണ്ടു. ൪
കണ്ടാലെത്ര കഷ്ടമെത്രയും മുഷിഞ്ഞ ജീൎണ്ണവസ്ത്രം
കൊണ്ടു തറുടുത്തിട്ടുത്തരീയവുമിട്ടു
മുണ്ടിൽ പൊതിഞ്ഞ പൊതിയും മുഖ്യമായ പുസ്തകവും
രണ്ടുംകൂടെ കക്ഷത്തിങ്കലിടുക്കിക്കൊണ്ടു വൃ
ദ്ധമായ ഭസ്മവും ധരിച്ചു നമസ്കാരകിണ
മുദ്രയും മുഖരമായ പൊളിക്കുടയും
രുദ്രാക്ഷമാലയുമേന്തി നാമകീൎത്തനവും ചെയ്തു
ഛിദ്രപത്തിങ്കലുറച്ചു ചെഞ്ഞെമ്മേ ചെല്ലും ൧൦
അന്തണനെക്കണ്ടിട്ടു സന്തോഷംകൊണ്ടോ തസ്യ ദൈന്യം
ചിന്തിച്ചിട്ടുള്ളിലുണ്ടായ സന്താപംകൊണ്ടോ

എന്തുകൊണ്ടോ ശൗരി കണ്ണുനീരണിഞ്ഞു; ധീരനായ
ചെന്താമരക്കണ്ണനുണ്ടോ കരഞ്ഞിട്ടുള്ളു ? ൧൬

പള്ളിമഞ്ചത്തീന്നു വെക്കമുത്ഥാനംചെയ്തിതുപക്ഷ-
മുള്ള പരിജനത്തോടുംകൂടി മുകുന്ദൻ
ഉള്ളഴിഞ്ഞു താഴത്തെഴുന്നള്ളി പൗരവരന്മാരും
വെള്ളംപോലെ ചുററും വന്നു വന്ദിച്ചുനിന്നു. ൨൦

പാരാവാരകല്പപരിവാരത്തോടുകൂടിബ്ഭക്ത-
പരായണനായ നാരായണനാശ്ചര്യം
പാരാതെ ചെന്നെതിരേററു കുചേലനെ ദീനദയാ-
പാരവശ്യമേവം മറെറാരീശ്വരനുണ്ടോ ? ൨൪

മാറത്തെ വിയർപ്പുവെള്ളംകൊണ്ടുനാറും സതീർത്ഥ്യനെ
മാറത്തുണ്മയോടുചേർത്തു ഗാഢം പുണർന്നു.
ഉരുമൂലം തൃക്കൈയ്കൊണ്ടു കൈയ്പിടിച്ചുകൊണ്ടുപരി-
കേറിക്കൊണ്ടു ലക്ഷ്മീതല്പത്തിന്മേലിരുത്തി. ൨൮

പള്ളിപ്പൂണികളെക്കൊണ്ടു പാദം കഴുകിച്ചുപരൻ
ഭള്ളൊഴിഞ്ഞു ഭഗവതി വെള്ളമൊഴിച്ചു.
തുള്ളിയും പാഴിൽ പോകാതെ പാത്രങ്ങളിലേററു തീർത്ഥ-
മുള്ളതുകൊണ്ടു തനിക്കുമാർക്കും തളിച്ചു. ൩൨

നന്ദനും വസുദേവർക്കും യശോദയ്ക്കും ദേവകിക്കും
നന്ദനനാം മുകുന്ദൻ തൻ ഭക്തനെത്താനെ
ചന്ദനവും പൂശിപ്പിച്ചു പൂജിച്ചുപോലിത്ഥം ഹരി-
ചന്ദനകുസുമധൂപദീപാദികളാൽ ൩൬

ഭർത്തൃഭാവമറിഞ്ഞിട്ടു ലക്ഷ്മീഭഗവതിതാനും

ശുഭ്രമായ താലവൃന്തമെടുത്തു ചെമ്മെ



കേതനാമതിഥിക്കധ്വശ്രമം കളയുവാൻ വസു-
ദേവനോടുകൂടിനിന്നു വീശിത്തുടങ്ങി. ൪൦

[കുചേലവൃത്തം വഞ്ചിപ്പാട്ട്.]

പാഠം ൭.

# കുന്തിയുടെ ത്യാഗബുദ്ധി.

മഹാഭാരതം കഥ സഹോദരന്മാരായ പാണ്ഡുവിന്റെയും ധൃതരാഷ്ട്രരുടെയും പുത്രന്മാർ തമ്മിലുള്ള കലഹത്തിന്റെ ചരിത്രമാണ്. പാണ്ഡുവിന്റെ പുത്രന്മാർ യുധിഷ്ഠിരൻ മുതൽ അഞ്ചുപേരും, ധൃതരാഷ്ട്രന്റെ മക്കരം സുയോധനൻ മുതൽ നൂറുപേരും ആയിരുന്നു. ഇവരെ സാധാരണ പാണ്ഡവന്മാരെന്നും കൗരവന്മാരെന്നും പറഞ്ഞുപോരുന്നു. പാണ്ഡവന്മാരും കൗരവന്മാരും ഒരുമിച്ച് ബാല്യകാലത്തു ഹസ്തിനപുരത്തിൽ വസിച്ചിരുന്നു. ശൈശവത്തിൽ തന്നെ പാണ്ഡവന്മാരുടെ പിതാവായ പാണ്ഡു മരിച്ചുപോകയാൽ കൗരവന്മാരുടെ അച്ഛനായ ധൃതരാഷ്ട്രരാണ് ഇരുകൂട്ടരെയും സംരക്ഷിച്ചുപോന്നത്. എന്നാൽ ജാത്യന്ധനായ ധൃതരാഷ്ട്രർ പുത്രനായ ദുര്യോധനന്റെ ദുർന്നയങ്ങൾക്കു സദാ വശംവദനായിരുന്നതുകൊണ്ടു പാണ്ഡവന്മാർക്കു ജീവിതം സുഖമായിരുന്നില്ല.

കൗരവന്മാർ പാണ്ഡവരെ ദ്രോഹിക്കുവാൻ പല വിധത്തിൽ ശ്രമിച്ചുവന്നു. ധൃതരാഷ്ട്രരുടെ അനുവാദത്തോടുകൂടി ഹസ്തിനപുരത്തിനു സമീപം വാരണാവതമെന്ന സ്ഥലത്തു് ദുര്യോധനൻ ഒരു കൊട്ടാരം പണികഴിപ്പിച്ചു. കൊഴുപ്പ്, അരക്ക് മുതലായ സാമഗ്രികൾ ചേർത്തു് പണിചെയ്തിരുന്ന ഈ കൊട്ടാരം തീവച്ചു

നശിപ്പിക്കണമെന്നുള്ള ഉദ്ദേശത്തിൽ തീർത്തതായിരുന്നു. ദുര്യോധനൻെറ അപേക്ഷപ്രകാരം ധൃതരാഷ്ട്രർ പാണ്ഡവന്മാരെയും, അവരുടെ അമ്മയായ കുന്തീദേവിയെയും വാരണാവതത്തിലേയ്ക്കു മാററി പാർപ്പിച്ചു.

പാണ്ഡവരുടെ പക്ഷപാതിയായിരുന്ന വിദുരൻ അരക്കില്ലത്തിൻെറ രഹസ്യം യുധിഷ്ഠിരനെ ഗ്രഹിപ്പിച്ചു. ആ കൊട്ടാരത്തിൽനിന്നു് അടുത്തുള്ള വനപ്രദേശത്തിൽ ചെന്നെത്തത്തക്കവണ്ണം ഒരു ഗുഹാമാർഗ്ഗവും ഉണ്ടാക്കിച്ചു കൊടുത്തു. ഒരു ദിവസം അർദ്ധരാത്രിയായപ്പോൾ അരക്കില്ലം അഗ്നിക്കിരയായി. കുന്തിയും പുത്രന്മാരും ഗുഹാമാർഗ്ഗത്തിൽക്കൂടി നടന്നു വനപ്രദേശത്തിൽച്ചെന്നു രക്ഷപ്രാപിച്ചു. ഭീമസേനൻ ഒഴികെ പാണ്ഡവന്മാരിൽ വേറെ ആർക്കും മുൻപോട്ടു ഒരടിപോലും വയ്ക്കുവാൻ ശക്തിയുണ്ടായിരുന്നില്ല. ശക്തനായ ഭീമൻ അവരെ എല്ലാവരെയും വഹിച്ചുകൊണ്ടു് വളരെ ദൂരം ചെന്നപ്പോൾ ഒരു തടാകം കണ്ടു. അവർ അതിൽ ഇറങ്ങി വെള്ളം കുടിച്ചു് വിശ്രമിക്കുന്നതിനായി അടുത്തുള്ള ഒരു വടവൃക്ഷത്തിൻെറ ഛായയിൽ ഇരുന്നു. ആ വനത്തിൽ ഹിഡിംബൻ എന്ന ഒരു രാക്ഷസൻ വസിച്ചിരുന്നു. തൻെറ വസതിക്കു് സമീപം മനുഷ്യർ വന്നിരിക്കുന്നതായി അറിഞ്ഞു് ഹിഡിംബൻ അവരെ കൊന്നു ഭക്ഷിക്കുന്നതിനായി പാഞ്ഞെത്തി. എന്നാൽ ദ്വന്ദ്വയുദ്ധത്തിൽ ഭീമനോടു് ഏററു് അയാൾ യമലോകം പ്രാപിച്ചു.

പാണ്ഡവന്മാർ പിന്നെയും നടന്നു് സന്ധ്യയായപ്പോൾ ഘോരമായ മറെറാരു വനത്തിനു സമീപം ഏക

ചക്രയെന്ന ഗ്രാമത്തിൽ എത്തി. ഈ ഗ്രാമത്തിൽ ശത്രുക്കൾ അറിയാതെ കുറച്ചുകാലം സൈ്വരവാസം ചെയ്യാമെന്നു കരുതി ബ്രാഹ്മണവേഷം ധരിച്ച് അവർ ഒരു ബ്രാഹ്മണന്റെ ഗൃഹത്തിൽ താമസിച്ചു. ഗ്രാമത്തിൽ ഭിക്ഷയെടുത്തു കിട്ടിയ അന്നംകൊണ്ടു് അവർ നിത്യവൃത്തി കഴിച്ചുപോന്നു.

ആ ഗ്രാമത്തിനടുത്തുള്ള വനത്തിൽ ബകൻ എന്നു പേരായ ഒരു രാക്ഷസൻ പാർത്തിരുന്നു. അയാൾ ഗ്രാമത്തിൽ കടന്നു കൈയ്യിൽ കിട്ടിയവരെയെല്ലാം കൊന്നു തിന്നുക പതിവായിരുന്നു. ആ ഉപദ്രവം ശമിപ്പിക്കാൻവേണ്ടി ഗ്രാമക്കാർ ബകനുമായി ഒരു കരാർ ചെയ്തിരുന്നു. ദിവസംതോറും ഓരോ ഗൃഹത്തിൽ നിന്ന് ഒരു വണ്ടി നിറയെ ചോറും കറികളുമായി ഒരാളെ അയച്ചുകൊടുത്തുപോന്നു. അങ്ങനെ കിട്ടുന്ന അന്നാദിവിഭവങ്ങളെയും ആളിനെയും ഭക്ഷിച്ചു ബകൻ തൃപ്തിപ്പെട്ടു.

പാണ്ഡവന്മാർ വസിച്ചിരുന്ന ഗൃഹത്തിൽ ഒരു ബ്രാഹ്മണനും, അയാളുടെ ഭാര്യയും, മകനും മകളും ഉണ്ടായിരുന്നു. ഒരു ദിവസം പുത്രന്മാർ ഭിക്ഷയ്ക്കായി വെളിയിൽ പോയതിന്റെ ശേഷം കുന്തീദേവി തന്റെ കാലക്കേടിനെപ്പററി ചിന്തിച്ചുകൊണ്ടിരുന്നു. അപ്പോൾ അകത്തുനിന്ന് ഒരു വിലാപം കേൾക്കുമാറായി. എന്ത് ആപത്താണ് സംഭവിച്ചതെന്നു അറിവാൻ കുന്തിക്ക് ഉൽക്കണ്ഠയുണ്ടായി. അപ്പോൾ ആ മനസ്വിനി ഗദ്ഗദത്തോടുകൂടിയ ഒരു സംഭാഷണം കേട്ടു.

ബ്രാഹ്മണൻ:— ഗൗതമീ, എന്റെ ഈ നിശ്ചയത്തിന്ന നീ തടസ്സം പറയരുത്. നമ്മളിൽ ആരെങ്കിലും ഒരാൾ മരിക്കണമെന്ന വന്നിരിക്കുന്നതിനാൽ ഇപ്പോഴത്തെ സ്ഥിതിക്ക ഞാൻതന്നെ മരിക്കുന്നതാണ് യുക്തമായിട്ടുള്ളത്. കുടുംബത്തിന്ന് സുഖമായി കാലക്ഷേപം ചെയ്‌വാൻ വേണ്ട വക ഞാൻ സമ്പാദിച്ചിട്ടുണ്ടല്ലോ. ഇനി നമ്മുടെ കുട്ടികളുടെ കാര്യമേ നോക്കേണ്ടതുള്ളു. നീ മരിച്ചിട്ട ഞാൻ ഇരുന്നാൽ കന്യകയായ പുത്രിയെയും, ശൈശവം കഴിയാത്ത പുത്രനെയും വേണ്ടുംവണ്ണം ശുശ്രൂഷിച്ച് വളർത്താൻ എന്നെക്കൊണ്ട് എങ്ങനെ സാധിക്കും? അതിനാൽ നീ ഈ കുട്ടികളെ ശരിയായ വഴിക്ക വളർത്തുക. അതിന്ന വേണ്ട ബുദ്ധിയും വിവേകവും നിനക്ക് ഉണ്ട്. നമ്മുടെ സന്താനങ്ങളെ വിചാരിച്ച് ഞാൻ പറയുന്ന ഈ വാക്ക് നീ അനുസരിക്കണം.

ബ്രാഹ്മണി:— ഭർത്താവേ, ഈ കാര്യത്തിൽ അവിടുന്ന് ഇങ്ങനെ ശാഠ്യം പിടിക്കരുത്. അവിടത്തെ കൂടാതെ ഈ കുടുംബം സംരക്ഷിക്കുവാൻ ഞാൻ ഒരുവിധത്തിലും ശക്തയല്ല. ക്രൂരനായ ബകന്ന ഭക്ഷണമായിത്തീരാൻ എന്നെ അവിടുന്ന് അനുവദിക്കണം.

കന്യക:— അച്ഛാ, ഞാൻ ഇന്നല്ലെങ്കിൽ നാളെ നിങ്ങളെ പിരിയേണ്ടവളാണ്. എന്നെ ഉപേക്ഷിക്കുക. എന്റെ അനുജൻ കുടുംബം നിലനിർത്തും. നിങ്ങൾ രണ്ടു പേരും അവനെ വളർത്തുവാൻ ജീവിച്ചുതന്നെയിരിക്കണം. ഞാൻ രാക്ഷസന്ന് ഇരയായിക്കൊള്ളാം.

ഇതു കേട്ടപ്പോറം ആ ബ്രാഹ്മണദമ്പതിമാർ പൊട്ടിക്കരഞ്ഞു. കുന്തീദേവി ഈ സങ്കടം കണ്ടു മനസ്സലിഞ്ഞു് അവരുടെ അടുക്കൽ ചെന്നു് സങ്കടത്തിൻെറ കാരണം ചോദിച്ചു. രാക്ഷസന്നു് അന്നു് ബലി കൊടുക്കേണ്ട ഊഴം തനിക്കാണെന്നു ബ്രാഹ്മണൻ കുന്തിയെ ധരിപ്പിച്ചു. "വംശം നിലനിർത്തേണ്ട പുത്രനെയാകട്ടെ, പരധനമായ ഈ കന്യകയെയാകട്ടെ, കുടുംബത്തിന്നു് ഏകാവലംബമായ ഗൃഹിണിയെയാകട്ടെ ത്യജിക്കുവാൻ ഞാൻ ശക്തനല്ല. ഇവരുടെ പ്രാണരക്ഷയ്ക്കായി മരിക്കാൻ ഞാൻ സന്നദ്ധനാണെങ്കിലും, ഇവർ ആരും എന്നെ അതിലേയ്ക്കു് അനുവദിക്കുന്നുമില്ല. ഈ ധർമ്മസങ്കടത്തിൽ പെട്ടു് ഞങ്ങറം വലയുകയാണു" എന്നു ബ്രാഹ്മണൻ പറഞ്ഞു.

കുന്തി:— നിങ്ങളാരും വ്യസനിക്കേണ്ട. എനിക്കു് അഞ്ചു പുത്രന്മാർ ഉണ്ടു്. നിരാശ്രയരായ ഞങ്ങളെ സംരക്ഷിച്ചുപോരുന്ന നിങ്ങറക്കുവേണ്ടി അവരിൽ ഒരുത്തനെ ബകൻെറ അടുക്കൽ അയയ്ക്കാൻ എനിക്കു് യാതൊരു മടിയും ഇല്ല. ചോറും കറികളും വേഗത്തിൽ ഒരുക്കുക തന്നെ.

ബ്രാഹ്മ:— ഭദ്രേ, ഇങ്ങനെ പറയരുതേ! സ്വാർത്ഥത്തിന്നുവേണ്ടി പരദ്രോഹം ചെയ്യുന്നവനെക്കാറം നിന്ദ്യനായ മഹാപാപി ലോകത്തിൽ ആരാണുള്ളതു്? അങ്ങനെയുള്ള അധർമ്മത്തിലേയ്ക്കു് അവിടന്നു എന്നെ പ്രേരിപ്പിക്കേണ്ട.

കുന്തി:— അങ്ങു പറയുന്നതു ശരിതന്നെ. അനേകം പുത്രന്മാരുണ്ടെന്നുവച്ച് അമ്മയ്ക്ക് അവരിൽ ആരോടും വാത്സല്യം കുറയുന്നതല്ല. എങ്കിലും അന്യർക്കുവേണ്ടി ആത്മത്യാഗം ചെയ്തിട്ടുള്ള മഹാന്മാരുടെയും മഹതികളുടെയും കഥകൾ എത്രയോ ഞാൻ കേട്ടിരിക്കുന്നു. വിപത്തിൽ അഭയം നൽകിയിരിക്കുന്ന നിങ്ങൾക്കുവേണ്ടി നിസ്സാരമായ ഈ ഒരു ത്യാഗം അനുഷ്ഠിക്കുവാൻ ഞങ്ങൾക്ക് അവകാശമില്ലേ ?

ബ്രാഹ്മ:— ധാരാളം വിസ്താരമുള്ള എൻെറ ഈ ഗൃഹത്തിൽ നാലഞ്ചു വഴിയാത്രക്കാരെ താമസിക്കാൻ അനുവദിച്ചു എന്നല്ലാതെ, എന്തു് ഉപകാരമാണ് ഞാൻ ചെയ്തിട്ടുള്ളതു്? അതിനു പ്രത്യുപകാരമായി നിങ്ങളിൽ ഒരാളുടെ ജീവത്യാഗം സ്വീകരിക്കുവാൻ എനിക്ക് അവകാശമില്ല.

കുന്തി:— എൻെറ രണ്ടാമത്തെ പുത്രൻ, ത്രിലോകബലവാനാണു്. രാക്ഷസൻ അവനെ വധിച്ചുകളയുമെന്നു നിശ്ചയമാക്കേണ്ട. അവൻ രാക്ഷസനെ വധിച്ചുവെന്നും വരാം. അങ്ങനെ വന്നാൽ നിങ്ങളെ മാത്രമല്ല ഈ ഗ്രാമം മുഴുവൻ രാക്ഷസപീഡയിൽ നിന്നു രക്ഷിച്ചു എന്നുള്ള വലുതായ പുണ്യം ഞങ്ങൾക്കു സിദ്ധിക്കും. മറിച്ചാണു് സംഭവിക്കുന്നതെങ്കിൽ ഈ കുടുംബം രക്ഷിക്കുവാൻവേണ്ടി ഒരു മകൻ നഷ്ടപ്പെട്ടുപോകുന്നതുകൊണ്ടുള്ള ദുഃഖം സഹിക്കുവാൻ വേണ്ട മനഃസ്ഥൈര്യം എനിക്ക് ഉണ്ടു്.

ഇങ്ങനെയുള്ള അൻനയവാക്കുകൾ കേട്ടു കുന്തിയുടെ ഇഷ്ടമനുസരിച്ചു പ്രവൎത്തിച്ചുകൊള്ളുന്നതിനു ബ്രാഹ്മണൻ സമ്മതിക്കുകയും, ബകനു വേണ്ട അന്നവും കറികളും തയ്യാറാക്കാൻ ഭാൎയ്യയോടു പറകയും ചെയ്തു.

മദ്ധ്യാഹ്നത്തിൽ പുത്രന്മാർ ഭിക്ഷാടനം കഴിഞ്ഞു മടങ്ങിവന്നപ്പോൾ നടന്ന വൃത്താന്തമെല്ലാം യുധിഷ്ഠിരനോടു കുന്തിതന്നെ പറഞ്ഞു. അപ്പോൾ യുധിഷ്ഠിരൻ പറഞ്ഞു: "അമ്മേ, അമ്മ എന്തു സാഹസമാണ് പ്രവൎത്തിച്ചതു്? ഭീമന്റെ കരബലംകൊണ്ടല്ലേ നാം ജീവിക്കുന്നതു്? ഇവൻ ഇല്ലായിരുന്നെങ്കിൽ നാം അരക്കില്ലത്തിൽ തന്നെ നശിക്കുമായിരുന്നു. ഇനി കൗരവന്മാരെ ജയിക്കുന്നതിന് ഇവനല്ലാതെ നമുക്ക് ആരാണ് ഒരു ആലംബം. ഇവനെ രാക്ഷസൻ കൊന്നാൽ പിന്നെ നമ്മുടെ കഥ എന്തായിരിക്കുമെന്ന് അമ്മ ആലോചിച്ചില്ലല്ലോ."

കുന്തി:— ഉണ്ണീ, നീ ഇങ്ങനെ പറയുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. പൂരുവംശരാജാക്കന്മാരുടെ ജീവിതം ആൎത്തത്രാണമാണെന്നു നീ ഓൎക്കണം. ഭീമന്റെ അതുല്യപരാക്രമങ്ങൾ പലതും നാം കണ്ടറിഞ്ഞിട്ടുണ്ടല്ലോ. അഥവാ ഒരു ബകനെ വധിക്കാൻ ശക്തനല്ലെങ്കിൽ ഭീഷ്മർ, ദ്രോണർ മുതലായ മഹാരഥന്മാരുടെ സാഹായ്യമുള്ള കൗരവന്മാരെ അവൻ ജയിക്കുമെന്ന് എങ്ങനെ വിശ്വസിക്കാം?

അബദ്ധമാണ് താൻ പറഞ്ഞുപോയതെന്നു യുധിഷ്ഠിരൻ സമ്മതിച്ചു. ബ്രാഹ്മണനും ഭാൎയ്യയും കൂടി

ചോറും കറികളും ഒരുക്കി വണ്ടിയിൽ കയററി. മാതാ
വിൻെറയും സോദരന്മാരുടെയും അനുമതി വാങ്ങി
ഭീമൻ വണ്ടിയിൽ കയറി യാത്രയായി. ഏകചക്ര
യിൽനിന്നു കുറേ ദൂരം ചെന്നപ്പോൾ വണ്ടി ഒരു മഹാ



വനത്തിന്റെ സമീപത്ത് എത്തി. ആ വനമായിരുന്നു ബകന്റെ വാസസ്ഥലം. അവിടെ എത്തിയപ്പോഴേയ്ക്കു ഭീമൻ വണ്ടിയിൽ വച്ചിരുന്ന ചോറും കറികളും സാവധാനമായി കുഴച്ച് ഉരുട്ടി വിഴുങ്ങിത്തുടങ്ങി. ഇതു കണ്ടു കോപാന്ധനായി ബകൻ പാഞ്ഞെത്തി. ഭീമൻ കൂട്ടാക്കാതെ ഭക്ഷണം തുടന്നു. "എടാ, മാനുഷാധമാ! തിന്ന്, തിന്ന്. ആ ആഹാരം മുഴുവൻ തിന്നാലും എനിക്കു നഷ്ടമില്ല. നിന്നെത്തന്നെയല്ലേ ഞാൻ ഒടുവിൽ ഭക്ഷിക്കാൻ പോകുന്നത്" എന്നായി ബകൻ. അതു മുഴുവൻ ഭക്ഷണം കഴിച്ചശേഷം ഭീമൻ ബകനോട് മല്ലിടാൻ അടുത്തു. മുഷ്ടികൾ ചുരുട്ടി ഇടിച്ചും, വൃക്ഷങ്ങൾ പറിച്ച് അടിച്ചും അവർ തമ്മിൽ പ്രചണ്ഡമായ ഒരു യുദ്ധം നടന്നു. ഒടുവിൽ ഭീമൻ ബകനെ കാലും തലയും കൂട്ടിപ്പിടിച്ച് ഒല്ലുഞെരിച്ച് ദൂരെയെറിഞ്ഞു.

ബകനെ കൊന്ന വർത്തമാനം അറിഞ്ഞപ്പോൾ ഏകചക്രാനിവാസികൾ ആബാലവൃദ്ധം ആ വനത്തിൽ ഓടിയെത്തി. രാക്ഷസപീഡയിൽനിന്നു തങ്ങളെ മോചിപ്പിച്ച മഹാന്റെ ചുററും അവർ ആനന്ദനൃത്തം ചെയ്തു. ആഘോഷപൂർവം അദ്ദേഹത്തെ ഏകചക്രയിൽ കൊണ്ടുവന്നു സത്കരിച്ചു. പരദുഃഖത്തിൽ ഉള്ളഴിഞ്ഞു മകനെ ബലി കഴിക്കുവാൻ സന്നദ്ധയായ കുന്തീദേവിയെ ഏകചക്രയിലെ ജനങ്ങൾ പെററമ്മയെപ്പോലെ വാഴ്ത്തി.

അവരുടെ അന്ന്യാദൃശമായ ബഹുമാനത്തിനും സ്നേഹത്തിനും പാത്രമായി കുറേ ദിവസംകൂടി വേഷപ്രച്ഛന്നരായി കുന്തിയും പുത്രന്മാരും ആ ഗ്രാമത്തിൽത്തന്നെ കഴിച്ചുകൂട്ടി.

---

## പാഠം ൩.

# കൃത്യാകൃത്യവിവേചനം.

ദുഷ്കർമ്മംപോലൊരുത്തരെക്കൊണ്ടുപകാരമില്ല-
ന്നാക്കുമേ വരികയില്ലെന്നതുമുണർത്തിക്കാം.
പുല്ലുകൾകൊണ്ടുപകാരമുണ്ടാകും തന്റെ
പല്ലുകൾ തേപ്പാൻകൊള്ളാം പൈക്കളെത്തീറ്റാൻ
[കൊള്ളാം. ൮

മെല്ലവേ കണ്ണുകളിലിട്ടുടൻ ചെറുകിയാൽ
നല്ല സൗഖ്യമുണ്ടാകിലാവിധത്തിനും കൊള്ളാം.
കാൽ കരം കണ്ണും മൂക്കുമുള്ളൊരു ജന്തുക്കളൊ-
ലേകനെങ്കിലും കാൎയ്യമില്ലാതെ ഭവിക്കുമോ ? ൯

സാരനാം പുരുഷനെപ്പാരമിട്ടിടിച്ചാലും
സാരശക്തിയെ ത്യജിച്ചീടുമാറില്ല നൂനം.
തീയെരിയുന്ന കൊള്ളി കീഴാക്കിപ്പിടിച്ചാലും
തീയുടെ ജ്വാല മേല്പോട്ടല്ലാതെ ജ്വലിക്കുമോ ? ൧൦

ജീവജന്തുക്കളെല്ലാമൊന്നുപോലെന്നുള്ളൊരു
ഭാവവും ഭോഷന്മാൎക്കു ചേർച്ചയില്ലറിഞ്ഞാലും

തങ്ങൾക്കു മററുള്ളോരിൽ ഭേദമുണ്ടെന്നുള്ളതും
സംഗതി വരും ദിക്കിൽ കാണിക്കും സമത്ഥന്മാർ. ൧൯

വിത്തുകളെല്ലാം കൂടികലൎന്നു വിതച്ചാലു-
മുത്തമൻ കിളൎക്കുമ്പോൾ തന്മഹത്വത്തെക്കാട്ടും.
ഉത്തമസ്ഥലങ്ങളിൽ ശ്രീകാൎയ്യം വിചാരിപ്പാ-
നുത്തമന്മാരാം കാൎയ്യക്കാരരെകല്പിക്കേണം. ൨൦

കങ്കണം കരങ്ങളിൽ, കുണ്ഡലം കൎണ്ണങ്ങളിൽ,
കാഞ്ചികൾ കടിതടേ, ഹാരങ്ങൾ വക്ഷഃസ്ഥലേ
ഇങ്ങനെ തങ്ങൾക്കുള്ള ഭൂഷണസ്ഥലങ്ങളിൽ
ഭംഗിയിൽ ചേൎത്തെങ്കിലേ ഭൂഷണം ശോഭിച്ചീടൂ. ൨൧

കുന്റത്താലരഞ്ഞാണം, കങ്കണം കൎണ്ണങ്ങളിൽ-
ക്കൊണ്ടുപോയ് കെട്ടിത്തൂക്കിക്കൊണ്ടങ്ങു പുറപ്പെട്ടാൽ
കണ്ടവർ കരംകൊട്ടിക്കൊണ്ടുടൻ ചിരിച്ചീടും
തണ്ടുതപ്പിയെന്നൊരു നാമവും ലഭിച്ചീടും. ൨൨

മെച്ചമേ സുവൎണ്ണത്തിൽ ചേൎക്കേണ്ടും മഹാരത്നം
പിച്ചളപ്പുതകത്തിൽ ചേൎക്കുന്ന പുരുഷനെ
സജ്ജനം തന്നെയല്ല ദുൎജ്ജനങ്ങളും കൂടെ-
ത്തൎജ്ജിക്കും തത്സമ്പൎക്കം വൎജ്ജിക്കുമെല്ലാവരും. ൨൩

ബുദ്ധിയും വിവേകവും വീൎയ്യവും പ്രഭുക്കളിൽ
സക്തിയുമുള്ള ഭൃത്യൻ സ്വാമിയെ നികത്തീടും.

ശസ്ത്രവും കുതിരയും ശാസ്ത്രവും വീണ വാണി
ക്ഷേത്രവും നരന്മാരും നാരിയുമിവയെട്ടും ൩൯

സജ്ജനത്തോടു ചേൎന്നാലെത്രയും പ്രകാശിക്കും
ദുൎജ്ജനത്തോടു ചേൎന്നാലേററവുമിളപ്പെടും.
അഭ്യാസമുള്ള വീരൻ വാളെടുത്തിളക്കുമ്പോൾ
സഭ്യന്മാരത്തു കണ്ടു കൊണ്ടാടി സ്തുതിച്ചീടും. ൪൦

അഭ്യഗ്രൻ മഹാഭോഷൻ വാളെടുക്കുന്ന കണ്ടാൽ
അപ്പോഴേയെല്ലാവരും വാളെടുക്കയേയുള്ളു.
അശ്വപ്പോർ ഗ്രഹിച്ചവരശ്വത്തിലേറിക്കണ്ടാൽ
വിശ്വവാസികളെല്ലാം വിസ്മയിച്ചീടും ദൃഢം. ൪൧

അല്ലാത്ത മൂഢൻ ചെന്നങ്ങശ്വത്തിലേറുംനേരം
വല്ലാതെ പിഴച്ചപോമെല്ലാരും ഹസിച്ചീടും;
ഇങ്ങനെതന്നെ പിന്നെച്ചൊന്നതു നാലും, തങ്ങൾ
ക്കംഗിക്കുമഭംഗിക്കും പാത്രഭേദമേ മൂലം. ൪൨

ദുൎജ്ജനങ്ങൾക്കു ബഹു, സൽക്കാരം ചെയ്യുകിലും
സജ്ജനസ്വഭാവമുണ്ടാകയില്ലറിഞ്ഞാലും
എണ്ണതേച്ചിച്ചു പിടിച്ചുഴിഞ്ഞു ദണ്ഡിച്ചാലും
പൊണ്ണനാം ശ്വാവിന്റെ വാൽ വളഞ്ഞേ നില്ലു,
[ദൃഢം. ൪൩

ദുഷ്ടരാം ഖലന്മാരെ സ്തുതിച്ചു നന്നാക്കുവാ-
നൊട്ടുമേ യെളുതല്ല നല്ലൊരു വിദ്വാന്മാൎക്കും
എപ്പോഴുമമൃതുകൊണ്ടാകവേ നനച്ചാലും
സൽഫലം പുറപ്പെടീച്ചീടുമോ വിഷവൃക്ഷം ? ൪൪

പഞ്ചസാരയും തേനും ചേർത്തങ്ങു കുഴച്ചിട്ടു
കിഞ്ചന കാലം പരിപാലിച്ചു കുളിപ്പിച്ച്
എപ്പോഴും ക്ഷീരംകൊണ്ടു നനച്ചു വളത്താലും
വേപ്പിന്റെ കയ്പ ശമിച്ചീടുമോ ചിന്തിച്ചാലും? ൩൧

തങ്ങടെ യജമാനനാപത്തു വരാതെക-
ണ്ടങ്ങനെ രക്ഷിക്കേണമെന്നുള്ള കൂറുകാരൻ
ഇങ്ങോട്ടു ചോദിച്ചീലെന്നാകിലും ശുഭാശുഭം
അങ്ങോട്ടു പറഞ്ഞറിയിക്കേണം കൂടെക്കൂടെ. ൩൨

ത്യാജ്യനാമവനെങ്കിലായവൻ ചോദിച്ചാലും
യോജ്യമായുള്ള പറഞ്ഞീടരുതെന്നു ശാസ്ത്രം. ൩൩

[പഞ്ചതന്ത്രം.]

---

പാഠം ൭.

# പദാൎത്ഥങ്ങളുടെ അവസ്ഥാത്രയം.

ലോകത്തിലുള്ള പദാൎത്ഥങ്ങൾ അധികവും ഘനങ്ങളായോ, ദ്രവങ്ങളായോ, വാതകങ്ങളായോ ഇരിക്കുന്നു. കല്ല്, തടി, ലോഹം ഇവപോലുള്ള പദാൎത്ഥങ്ങൾ ഘനങ്ങളും, വെള്ളം, പാൽ, എണ്ണ മുതലായവ ദ്രവങ്ങളും ആകുന്നു. വായു, ആവി ഇങ്ങനെയുള്ള പദാൎത്ഥങ്ങളെയാണ് വാതകങ്ങൾ എന്നു പറയുന്നതു്. ഘനങ്ങളുടെയും ദ്രവങ്ങളുടെയും മദ്ധ്യാവസ്ഥയിൽ മെഴുക്, വെണ്ണ മുതലായി ചുരുക്കം ചില പദാൎത്ഥങ്ങൾ ഉണ്ടു്. എങ്കിലും അവയുടെ എണ്ണം വളരെ കുറവാകയാൽ അവയെപ്പററി ഇവിടെ പ്രതിപാദിക്കുന്നില്ല.

ഘനം, ദ്രവം, വാതകം ഇവ തമ്മിലുള്ള വ്യത്യാസം എന്തു്? ഒരു കഷണം ലോഹത്തെയോ, കല്ലിനെയോ അത്യന്തം നേൎത്ത ധൂളികളായി പൊടിക്കാൻ കഴിയും. ഈ ധൂളികളെ ആകാശത്തിൽ പറപ്പിച്ചുകളഞ്ഞാൽ അവ അദൃശ്യമായിത്തീരുന്നു. വായുമണ്ഡലത്തിൽ ഒട്ടെല്ലായിടത്തും ഇങ്ങനെയുള്ള പൊടികൾ വ്യാപിച്ചു കിടക്കുന്നുണ്ടു്. ഇരുട്ടായ മുറിയിൽ മേൽപ്പുരയിലോ, ഭിത്തിയിലോ ഉള്ള ചെറിയ രന്ധ്രത്തിൽക്കൂടി ചിലപ്പോൾ ആദിത്യരശ്മികൾ കടക്കുന്നതു് നിങ്ങൾ കണ്ടിരിക്കാം. ഈ രശ്മികളുടെ പ്രകാശത്തിൽ അനേകസഹസ്രം ധൂളികൾ തത്തിക്കളിക്കുന്നതു കാണാം. മുറിക്കകത്തു് ഇങ്ങനെയുള്ള ധൂളികൾ ധാരാളം ഉണ്ടു്. സൂൎയ്യപ്രകാശം തട്ടുമ്പോൾ മാത്രമേ അവ നമ്മുടെ ദൃഷ്ടിയിൽ പെടുന്നുള്ളു.

മേൽപ്പറഞ്ഞ ധൂളികളിൽ ഒന്നിനെ അസംഖ്യം ഭാഗങ്ങളായി വിഭജിച്ചാൽ കിട്ടുന്ന അംശങ്ങളെ അണുക്കൾ എന്നു പറയാം. സകല പദാൎത്ഥങ്ങളും ഇങ്ങനെയുള്ള അണുക്കൾ ഒരുമിച്ചുചേൎന്നു് ഉണ്ടായിട്ടുള്ളവയാണു്. ഈ അണുക്കളുടെ അന്യോന്യബന്ധത്തിന്റെ ദൃഢതയെ അനുസരിച്ചു പദാൎത്ഥങ്ങൾ ഘനങ്ങളായോ, ദ്രവങ്ങളായോ, വാതകങ്ങളായോ ഇരിക്കുന്നു. അണുക്കളുടെ ചേൎച്ച അത്യന്തം ദൃഢമായിട്ടുള്ള പദാൎത്ഥങ്ങൾ ഘനങ്ങളും, ശിഥിലങ്ങളായുള്ളവ ദ്രവങ്ങളും, അതിലും അയഞ്ഞവ വാതകങ്ങളുമാകുന്നു.

അണുക്കളുടെ സംസക്തിയുടെ ദാൎഢ്യം നിമിത്തമാണു ഒരു മരക്കഷണത്തിൽനിന്നും ഒരു ഭാഗം വേർ

പെടുത്തണമെങ്കിൽ വെട്ടി മുറിക്കേണ്ടിയിരിക്കുന്നു്. ദ്രവത്തിൽ അണുക്കളുടെ സംസക്തി ശിഥിലമായിരിക്കുന്നതിനാൽ അതിൽനിന്നു് ഒരു ഭാഗം വേർപെടുത്തി എടുക്കാൻ എളുപ്പമുണ്ടു്. ഇടങ്ങഴി വെള്ളം ഇരിക്കുന്ന പാത്രത്തിൽ നിന്നു നാഴി വെള്ളം മറെറാരു പാത്രത്തിൽ ഒഴിക്കുന്നതിന്നു പ്രയാസം ഇല്ല. വാതകത്തിന്റെ അണുക്കൾക്കു തമ്മിൽ ഇത്ര തന്നെ സംസക്തിയില്ല. അതിനെപ്പററി സ്പഷ്ടമായി മേൽ വിവരിക്കുന്നതാണു്.

അണുക്കളുടെ സംസക്തിയിലുള്ള ഭേദത്തെ ആസ്പദമാക്കി ഘനങ്ങൾക്കും ദ്രവങ്ങൾക്കും വാതകങ്ങൾക്കും തമ്മിലുള്ള വ്യത്യാസം സ്പഷ്ടമാണു്. ഘനങ്ങളുടെ രൂപവും പരിണാഹവും നിയതമായിരിക്കുന്നു. ദ്രവങ്ങൾക്കു നിയതമായ പരിണാഹമുണ്ടെങ്കിലും അവയുടെ രൂപം നിയതമായിരിക്കുന്നില്ല. വാതകങ്ങൾക്കു നിയതമായ പരിണാഹമാകട്ടെ രൂപമാകട്ടെ ഇല്ല. ഇതിന്റെ താത്പര്യം മനസ്സിലാക്കാൻ പരിണാഹം എന്താണെന്നു അറിയേണ്ടിയിരിക്കുന്നു. എല്ലാ പദാൎത്ഥങ്ങൾക്കും നീളം, വീതി, വണ്ണം ഇങ്ങനെ മൂന്നു് അളവുകൾ ഉണ്ടു്. ഈ അളവുകളുടെ പരസ്പരഗുണനത്തിന്റെ ഫലത്തെയാണു പരിണാഹമെന്നു പറയുന്നതു്. ഇരുപതു് അംഗുലം നീളവും പന്ത്രണ്ടു് അംഗുലം വീതിയും, രണ്ടു് അംഗുലം വണ്ണവും ഉള്ള ഒരു പലകയുടെ പരിണാഹം ൨൦ × ൧൨ × ൨ = ൪൮൦ ഘനാംഗുലം ആകുന്നു. അതായതു് അങ്ങനെയുള്ള ഒരു പലക വയ്ക്കുന്നതിനു് ൪൮൦ ഘനാംഗുലം സ്ഥലം വേണ്ടിവരുന്നു. അതിനാൽ ഒരു പദാൎത്ഥ

ത്തിന്റെ പരിണാഹം എന്നതു് ആ പദാൎത്ഥത്തിന്ന്
രിക്കാൻ വേണ്ടിവരുന്ന സ്ഥലത്തിന്റെ വിസ്താരമാ
ണെന്നു പറയാം. നമ്മുടെ നാട്ടിൽ ധാന്യങ്ങളും എണ്ണ
കളും തൂക്കിയല്ല, അളന്നാണല്ലോ ക്രയവിക്രയം ചെയ്യു
ന്നതു്. ഇപ്പോൾ പ്രമാണമായി നിശ്ചയിച്ചിരിക്കുന്ന
ൎക്കാർ പറയുടെ ഉള്ളളവു ൮൦൦ ഘനാംഗുലം
കുന്നു. അതായതു ൮൦൦ ഘനാംഗുലം സ്ഥലത്തു
റിഞ്ഞിരിക്കുന്ന നെല്ലു്, എണ്ണ മുതലായവയെ ഒരു പറ
നെല്ലു്, ഒരു പറ എണ്ണ എന്നിങ്ങനെ പറയുന്നു. ഒരു
ടങ്ങഴിയെന്നതു് ൮൦ ഘനാംഗുലവും, ഒരു നാഴിയെ
ന്നതു് ൨൦ ഘനാംഗുലവും ആണു. അതിനാൽ പറ,
ടങ്ങഴി, മരയ്ക്കാൽ മുതലായ അളവുകൾ പരിണാഹത്തെ
സ്പദമാക്കി ഏർപ്പെടുത്തീട്ടുള്ളതാണെന്നു മനസ്സി
ലാക്കണം.

ഘനവസ്തുക്കളുടെ രൂപവും പരിണാഹവും നിയത
ായിരിക്കുമെന്നു പറഞ്ഞല്ലോ. ഘനപദാൎത്ഥത്തിന്റെ
രൂപമോ പരിണാഹമോ സ്വയം ഭേദപ്പെടുന്നില്ല.
ത്തിന്റെ രൂപമോ പരിണാഹമോ ഭേദപ്പെടുത്തണമെ
ങ്കിൽ ബലം പ്രയോഗിച്ചു് ഉടയ്ക്കുകയോ, മുറിക്കുകയോ
ചെയ്യണം. എന്നാൽ ദ്രവങ്ങളുടെ പരിണാഹം നിയത
ല്ലാതെ ഇരിക്കുന്നു. ദ്രവങ്ങളെ ഏതു പാത്രത്തിൽ
ൎന്നാലും അവ ആ പാത്രത്തിന്റെ രൂപം കൈ
ക്കൊള്ളുന്നു. കുടത്തിൽ ഒഴിച്ചു വച്ചാൽ വെള്ളത്തിനു കുട
ത്തിന്റെയും, ഉരുളിയിൽ ഒഴിച്ചാൽ ഉരുളിയുടെയും,
നീണ്ടുവളഞ്ഞ ഒരു കുഴലിൽ ഒഴിച്ചാൽ ആ കുഴലിന്റെയും

രൂപം സിദ്ധിക്കുന്നു. ഇപ്രകാരം ഇരിക്കുന്ന പാത്രങ്ങളുടെ രൂപത്തിൽ ആകുന്നതുകൊണ്ടാണ് ദ്രവങ്ങൾക്കു നിയതമായ രൂപം ഇല്ലെന്നു പറയുന്നത്. ദ്രവങ്ങളുടെ പരിണാഹത്തെ ഇതുപോലെ ഭേദപ്പെടുത്താൻ സാധിക്കുന്നതല്ല. പാത്രത്തിന്റെ ആകൃതി എന്തായിരുന്നാലും ഇടങ്ങഴി വെള്ളം അതിൽ കൊള്ളണമെങ്കിൽ, മുൻപറഞ്ഞ കണക്കിൻപ്രകാരം ൭൦ ഘനാംഗുലം സ്ഥലം അതിൽ ഉണ്ടായിരിക്കണം. മർദ്ദനത്താലോ മറ്റോ വെള്ളത്തിന്റെ പരിണാഹത്തെ കുറയ്ക്കാൻ നിവൃത്തിയില്ല. ഇതത്രേ ദ്രവങ്ങൾക്കു നിയതമായ പരിണാഹം ഉണ്ടെന്നു പറയുന്നതിന്റെ അർത്ഥം.



വാതകങ്ങൾക്കു നിയതമായ രൂപമാകട്ടെ; നിയതമായ പരിണാഹമാകട്ടെ ഇല്ല വായു നിത്യപരിചയത്തിൽപ്പെട്ട ഒരു വാതകമാകുന്നു. വായുവിനെ തന്നെ വാതകങ്ങളുടെ മാതൃകയായി ഗ്രഹിക്കാം. ശൂന്യമായി നമുക്കു തോന്നുന്ന എല്ലാ സ്ഥലങ്ങളിലും ഈ വാതകം വ്യാപിച്ചുകിടക്കുന്നുണ്ട്. ഒഴിഞ്ഞിരിക്കുന്നതായി തോന്നുന്നപാത്രങ്ങളിൽ വായുവിൻെറ സാന്നിദ്ധ്യം ഉണ്ട്. ദ്രവങ്ങളുടെ കാര്യത്തിൽ പറഞ്ഞതുപോലെ ആധാരഭൂതമായ പാത്രത്തിൻെറ രൂപം വഹിക്കുന്നതിനാൽ വായുവിനും നിയതമായ രൂപം ഇല്ല. വായുവിനു നിയതമായ പരിണാഹവുമില്ലെന്നു് ഒരു പരീക്ഷണംകൊണ്ടു തെളിയിക്കാം. ഒരു സ്ഫടികടംബ്ളർ എടുത്തു് അതിൻെറ അകത്തു് അടിയിൽ ഒരു ചെറിയ കടലാസുതുണ്ട് ഒട്ടിക്കുക. ഈ ടംബ്ളറിൽ വായു ഉണ്ടെന്നു നിങ്ങൾക്ക് അറിയാമല്ലോ. അനന്തരം വെള്ളം നിറച്ച ഒരു പാത്രത്തിൽ ടംബ്ളർ തുക്കായി കമഴ്ത്തിപ്പിടിച്ചുകൊണ്ടു താഴ്ത്തുക. ടംബ്ളറിൻെറ ഏകദേശം പാതിവരെയും ഇങ്ങനെ താഴ്ത്തുന്നതിന് ഒട്ടും പ്രയാസമുണ്ടായിരിക്കയില്ല. അതു കഴിഞ്ഞാൽ ടംബ്ളർ താഴ്ത്തുന്നതിനായി പ്രയോഗിക്കുന്ന ശക്തിയെ മറെറാരു ശക്തി തടയുന്നതുപോലെ തോന്നിത്തുടങ്ങും. എങ്കിലും അല്പം ബലം പ്രയോഗിച്ചാൽ ടംബ്ളർ മുഴുവൻ വെള്ളത്തിനടിയിൽ മുക്കാം. അങ്ങനെ മുക്കിയതിൻെറ ശേഷം തുക്കായി പിടിച്ചുകൊണ്ടുതന്നെ ടംബ്ളർ വെള്ളത്തിൽനിന്നു പുറത്തെടുത്തു നോക്കുക. അതിൻെറ ഉള്ളിൽ മുകൾഭാഗത്തു ഒട്ടിച്ചിരുന്ന കടലാസുതുണ്ട് നനഞ്ഞിരിക്കയില്ല. ഇതിൽനിന്നു് എന്തു

ഊഹിക്കാം? ടംബ്ളർ വെള്ളത്തിൽ താഴ്ത്തിയപ്പോൾ അതിനകത്തു ഉണ്ടായിരുന്ന വായു മേല്പ്പോട്ടു ഒതുങ്ങുകയും ടംബ്ളർമുഴുവൻ വെള്ളത്തിനടിയിൽ ആയപ്പോൾ വായു ചുരുങ്ങി ടംബ്ളറിന്റെ മുകൾഭാഗത്തു തിങ്ങിക്കൂടുകയും ചെയ്തു. അതിനാൽ ജലത്തിന് ആ ഭാഗത്തെ ആക്രമിക്കാൻ കഴികയില്ല. ഈ പരിണാഹസങ്കോചത്തെ വായു തടഞ്ഞതിനാലാണ് ടംബ്ളറിന്റെ പകുതിക്കുമേൽ ഭാഗം വെള്ളത്തിനടിയിൽ താഴ്ത്താൻ സ്വല്പം ശ്രമം വേണ്ടിവന്നതു. ടംബ്ളർ മുമ്പിലത്തെപ്പോലെ ഒരിക്കൽ കൂടി വെള്ളത്തിൽ താഴ്ത്തിയതിനുശേഷം അതിനെ കുറച്ചു ഒന്നു ചരിക്കുക. അപ്പോൾ അതിന്റെ വായ്ക്കൽ കൂടി കുമിളകളായി വായു വെളിയിൽ നിർഗ്ഗമിക്കയും ടംബ്ളറിന്റെ ഉള്ളിൽ മുകൾഭാഗത്തു ജലം പ്രവേശിക്കയും ചെയ്യുന്നു. ടംബ്ളർ വെള്ളത്തിൽനിന്ന് എടുത്തു നോക്കുമ്പോൾ കടലാസ്സു നനഞ്ഞിരിക്കുന്നതുതന്നെ ഇതിനു തെളിവ്. ടംബ്ളറിൽ നിറഞ്ഞു നിന്ന വായുവിന്റെ പരിണാഹം നാം പ്രയോഗിച്ചബലംനിമിത്തം ചുരുങ്ങിയതാണ് ഈ പരീക്ഷണത്തിൽകണ്ടതു. ഇങ്ങനെ ചുരുങ്ങുകയും വർദ്ധിക്കുകയും ചെയ്യുന്നതുകൊണ്ടാണ് വായുവിനു നിയതമായ പരിണാഹം ഇല്ലെന്നു പറഞ്ഞതു.

ഘനം, ദ്രവം, വാതകം ഇങ്ങനെ മൂന്നുമാതിരി പദാർത്ഥങ്ങൾ ഉള്ളതുപോലെ ഒരേ പദാർത്ഥത്തിനു തന്നെ ഈ മൂന്നു അവസ്ഥാഭേദങ്ങളും ഉണ്ടാകയും ചെയ്യും. ചൂടു വർദ്ധിക്കുമ്പോൾ ഘനങ്ങൾ ദ്രവങ്ങളായും വാതകങ്ങളായും തീരുന്നു. അതുപോലെ വാതകങ്ങൾ ചൂടു കുറ

മ്പോൾ ദ്രവങ്ങളായും ഒടുവിൽ ഘനങ്ങളായും പരിണമിക്കുന്നു. ഒരേ പദാൎത്ഥത്തിനു് ഇപ്രകാരം ഉണ്ടാകുന്ന ഭേദങ്ങളെ കാണിക്കാൻ ഉത്തമമായ ഉദാഹരണം ജലം തന്നെ. ജലം ചൂടുകൊണ്ടു വാതകരൂപത്തിലുള്ള ആവിയായും തണുപ്പുകൊണ്ടു ഘനരൂപത്തിലുള്ള മഞ്ഞുകട്ടിയായും തീരുന്നു. എന്നു മാത്രമല്ല, മഞ്ഞുകട്ടിക്കു് ചൂടുപിടിച്ചാൽ അതു ആദ്യം വെള്ളമായും, പിന്നീടു് ആവിയായും രൂപാന്തരപ്പെടുന്നതുപോലെ, ആവി തണുത്താൽ അതു് ആദ്യം വെള്ളമായും, അനന്തരം മഞ്ഞുകട്ടിയായും പരിണമിക്കുന്നു. ഗന്ധകം, ഈയം, ചെമ്പു് മുതലായവ ഉരുകുമ്പോൾ ദ്രവരൂപമായിത്തീരുന്നതു നിങ്ങൾ കണ്ടിരിക്കാം. വളരെ ചൂടു പിടിപ്പിച്ചാൽ ഈ ദ്രവത്തെ വാതകാവസ്ഥയിൽ ആക്കുവാനും കഴിയുന്നതാണു. അഗ്നിപൎവതത്തിന്റെ ഗൎഭത്തിലുള്ള അത്യുഗ്രമായ ചൂടുനിമിത്തം പാറയും മണ്ണും ധാതുക്കളും മററും ഉരുകി ദ്രവമായും വാതകമായും ഉദ്ഗമിക്കാറുണ്ടു്.

വാതകങ്ങളെ ദ്രവമാക്കുന്നതിനും ഘനമാക്കുന്നതിനും തണുപ്പു മാത്രം മതിയാകുന്നില്ല. വാതകങ്ങളുടെ അണുക്കൾ തമ്മിൽ അശേഷം ചേൎച്ചയില്ലാതെ അന്യോന്യം വിട്ടുപിരിയാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. അണുക്കൾക്കു ചേൎച്ച ഉണ്ടാകാതെ അവയെ ദ്രവങ്ങളായോ ഘനങ്ങളായോ മാററാൻ സാധിക്കുന്നതുമല്ല. ഈ ചേൎച്ച ഉണ്ടാക്കുന്നതിനു വാതകങ്ങളെ ബലമായ മൎദ്ദനത്തിനു് അധീനമാക്കി വെയ്ക്കേണ്ടിയിരിക്കുന്നു. അതായതു മൎദ്ദനത്തിന്റെ ശക്തിയാൽ വാതകത്തിന്റെ അണുക്കളെക്കഴി

യുന്നത്ര തെരുക്കിച്ചേർത്തുകൊണ്ടു വേണ്ടപോലെ തണു പ്പിച്ചാൽ അവയ്ക്കു ക്രമേണ ദ്രവരൂപവും ഘനരൂപവും സിദ്ധിക്കുന്നു. ഈ ഉപായത്താൽ വായുവിനെയും മറ്റു വാതകങ്ങളെയും ഘനങ്ങളായോ ദ്രവങ്ങളായോ രൂപാന്തരപ്പെടുത്താൻ സാധിക്കുന്നതാണു.

പാഠം ൮.

## കാളിയമർദ്ദനം.

ഉരഗാധിപനായ കാളിയന്റെ
ഗരളംകൊണ്ടതിരൂക്ഷമഗ്നിതുല്യം
ഒരു ദിക്കിലഹോ! കളിന്ദകന്യാ-
ജലമെന്നുള്ളതറിഞ്ഞു തത്ര ചെന്നാൻ. ൧

പശുഗോപകുലം ജലം കുടിച്ചു
ഭൃശതാപേന തടേ മരിച്ചുവീണു
മധുവൈരി തദാ കടാക്ഷമാകും
സുധകൊണ്ടമ്പൊടു ജീവയാഞ്ചകാര. ൨

ബഹുപക്ഷികളംബരേ പറക്കു-
ന്നളവിൽ പക്ഷമുടൻ കരിഞ്ഞുവീണു
മഹിഷങ്ങൾ ഗജങ്ങളെന്നുവേണ്ടാ
ബഹുധാ വാരി കുടിച്ചപായമായി. ൩

അതിസങ്കടമാർന്നു കണ്ടനേരം
മതിപത്തമെ കനിവുള്ള വാസുദേവൻ
അധിരുഹ്യ തദാ കടമ്പുതന്മേ-
ലധികപ്രാഭവമോടു തത്ര നിന്നാൻ. ൪

ഗരളാഗ്നിബലാൽക്കരിഞ്ഞ വൃക്ഷം
തരസാ പൂത്തുതഴച്ചു ദൃഷ്ടമായി
യമുനാസലിലേ കുതിച്ചു ചാടി
കമലാവല്ലഭനെല്ലസത്പ്രമോദം. ൫

തിരമാലകളിൽക്കളിച്ചുമന്ദം
വിളയാടീടിനകൃഷ്ണനെപ്പ്ഫണീന്ദ്രൻ
ഉരുകോപമണഞ്ഞു ചുററി മുററും
പരിദംശിച്ചിതു മർമ്മസന്ധിതോറും. ൬

പുളിനേ മരുവുന്ന ഗോപവൃന്ദം
നളിനാക്ഷന്റെ ദശാവിശേഷമേവം
അവലോക്യ വിഷാദരോഷമോടേ
വിവശീഭാവമിയന്നു നിന്നുഴന്നു. ൭

അശുഭം ബത! കണ്ടു നന്ദഗോപൻ
പശുപന്മാരുമശേഷനാരിമാരും
ബലഭദ്രനുമാശു തത്ര വന്നാ-
ലലമിക്രീഡിതമെന്നു നിന്നുപൊന്നാർ. ൮

ഫണിബന്ധമഴിച്ചു വാസുദേവൻ
പണിപ്പെടാതെ കരേറി തീരഭാഗേ
ഫണിതൻ ഫണചക്രമേറിനിന്നാ-
ട്ടണിനൃത്തങ്ങൾ തുടങ്ങി ഭംഗിയോടേ. ൯

തളയും വളയും കിലുങ്ങുമാറ-
ങ്ങിളകീടും പദപാണി താളമേളം
ലളിതം നടനം മനോഭിരാമം
കളസംഗീതകമംഗളം വിളങ്ങി. ൧൦

വിറകൊണ്ടിതു കൊണ്ടൽവേണിഭാഗേ
നിറകൊണ്ടീടിന കേകിപിഞ്ഛജാലം
നിറമേറിന പീതമാം ദുകൂലം
നിതരാമങ്ങിളകുന്നു നിർമ്മലാഭം. ൧൧

അഴകേറിന ചാരുനാദമോട-
ക്കുഴലും പാണിതലേന വക്ത്രപത്മേ
മധുരാധരസിന്ധു ചേർത്തുചേർത്ത-
ങ്ങധികാനന്ദമമന്ദഗീതഘോഷം. ൧൨

ഉടനംബരവാസി ദേവവൃന്ദം
പടുഗാനസ്തുതിഘോഷഘോഷമോടേ
തുടതാളമിടക്കയും മുഴക്കി
നടകേളിപ്രവണം വണങ്ങിനിന്നു. ൧൩

സരസാമിതരാഗയോഗമോടേ
സുരനാരീജനനൃത്തവും തുടങ്ങി
ഉരഗപ്രഭു കാളിയൻ മയങ്ങി
ഗ്ഗുരുഭാരേണ ഫണങ്ങളും വണങ്ങി. ൧൪

ഫണിനായകഭാര്യമാരശേഷം
പ്രണിപാതേന മുഹുർമ്മുഹുഃ സ്തുതിച്ചു
പ്രണവാദികവേദസാരവാക്യം
ക്ഷണമാകർണ്ണ്യ തെളിഞ്ഞു വാസുദേവൻ. ൧൫

അഥ സർപ്പശിരസ്സിൽനിന്നിറങ്ങി
പ്രഥിതപ്രീതിരസേന ഗോപബാലൻ
ഉരഗാധിപനെക്കരേണ തൊട്ടു-
ങ്ങരുൾചെയ്താനരുണാംബുജായതാക്ഷൻ ൧൬

"അയി! നാഗപതേ! നിനക്കു നിത്യം
മയി വിശ്വാസമഭംഗമായ് വരേണം;
യമുനാസലിലം വെടിഞ്ഞു വേഗാൽ
ഗമനം ചെയ്ക ഭവാൻ കുടുംബമോടെ. ൧൭

രമണീയതമം സമുദ്രമദ്ധ്യേ
രമണം നാമ വിശാലദേശമുണ്ട്.
അവിടേയ്ക്കു ഗമിക്ക, കാളിയാ! നീ-
യവിടെബ്ഭൂരിസുഖം ഭവിക്കുമല്ലോ. ൧൮

വിനതാസുതനെബ്ഭയപ്പെടേണ്ടാ
വിനയശ്രീഗുണമുള്ള കാളിയാ! നീ
തവ മൗലിഷു മൽപദങ്ങൾ കണ്ടാ-
ലവനണ്ടോ വിപരീതനായ് വരുന്നു?" ൧൯

അതു കേട്ടു നമസ്കരിച്ചുപോയാ-
നതുലപ്രീതികലർന്നു നാഗരാജൻ
ഫണിനീജനവും ധരിച്ചു പട്ടും
മണിജാലം ച കൊടുത്തു സമ്പ്രതസ്ഥേ. ൨൦

[ശ്രീകൃഷ്ണചരിതം മണിപ്രവാളം.

പാഠം ൯.

# അററ്ലാൻറിക്കിലേ അത്യാഹിതം.

ഏതാനും വർഷങ്ങൾക്കു മുൻപ് ഇംഗ്ലണ്ടിൽ വലുതായ ഒരു കപ്പൽ പണിതുണ്ടാക്കി. അതിന് ആയിരം അടി നീളവും തൊണ്ണൂററിമൂന്നടി വീതിയും വെള്ളനിരപ്പിൽനിന്നു നൂററിയിരുപത്തിനാലടി പൊക്കവും ഉണ്ടായിരുന്നു. അനേകം നിലകളിലായി മൂവായിരം യാത്രക്കാൎക്ക് താമസിക്കാൻ വേണ്ട മുറികളാണ് ഈ കപ്പലിൽ ഉണ്ടായിരുന്നതു്. യാത്രക്കാരുടെ സുഖസൗകൎയ്യങ്ങൾക്ക് വേണ്ട സകല സാമഗ്രികളും അതിൽ തയ്യാറാക്കിയിരുന്നു. ബോജനത്തിനും, വ്യായാമത്തിനും, വിനോദങ്ങൾക്കും പ്രത്യേകമായ ശാലകൾ, നീന്തുന്നതിനുള്ള തടാകവും അതിൻെറ തീരത്തിൽ ഉദ്യാനവും, എന്നുവേണ്ട ആനന്ദപൂൎണ്ണമായ ജീവിതത്തിന് ആവശ്യമുള്ള എല്ലാ ഉപകരണങ്ങളും യാതൊരു ലോപവും കൂടാതെ ആ കപ്പലിൽ ഉണ്ടായിരുന്നു. ആ കപ്പലിൻെറ വലിപ്പത്തിനു യോജിക്കുന്ന വിധത്തിൽ അതിനു 'ടൈററാനിക്' എന്നു നാമധേയവും സിദ്ധിച്ചു. അതിൻെറ കപ്പിത്താനായ ക്യാപ്ററൻ സ്മിത്തിനെപ്പോലെ അററ്ലാൻറിക് സമുദ്രത്തിൻെറ എല്ലായിടവും പരിചയമുള്ള ഒരു നാവികൻ യൂറോപ്പിലോ അമേരിക്കയിലോ ഉണ്ടായിരുന്നില്ല.

ആ കപ്പൽ ൧൯൧൨ ഏപ്രിൽമാസം പത്താം തീയതി ആദ്യയാത്രയ്ക്കു ഇംഗ്ലണ്ടിൽനിന്നു അമേരിക്കയിലേയ്ക്കു പുറപ്പെട്ടു. കപ്പലിൽ കയറിയിരുന്ന ൨൩൪൭ യാത്രക്കാരുടെ കൂട്ടത്തിൽ കോടീശ്വരന്മാരും, വാണിക്പ്രമുഖന്മാരും, പത്രപ്രവർത്തകന്മാരും, ശില്പവിദഗ്ദ്ധന്മാരും ഉണ്ടായിരുന്നു. ഈ യാത്രക്കാരുടെ ആഹ്ലാദത്തെ എങ്ങനെ വർണ്ണിക്കാം? 'കോളിളക്കവും കൊടുങ്കാറ്റും ഇനി നമുക്കു തൃണപ്രായം. കടൽ എത്രതന്നെ ഇളകിമറിഞ്ഞാലും നാം കൂട്ടാക്കേണ്ടതില്ല' എന്നു കപ്പൽക്കാർ ഉദ്ഘോഷിച്ചു.

ഇംഗ്ലണ്ടിൽനിന്നു പുറപ്പെട്ടു നാലു ദിവസത്തെ യാത്ര സുഖമായിക്കഴിഞ്ഞു. സമുദ്രം പ്രശാന്തവും കാറ്റ് അനുകൂലവും ആയിരുന്നു. അഞ്ചാംദിവസം കടലിന്റെ സ്ഥിതി ഒന്നു മാറി. ഏപ്രിൽ പതിനാലാം തീയതി ഉച്ചനേരത്തു തണുത്ത കാറ്റടിച്ചുതുടങ്ങി. സന്ധ്യ സമീപിച്ചപ്പോൾ കപ്പലിന്റെ മേൽത്തട്ടിൽ ഇരിക്കാൻ പാടില്ലാത്തവിധം തണുപ്പു വർദ്ധിച്ചു. യാത്രക്കാർ അവരവരുടെ മുറികളിലും വിനോദശാലകളിലും ചെന്നിരുന്നു സ്വൈരമായി സമയം കഴിച്ചു.

കപ്പലുകൾ സഞ്ചരിക്കുമ്പോൾ കമ്പിയില്ലാക്കമ്പി കൊണ്ടു വിദൂരസ്ഥാനങ്ങളിൽ വർത്തമാനം അറിയിക്കാറുണ്ട്. എഴുപതു മൈൽ നീളമുള്ള ഒരു മഞ്ഞുകട്ട അടുത്തുകൂടി ഒഴുകുന്നതായി ഒരു ഫ്രഞ്ചുകപ്പൽ ടൈറ്റാനിക്കിന് അറിവുകൊടുത്തിരുന്നു. എങ്കിലും ടൈറ്റാ-

നിക്കിന്റെ വേഗം കുറച്ചില്ല. മഹത്തായ ആ കപ്പലിനു ആപത്ത് ഉണ്ടാകുമെന്ന് ആരും ശങ്കിച്ചുമില്ല.

അർദ്ധരാത്രിയോട് അടുത്തപ്പോൾ കപ്പലിനു ചെറുതായ ഒരു കുലുക്കം തട്ടിയതുപോലെ യാത്രക്കാൎക്കു തോന്നി. ഒരു പൊട്ടലിന്റെ ശബ്ദവും കേട്ടു. യാത്രക്കാരുടെ മനസ്സിൽ അതുകൊണ്ട് യാതൊരു ഭയവും ഉണ്ടായില്ല. എങ്കിലും അതിന്റെ കാരണം എന്താണെന്നു ചോദിച്ചുകൊണ്ട് കപ്പിത്താൻ മേൽത്തട്ടിലേയ്ക്കു ചെന്നു. ഒരു മലപോലെയുള്ള മഞ്ഞുകട്ട കപ്പലിന്റെ ഒരു വശത്ത് ഉരുമ്മിക്കൊണ്ട് ഒഴുകിപ്പോയതായി അവിടെ നിന്നിരുന്ന ഉദ്യോഗസ്ഥൻ പറഞ്ഞു. ഉരുമ്മൽകൊണ്ടു മാത്രം ആ ചലനവും ശബ്ദവും ഉണ്ടാകയില്ലെന്നും എന്തോ വലിയ വിപത്താണ് സംഭവിച്ചതെന്നും, ക്യാപ്റ്റൻ സ്മിത്തിനു മനസ്സിലായി. കപ്പലിന്റെ അടിവശം തകൎന്നുപോയതായി താഴെച്ചെന്നു നോക്കിയ ഒരു എൻജിനീയർ സ്മിത്തിനെ അറിയിച്ചു. ജലപ്രവേശമില്ലാത്ത മുറികൾ ഭദ്രമായിരിക്കുമെങ്കിൽ കപ്പൽ മുങ്ങാതിരുന്നേയ്ക്കാം എന്ന് ആശയുണ്ടായിരുന്നു. മുറികൾ എല്ലാം അടയ്ക്കുന്നതിനും, യാത്രക്കാർ എല്ലാവരും ലൈഫ് ബെൽററ് ധരിച്ചുകൊള്ളുന്നതിനും കപ്പിത്താൻ ആജ്ഞാപിച്ചു. കപ്പലിലെ ലൈഫ്ബോട്ടുകൾ ഇറക്കി യാത്രക്കാരെ അവയിൽ കയററുന്നതിനും കപ്പൽക്കാൎക്ക് ആജ്ഞ കൊടുത്തു.

കമ്പിയില്ലാക്കമ്പിയുടെ ചുമതലക്കാരൻ വളരെ ജാഗ്രതയായി അയാളുടെ പണി നടത്തിക്കൊണ്ടിരുന്നു. 'ടൈററാനിക്ക് മുങ്ങുന്നു, വരണേ, സഹായിക്കണേ' എന്നുള്ള സന്ദേശം ആ കപ്പലിൽനിന്നു നാനാദിക്കുകളിലേയ്ക്കു പാഞ്ഞുകൊണ്ടിരുന്നു.

ബോട്ടുകൾ ഓരോന്നായി ഇറക്കിത്തുടങ്ങി. ടൈററാനിക്കിന് അപകടം സംഭവിക്കുമെന്നുള്ള ശങ്ക ആർക്കും ഇല്ലായിരുന്നതിനാൽ അത്ര വളരെ യാത്രക്കാർക്കു വേണ്ട ബോട്ടുകൾ കരുതിയിരുന്നില്ല. ഉണ്ടായിരുന്ന ബോട്ടുകൾ മൂന്നിലൊരുഭാഗം യാത്രക്കാർക്ക് മതിയാകുമായിരുന്നുള്ളു. ലൈഫ്ബെൽററിന്റെ സഹായംകൊണ്ടു കടലിൽ പൊങ്ങിക്കിടന്നാൽ വല്ല കപ്പലും വന്നു രക്ഷിക്കുമെന്നുള്ള ആശ മാത്രമാണ് മററുള്ളവർക്ക് ഉണ്ടായിരുന്നത്. എങ്കിലും ബോട്ടിൽ കയറുന്നതിനു യാതൊരു തിക്കും തിരക്കും ഉണ്ടായില്ല. "സ്ത്രീകളും കുഞ്ഞുങ്ങളും ആദ്യം കയറട്ടെ" എന്ന കപ്പിത്താന്റെ ആജ്ഞ കേട്ടപ്പോൾ പുരുഷന്മാർ മടികൂടാതെ മാറിനിന്നു. ചിലർ സ്ത്രീകളെ ബോട്ടിൽ കയറാൻ സഹായിക്കുകയും, മററുള്ളവർ ചുരുട്ടു വലിച്ചുകൊണ്ടു മൗനമായി മേൽത്തട്ടിൽ നില്ക്കുകയും ചെയ്തു. ബാൻഡുകാർ ഉത്തേജകമായ സംഗീതം മുഴക്കിക്കൊണ്ടു കപ്പലിൽ ചുററിനടന്നു.

മിസ്റ്റർ സ്റ്റ്രാസ് എന്ന ഒരാളും അദ്ദേഹത്തിന്റെ ഭാര്യയുംകൂടി മേൽത്തട്ടിൽ നില്ക്കുകയായിരുന്നു. ബോട്ടിൽ കയറുന്നതിന് അവരെ രണ്ടുപേരെയും ഒരു ഉദ്യോഗസ്ഥൻ ക്ഷണിച്ചു. "ഈ കപ്പലിലുള്ള സ്ത്രീകൾ

എല്ലാവരും ബോട്ടിൽ കയറിയല്ലാതെ താൻ കയറുക യില്ല" എന്നു മിസ്റ്റർ സ്റ്റ്രാസ് പറഞ്ഞു. "നാല്പതു വഷത്തേ ജീവിതം നാം ഒരുമിച്ചാണു കഴിച്ചിട്ടുള്ളത്. ഈ വാർദ്ധക്യദശയിൽ നാം പിരിയേണ്ട ആവശ്യം യാതൊന്നുമില്ല" എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹത്തിൻെറ ഭാര്യയും അവിടെത്തന്നെ നിന്നു. അങ്ങനെ പരസ്പരസഹായരായി അവർ പരലോകം പ്രാപിച്ചു.

മിസ്സ് എവാൻസ് എന്ന ഒരു യുവതി ബോട്ടിൽ കയറി ഇരുന്നതിൻെറശേഷം തൻെറ ചെറിയമ്മ കപ്പലിൽ നില്ക്കുന്നതു കണ്ടു്, "എനിക്കു വിവാഹബന്ധം ഇല്ലാത്തതിനാൽ എൻെറ മരണം നിസ്സാരമാണ്. ചെറിയമ്മയ്ക്കു കുഞ്ഞുങ്ങളെ വളത്താനുണ്ടല്ലോ" എന്നുപറഞ്ഞു ചെറിയമ്മയെ തൻെറ സ്ഥാനത്തിൽ ഇരുത്തീട്ടു് ആ യുവതി കപ്പലിലേയ്ക്കു തിരിച്ചുപോന്നു. കപ്പലോടു കൂടി ആ ധീരയും സമുദ്രത്തിനടിയിൽ താണു.

ഭാര്യമാരെ ബോട്ടിൽ കയററി അയച്ചതിൻെറ ശേഷം യാതൊരു ആവശവും കാണിക്കാതെ ഭത്താക്കന്മാർ കപ്പലിൽ നിന്നു. ഭത്താക്കന്മാരെ പിരിഞ്ഞു പോകാൻ മനസ്സില്ലാതെ ചില സ്ത്രീകളം അവരോടുകൂടി ജീവനെ ഉപേക്ഷിച്ചു. ബോട്ടിൽ കയറി രക്ഷ നേടാൻ സൗകര്യമുണ്ടായിരുന്ന ചിലർ അങ്ങനെ ചെയ്യാതെ അന്യരെ നിർബ്ബന്ധിച്ചു ബോട്ടിൽ കയററി അയച്ചു ധന്യത നേടി. മററുള്ളവക്കു് പ്രാണനാശം വന്നാലും തൻെറ പ്രാണനെ രക്ഷിക്കണമെന്നുള്ള ആഗ്രഹം ഒരു ആളും പ്രദർശിപ്പിച്ചില്ല.



ബോട്ടുകൾ ക്രമേണ കപ്പലിന്റെ സമീപത്തിൽ നിന്ന് അകന്നകന്ന് അദൃശ്യങ്ങളായിത്തീൎന്നു. ഫ ം ന്നു ം

ആളുകൾ മരിക്കാൻ സന്നദ്ധരായി കപ്പലിൽ നിന്നു. അവർ യാതൊരു മരണഭയവും പ്രകടിപ്പിച്ചില്ല. ബാൻഡുകാർ ശാന്തസ്വരത്തിൽ ഈശ്വരസ്തോത്രങ്ങൾ വായിച്ചു. ക്യാപ്റ്റൻ സ്മിത്ത് അങ്ങുമിങ്ങും നീന്തുന്നതിനിടയിൽ "മർഡോക് എവിടെ" എന്നു ചോദിച്ചു. കപ്പലിൽ രണ്ടാമത്തെ ഉദ്യോഗസ്ഥനായിരുന്നു മർഡോക്. ആദ്ദേഹം മരിച്ചു എന്ന് ഒരു ഉദ്യോഗസ്ഥൻ പറഞ്ഞു. പിന്നീടു നീന്തുന്നതിനു ശ്രമിക്കാതെ കൈകളും ആകാശത്തിലേയ്ക്കു് ഉയർത്തിപ്പിടിച്ചുകൊണ്ടു് കപ്പിത്താൻ സമുദ്രത്തിനടിയിൽ തിരോഭവിച്ചു.

അനന്തരം ഘോരമായ ഒരു പൊട്ടലിൻെറ ശബ്ദം ആകാശത്തിൽ മാറെറാലിക്കൊണ്ടു. ടൈററാനിക്കിൻെറ അണിയം രണ്ടായി പിളർന്നു; അമരം വെള്ളത്തിൽ നിന്നു ഉയർന്നു; കപ്പൽ കീഴ്മേലായി നിന്നു. അപ്പോൾ കടലിൽ താണുമരിക്കാൻ പോകുന്ന അനേകം ജനങ്ങളുടെ ദീനസ്വരം ഉച്ചത്തിൽ പുറപ്പെട്ടു. ക്ഷണത്തിൽ ആ ശബ്ദവും അവസാനിച്ചു. ശ്രേഷ്ഠവും മനോഹരവുമായിരുന്ന ആ കപ്പൽ അല്പസമയം കൊണ്ടു സമുദ്രഗർഭത്തിൽ അന്തർദ്ധാനം ചെയ്തു.

ലൈഫ്ബോട്ടുകളിൽ കയറിയവരുടെ ഗതി എന്തായിരുന്നു? ഇങ്ങനെയുള്ള സന്ദർഭത്തിൽ ബോട്ടിൽകയറുന്നവർക്ക് എന്തെങ്കിലും ലാക്കു നോക്കി യാത്രചെയ്യുവാൻ സാധിക്കയില്ല. മരിക്കാതെ സമുദ്രത്തിൽ ഉഴന്നു

കൊണ്ടിരുന്നാൽ വല്ല കപ്പലും വന്നുചേൎന്നു തങ്ങളെ രക്ഷി
ക്കുമെന്നു മാത്രമാണു് അവരുടെ ആകാംക്ഷ. ടൈററാനി
ക്കിൽനിന്നു് അറുപതു മൈൽ ദൂരത്തായി 'കാർപ്പേതിയാ'
എന്നൊരു കപ്പൽ സഞ്ചരിക്കുന്നുണ്ടായിരുന്നു. കമ്പി
യില്ലാക്കമ്പി വഴിക്കുള്ള അപേക്ഷ കാർപ്പേതിയായിലേ
കപ്പിത്താനു കിട്ടി. വെളുപ്പാൻകാലത്തു മൂന്നരമണിയായ
പ്പോറം ആ കപ്പൽ വന്നുചേൎന്നു. ബോട്ടുകളിൽ ഉണ്ടായി
രുന്നവരെല്ലാം അതിൽ കയറി. ശൈത്യപീഡകൊണ്ടും
ശോകമൂർച്ഛകൊണ്ടും എല്ലാവരും മൃതപ്രായരായിരുന്നു.
കാർപ്പേതിയായിൽ ഉണ്ടായിരുന്നവർ ചൂടുകാപ്പിയും കമ്പി
ളിവസ്ത്രങ്ങളും മററും കൊടുത്തു് അവരെ ഔദാര്യ
പൂർവം ശുശ്രൂഷിച്ചു. രണ്ടു ദിവസത്തിനകം എല്ലാവരും
അമേരിക്കയുടെ പ്രധാനനഗരമായ ന്യൂയോർക്കിൽ ചെന്നു
ചേൎന്നു ടൈററാനിക്കിനെപ്പോലെ വലിയതും വില
പിടിച്ചതുമായ ഒരു കപ്പൽ അതുവരെ ഉണ്ടായിട്ടില്ല.
ഇത്ര ഭയങ്കരമായ ഒരു കപ്പൽച്ചേതവും ഇതുവരെ
ഉണ്ടായിട്ടില്ല.

---

പാഠം ൧൦.

## ശതമുഖരാവണവധം.

നിഖിലനിശിചരശമനകരനഖിലനായകൻ
നിന്നു പരിശ്രാന്തനായ് സമരാങ്കണേ
കമലദലനയനനഥ ജനകമകൾ തന്നുടെ
കൈയ്യിൽക്കൊടുത്തിതു കാർമ്മുകവും തദാ. ൪

മിഥിലനൃപസുതയുമഥ വാങ്ങിനാൾ ചാപവും
മേന്മതകും ബാണജാലവും തൂണിയും,
നിജരമണനികടഭുവി ജനകസുതയും തദാ
നിന്നു ജയലക്ഷ്മിയെന്നപോലെ മുദാ. ൧൭

രഘുപതിയുമപ്പൊഴുതു മൃദുഹസിതപൂർവ്വകം
രമ്യാംഗിമാനസം കണ്ടരുളിച്ചെയ്തു.
"ദശവദനമതിചതുരമുരുഭയദസംഗരേ
ദണ്ഡമൊഴിഞ്ഞു ഞാൻ കൊന്നേൻ പ്രിയതമേ! ൧൮

വിബുധപതിജിതമരിയ ദശമുഖതനുജനെ
വീരനാം സൗമിത്രി കൊന്നു ജിതശ്രമം.
മധുതനയമമിതബലമപി ലവണനെത്തഥാ
മാനിയാം ശത്രുഘ്നനും വധിച്ചീടിനാൻ. ൧൯

ഗഗനചരപരിവൃഢരൊടധികരണമനന്തരം
ഗന്ധർവ്വവീരരെക്കൊന്നു ഭരതനും
ശതവദനനവനിപരിലധികബലനാകയാൽ
ശാരദാംഭോജകണ്ഠ്രേ വധിച്ചീടു നീ. ൨൦

നിഹതനിവനിഹ സമരഭുവി ഭവതിയാലതും
നിശ്ചയം യുദ്ധം തുടങ്ങു നീ വല്ലഭേ."
ഇതി രമണമൃദുവചനനിശമനദശാന്തരേ
ഈശപരി രോഷേണ യുദ്ധം തുടങ്ങിനാൾ. ൨൧

ശതമുഖനുമഥ മിഥിലനൃപസുതയുമങ്ങനെ
ശാസ്ത്രാസ്ത്രജാലം വരിഷിച്ചുനേരം

ജഗദഖിലമതിനിശിതതരശരശതങ്ങളാൽ
ചെമ്മെ മറഞ്ഞിതു ദിവ്യജനങ്ങളും. ൩൮

"ഹര! പരമശിവ! ശിവ ഹരേ"തി നിന്നീടിനാ–
"രാഹന്ത ഹന്ത കണ്ടീല നാമിങ്ങനെ
ഒരു സമരമൊരുദശയിലൊരുളിതി വിചിത്രമി-
തോർത്താൽ പുകഴ്ത്തുവതാർക്കുമൊരിക്കലും" ൩൯

വിബുധവരമുഖവിതതി വിവിധമിതി വാഴ്ത്തിയും
വിസ്മയപ്പെട്ടും വസിക്കും ദശാന്തരേ
മഹിഷനൊടു മഹിതതമമഹിതകുലനാശിനീ
മായാഭഗവതി ചെയ്തു പോർപോലെയും ൪൰

ദിവസകരസുതമുഖഹരിപ്രവരരുഹലവും
മനുജപരിവൃഢരുമതികുതുകമൊടു കണ്ടുള്ളിൽ
മാനിച്ചു വിസ്മയം കൈക്കൊണ്ടു മേവിനാർ.
ശരപരിഘപരശുപവിമുസലമുഖശസ്ത്രങ്ങൾ ൪൧

ശക്തി കൈക്കൊണ്ടു പരസ്പരം തൂകിനാർ.
ശതവദനജനകനുപഹരിതശരജാലങ്ങൾ
ശങ്കാവിഹീനം മുറിച്ചു പരസ്പരം
കഠിനതരമിഴികളിടരെഴുമടവു ഞാണൊലി ൪൨

കാണ്കയും കേട്ടു മോഹിച്ചു പതിക്കയും
ശതവദനനികടഭുവി രുധിരമയവൃഷ്ടിയും
ശർക്കരാവൃഷ്ടിയുമുൽക്കാനിപാതവും
ദുരുപശമമുലതമസമരസമയേ തഥാ ൪൩

ദുർന്നിമിത്തങ്ങൾ കാണായി പലതരം.
ശിഥിലതനുപടഹിതശരശകലിതശരീരനായ്
മൃത്യുപുരോന്മുഖനായ ശതാനനൻ
നിശിതതരവിശിഖശതമാശു വിട്ടീടിനാൻ ൫൮

ശ്രീലോലലോകപിതൻ നെററിത്തടാന്തരേ.
പവനസമജവമൊട്ടടനതുലവിശിഖം വന്നു
ഫാലദേശേ കൊണ്ടു രക്താഭിഷിക്തയായ്
ദശവദനരിപുമഹിഷി മുഹൂർത്തസഹമോഹേന ൫൯

ചേതസി ചിന്തിച്ചുറപ്പിച്ചിതാദരാൽ.
രഘുതിലകചരണയുഗമകതളിരിലോർത്തുടൻ
രാമമന്ത്രം ജപിക്കിൽ സാദ്ധ്യമൊക്കെയും
അഖിലമഖിമതമിതു ജപിക്കിൽ വന്നീടുമെ- ൬൦

ന്നാത്മനാ ചിന്തിച്ചുറച്ചു വൈദേഹിയും
"സകലയുവതികളിലഹമിഹ യദി സതീ മമ
സത്യസന്ധൻ ഭുവി ഭർത്താവുമെങ്കിലോ
ശതമുഖനെ വിരവൊടു വധിക്ക നീ" യെന്നോതി ൬൧

യസ്ത്രം തൊടുത്തു വലിച്ചുവിട്ടീടിനാൾ.
അയുതരവികിരണരുചി തടവിന ശരം ഭൂത-
നാഥന്ത കൊണ്ടു വീണു ശതവക്ത്രനും.
കമലമകളങ്ങുപൊഴുതു നിജപതി പുരോഭുവി ൬൨

കാളരാത്രീവ നിന്നീടിനാളുത്തമം.

## പാഠം ൧൧.

# നഗരങ്ങളുടെ സ്ഥാനം.

നമ്മുടെ രാജ്യത്തു സമുദ്രതീരത്തിൽ ഉള്ളതുപോലെ ജനബാഹുല്യം ഉൾനാടുകളിൽ ഇല്ല. സമുദ്രതീരത്തു് ഏതെങ്കിലും ഒരു സ്ഥലത്തുനിന്നു നേരേ കിഴക്കോട്ടു സഹ്യാദ്രിവരെ സഞ്ചരിക്കുന്ന ഒരു ആൾ ആദ്യം ജനനിബിഡങ്ങളായ പ്രദേശങ്ങൾ കടന്നുപോകേണ്ടിയിരിക്കുന്നു. പിന്നീടു ക്രമേണ, ആൾപാർപ്പു കുറഞ്ഞവയും ഒടുവിൽ മനുഷ്യവാസം ഇല്ലാത്തവയും ആയ ദേശങ്ങളിൽ ചെന്നെത്തുന്നു. തിരുവിതാംകൂറിൽ നഗരങ്ങൾ പ്രായേണ സമുദ്രത്തിന്റെയോ കായലിന്റെയോ സമീപം സ്ഥിതി ചെയ്യുന്നു. കിഴക്കോട്ടു കിഴക്കോട്ടു ജനസംഖ്യ കുറഞ്ഞ ഗ്രാമങ്ങൾ മാത്രമാണു് ഉള്ളതു്. പറവൂർ, ആലപ്പുഴ, കായംകുളം, കൊല്ലം, തിരുവനന്തപുരം ഈ പട്ടണങ്ങളുടെ സ്ഥിതി മേൽ പറഞ്ഞതിനെ ഉദാഹരിക്കുന്നു.

സമുദ്രമോ കായലോ അടുത്തില്ലാത്ത പട്ടണങ്ങൾ ഈ സംസ്ഥാനത്തു് ഇല്ലെന്നില്ല. ഇവ രാജ്യത്തിന്റെ നാനാഭാഗങ്ങളിൽ ചിതറിക്കിടക്കുന്നതായി പ്രഥമദൃഷ്ടിയിൽ തോന്നാവുന്നതാണു്. എന്നാൽ തിരുവിതാംകൂറിന്റെ ഒരു പടമെടുത്തു പരിശോധിക്കുന്നപക്ഷം ഏതെങ്കിലും ഒരു നദിയുടെ തീരം സംബന്ധിച്ചാണു് ഉൾനാട്ടിലെ നഗരങ്ങൾ മിക്കതും സ്ഥിതി ചെയ്യുന്നതെന്നു കാണാം. ഇപ്പോൾ സംസ്ഥാനത്തിൽ മുപ്പതു താലൂക്കുകൾ ഉള്ളതിൽ മിക്കവയുടെയും തലസ്ഥാനങ്ങൾ

സമുദ്രത്തിനോ കായലിനോ നദിക്കോ ഏറ്റെക്കുറെ സമീപസ്ഥലങ്ങളായിരിക്കുന്നു.

തിരുവിതാംകൂറിനെ സംബന്ധിച്ച നമുക്ക് അനുഭവപ്പെടുന്ന ഈ സാമാന്യവിധി ഭൂമിയുടെ ഏതൊരു ഭാഗത്തെ സംബന്ധിച്ചും യഥാർത്ഥമാണ്. കൽക്കത്താ, ബോംബേ, മദ്രാസ് എന്നിങ്ങനെയുള്ള സുപ്രസിദ്ധങ്ങളായ ഭാരതീയനഗരങ്ങൾ സമുദ്രതീരത്തിലാണ് സ്ഥിതിചെയ്യുന്നത്. ഹിന്തുക്കളുടെ പുണ്യസ്ഥലമായ കാശി ഗംഗാതീരത്തിലാണല്ലോ. ചരിത്രപ്രസിദ്ധമായ ഡൽഹിനഗരം യമുനയുടെ തീരത്തിൽ സ്ഥിതിചെയ്യുന്നു. അന്യരാജ്യങ്ങളിലേ അവസ്ഥയും ഇതുതന്നെയാണ്. ഇംഗ്ലണ്ടിലെ രാജധാനിയായ ലണ്ടൻനഗരം തെംസ് നദീമുഖത്തിലും, ഫ്രാൻസിന്റെ തലസ്ഥാനമായ പാരീസ് സേൻനദീമുഖത്തിലും ആകുന്നു. പരിഷ്കൃതരാജ്യങ്ങളിലുള്ള നഗരങ്ങൾ മിക്കവാറും വലിയ ജലാശയങ്ങളുടെ സാമീപ്യമുള്ളവയായിരിക്കുന്നു. വലിയ ഒരു നദിയുടെ തീരത്തിൽത്തന്നെ അനേകം പട്ടണങ്ങൾ പുഷ്ടിയെ പ്രാപിച്ചുവരുന്നതായും കാണ്മാനുണ്ട്. ആലുവാ, വാഴക്കുളം, ചേരാനല്ലൂർ, നേരിയമംഗലം, പറവൂർ, പുത്തൻവേലിക്കര, അങ്കമാലി ഇവയെല്ലാം പെരിയാററിന്റെ തീരത്തിൽ ക്രമേണ അഭിവൃദ്ധിയെ പ്രാപിച്ചുവരുന്നവയാണല്ലോ.

കൃഷി ചെയ്യുന്നതിന് അധികം സൗകര്യമുള്ള സ്ഥലങ്ങളാണു നദീതീരങ്ങളെന്ന് എല്ലാവർക്കുമറിയാം.

പർവ്വതങ്ങളിൽ നിന്ന് ഉത്ഭവിച്ച് ഊക്കോടെ പാഞ്ഞിറങ്ങുന്ന നദികളിൽക്കൂടി കല്ല്, മണ്ണ് മുതലായവയും ഒലിച്ചുപോരും. നിരപ്പുള്ള പ്രദേശങ്ങളിൽ എത്തുമ്പോൾ ഒഴുക്കിന്റെ ശക്തി കുറയുന്നതിനാൽ ഘനം കൂടിയ പാറകഷണങ്ങൾ നദിയുടെ അടിയിൽ താഴുന്നു. ഘനം കുറഞ്ഞ ചരൽ, മണ്ണ് മുതലായ പദാർത്ഥങ്ങൾ ഒഴുക്കിൽ അകപ്പെട്ടു കുറേദൂരംകൂടെ പോകുന്നു. ഒഴുക്കിന്റെ ശക്തി ക്ഷയിക്കുന്തോറും ക്രമേണ അവയും അടിഞ്ഞുപോകുന്നു. ഇങ്ങനെ ജലത്തോടുകൂടി പർവ്വതങ്ങളിൽ നിന്ന് താഴ്വരയിലേയ്ക്കു വരുന്ന കല്ലു മുതലായ സാധനങ്ങൾ നദീമുഖം വരെ അവിടവിടെ തങ്ങിനടിഞ്ഞു കിടക്കാൻ സംഗതിയാകുന്നു. അതിനാൽ കാലക്രമത്തിൽ നദിയുടെ ചാൽ ഉയർന്നുപോകുകയും, വർഷകാലത്തിൽ നദീജലം കരകവിഞ്ഞ് ഇരുവശത്തേയ്ക്കും പ്രവഹിക്കുകയും ചെയ്യുന്നു. നദികൾ ഇപ്രകാരം കരകവിഞ്ഞൊഴുകുന്ന സന്ദർഭങ്ങളിൽ നദീജലത്തിലുള്ള മണ്ണ്, ചെളി, എക്കൽ മുതലായവ കരകളിൽ അടിയുന്നു. വർഷം അവസാനിക്കയും വെള്ളം നദീതടത്തിൽ ഒതുങ്ങുകയും ചെയ്യുമ്പോൾ അതിന്റെ കരകൾ ഫലപുഷ്ടിയുള്ള കൃഷിഭൂമികളായിത്തീരുന്നു.

ഇപ്രകാരം നദീതീരങ്ങളിൽ കൃഷിക്കുള്ള സൗകര്യം തന്നെ ഏററവും സാരമായിട്ടുള്ളതാകുന്നു. നദികളിൽക്കൂടി ചരക്കുകൾ കൊണ്ടുപോകുന്നതിനും, യാത്രചെയ്യു

ണത്തിന്നും വളരെ എളുപ്പമുള്ളതിനാൽ കച്ചവടത്തിനുള്ള സൗകര്യവും ഒട്ടും അപ്രധാനമല്ല. സ്നാനപാനാദികൾക്കു നദീജലം സുലഭമായിക്കിട്ടിയാലുള്ള സുഖവും ചില്ലറയല്ല. ഈ കാരണങ്ങളാലായിരിക്കണം നമ്മുടെ പൂർവ്വന്മാർ ദീർഘകാലത്തിനു മുമ്പുതന്നെ നദീതീരങ്ങൾ കണ്ടുപിടിച്ച് അവിടങ്ങളിൽ വാസം ഉറപ്പിച്ചത്. ഗംഗാനദിയുടെ അനുഗ്രഹത്താൽ അതിന്റെ തീരത്തുള്ള എത്രയോ പ്രദേശങ്ങൾ ഐശ്വര്യസങ്കേതങ്ങളായിത്തീർന്നിട്ടുണ്ട്. ഈ വാസ്തവം ആലോചിച്ചാൽ അവിടങ്ങളിൽ ആദ്യം കുടിയേറിയ ആര്യന്മാർ ആ നദിയെ 'ഗംഗാദേവി'യെന്നു വാഴ്ത്തി ആരാധിച്ചതിൽ ആശ്ചര്യപ്പെടാനില്ല.

ഏകദേശം ഇതുപോലെയുള്ള കാരണങ്ങൾകൊണ്ടു സമുദ്രത്തിന്റെയും കായലുകളുടെയും തീരങ്ങളിലും ജനങ്ങൾ ആദികാലം മുതൽ താമസം തുടങ്ങിയിരിക്കണം. ഈ തീരപ്രദേശങ്ങൾ പ്രായേണ ഇളകിയ തറകളാകയാൽ വലിയ അദ്ധ്വാനം കൂടാതെ ഇവയെ വെട്ടിക്കിളച്ചു കൃഷി ചെയ്‌വാൻ സൗകര്യമുണ്ടല്ലോ. വിശിഷ്യ, അന്യരാജ്യങ്ങളുമായി കച്ചവടം നടത്തുന്നതിനു സമുദ്രമാർഗ്ഗമായിട്ടല്ലാതെ തരമില്ല. അതിനാൽ കപ്പലുകൾ അടുക്കാൻ സൗകര്യമുള്ള തീരപ്രദേശങ്ങൾ തിരഞ്ഞു മനുഷ്യർ അവിടെ പാർപ്പും കച്ചവടവും ആരംഭിച്ചു. വാണിജ്യപ്രചാരത്തിൽ ഐശ്വര്യം വർദ്ധിച്ച് അങ്ങനെയുള്ള സ്ഥലങ്ങൾ വലിയ നഗരങ്ങളായിത്തീരുന്നു. കൊല്ലം,

ആലപ്പുഴ മുതലായി നമ്മുടെ സമുദ്രതീരത്തുള്ള പട്ടണങ്ങൾ ഇപ്രകാരം കച്ചവടത്തെ ഉദ്ദേശിച്ച് സ്ഥാപിച്ചിട്ടുള്ളവയാണെന്നു ചരിത്രത്തിൽനിന്നു മനസ്സിലാക്കാം.

സമുദ്രതീരത്തു തന്നെ അടുത്തു കിടന്നാൽ സമുദ്രത്തിൽ ഉണ്ടാകുന്ന കൊടുങ്കാററും പിശറും കൊണ്ടു കപ്പലുകൾക്കു ചിലപ്പോൾ ഉപദ്രവം നേരിടുന്നതാണ്. കഴിയുന്നതും അകത്തേയ്ക്കു കടന്നു നങ്കൂരം ഇട്ടു കിടക്കാൻ സാധിക്കുമെങ്കിൽ അതു കപ്പലുകൾക്കു രക്ഷയായിരിക്കും. അതിനാൽ സൗകര്യമുള്ള സ്ഥലങ്ങളിൽ നദീതീരത്തും തുറമുഖങ്ങൾ സ്ഥാപിക്കാറുണ്ടു്. ബംഗാൾ സമുദ്രത്തിന്റെ ക്ഷോഭത്തെ കൂട്ടാക്കാതെ കപ്പലുകൾക്കു നിർബാധമായി കടന്നുനില്ക്കാൻ തക്കവണ്ണം കല്ക്കട്ടാനഗരവും തുറമുഖവും ഹൂഗ്ലി നദിയുടെ തീരത്തിൽ സ്ഥാപിച്ചിരിക്കുന്നു.

പ്രകൃതിദത്തമായ സൗകര്യം പ്രത്യക്ഷമായി കണ്ടതു നദികളുടെയും മററു ജലാശയങ്ങളുടെയും തീരങ്ങളിലാകയാൽ മനുഷ്യർ ആദ്യകാലത്തു് അവിടങ്ങളിൽ പാർക്കാൻ തുടങ്ങി. സൗകര്യം അധികമുള്ള സ്ഥലങ്ങളിൽ ജനങ്ങൾ അധികം ചെന്നുകൂടുകയും, കച്ചവടം മുതലായ ഇടപാടുകൾ വർദ്ധിക്കുകയും ചെയ്തപ്പോൾ ആ സ്ഥലങ്ങൾ നഗരങ്ങളായിത്തീർന്നു. പ്രാചീനനഗരങ്ങൾ മിക്കവയുടെയും ചരിത്രം പരിശോധിച്ചാൽ ഈ സാമാന്യതത്വം അംഗീകാര്യമാണെന്നു കാണാം.

ദേവാലയങ്ങളുടെയോ തീർത്ഥസ്ഥലങ്ങളുടെയോ സാന്നിദ്ധ്യംകൊണ്ടും ചില സ്ഥലങ്ങൾ നഗരങ്ങളായിത്തീരുന്നു. ഇവയിൽ ചിലതെല്ലാം ജലാശയങ്ങളോടു സംബന്ധിച്ച് സ്ഥിതി ചെയ്യുന്നതായിരിക്കാം. ചില സ്ഥലങ്ങളിൽ പ്രതിവർഷം ഉത്സവകാലത്തു സമൃദ്ധമായ കച്ചവടം ഉണ്ടായിരിക്കും. എങ്കിലും കൃഷി, കച്ചവടം മുതലായ വ്യാപാരങ്ങൾ നിർവഹിക്കുന്നതിനുള്ള സൗകര്യംകൊണ്ടല്ല ആദ്യകാലത്തു് ഈ സ്ഥലങ്ങൾ ജനങ്ങളെ ആകർഷിച്ചതു്. അവയ്ക്കുണ്ടെന്നു കരുതിവരുന്ന ദൈവികമായ മാഹാത്മ്യം കൊണ്ടായിരുന്നു. തിരുവിതാംകൂറിന്റെ രാജധാനിയായ തിരുവനന്തപുരത്തു് വലിയ കൃഷിഭൂമികളോ കൃഷിക്കുള്ള സൗകര്യങ്ങളോ ഇല്ല. വാണിജ്യവിഷയത്തിനു് ഈ നഗരത്തിനു് പറയത്തക്ക പ്രാധാന്യവും ഇല്ല. 'അനന്തശയനം' എന്നു ഭാരതം ഒട്ടുക്കു് പ്രസിദ്ധമായിത്തീർന്നിട്ടുള്ള ശ്രീപത്മനാഭസ്വാമിക്ഷേത്രം ആണു് ഇവിടം രാജധാനിയായിത്തീരാൻ ഇടയാക്കിയതു്. അനന്തശയനം കണ്ടു വന്ദിക്കാൻ ഇൻഡ്യയുടെ നാനാഭാഗങ്ങളിൽനിന്നു് ഇവിടെ വരുന്ന ജനങ്ങളുടെ സംഖ്യ ചെറുതല്ല. അതുപോലെ മതസംബന്ധമായി ഗൗരവം സിദ്ധിച്ചിട്ടുള്ള നഗരങ്ങൾ ഭാരതത്തിന്റെ പല ഭാഗങ്ങളിലും ഉണ്ടു്. അങ്ങനെയുള്ള നഗരങ്ങളിൽ ഇക്കാലത്തു് തീവണ്ടിആഫീസുകളും, കച്ചവടസ്ഥലങ്ങളും, വ്യവസായശാലകളും മററും കാണ്മാനുണ്ടാകും. എന്നാൽ ഈ പരിഷ്കാരമെല്ലാം മതസംബന്ധമായ മാഹാത്മ്യം നിമിത്തം അവ ജനസങ്കേതങ്ങളായിത്തീർന്നതിനുമേൽ വന്നിട്ടുള്ളതാണെന്നു് ഓർമ്മിക്കണം.

നഗരങ്ങൾ നിൎമ്മിക്കുവാൻ ഇക്കാലത്തു് സൎവ്വോപരി കാരണമായിത്തീൎന്നിട്ടുള്ളതു തീവണ്ടിയാണെന്നു പറയാം. ജനവൎജ്ജിതമായ സ്ഥലത്തു് ഒരു തീവണ്ടിസ്റ്റേഷൻ ഉണ്ടായാൽ ആ സ്ഥലം ക്രമേണ ഒരു പട്ടണം പോലെയായിത്തീരുമെന്നുള്ളതിനു ദൃഷ്ടാന്തങ്ങൾ ഉണ്ടു്. അവിടെ കച്ചവടത്തിനു പ്രകൃതിസിദ്ധമായ സൌകൎയ്യം ഉണ്ടായിരിക്കുകയോ, ആ സ്ഥലം നാലുദിക്കിലേയ്ക്കും വണ്ടികൾ പോകുന്ന ഒരു കവലയായിരിക്കുകയോ ചെയ്താൽ അവിടം വളരെ വേഗത്തിൽ അഭിവൃദ്ധിയെ പ്രാപിക്കുന്നു.

ജൎമ്മൻ സാമ്രാജ്യത്തിന്റെ രാജധാനിയും യൂറോപ്പിലെ വലിയനഗരങ്ങളിൽ ഒന്നുമായ ബർലിൻ സ്ഥിതിചെയ്യുന്നതു നദീതീരത്തിലോ കടൽക്കരയിലോ അല്ല. നാല്പതു ലക്ഷത്തിലധികം ജനങ്ങൾ ഈ നഗരത്തിൽ വസിക്കുന്നു. ഈ നഗരത്തിനു സമീപം സ്പ്രീ എന്നു ഒരു ചെറിയനദി മാത്രമേ ഉള്ളു. അതു് കച്ചവടത്തിനോ ഗതാഗതത്തിനോ ഉതകുന്നതല്ല. ജലാശയങ്ങളോടു് സമീപിച്ചാണു നഗരങ്ങൾ ഉത്ഭവിക്കുന്നതെന്നുള്ള സാമാന്യവിധിക്കു് ഇതൊരു വ്യത്യസ്തം തന്നെയാണു്. എന്നാൽ അതിനു മതിയായ മറ്റൊരു കാരണമുണ്ടു്. ബ്രണ്ടൻബൎഗ്ഗ് എന്ന പേരോടുകൂടി ചുററും ശത്രുസമുദായങ്ങളാൽ വളയപ്പെട്ടിരുന്ന ഒരു ചെറിയ രാജ്യം വളരെക്കാലംമുമ്പു ഉണ്ടായിരുന്നു. ബ്രണ്ടൻബൎഗ്ഗിലെ ജനങ്ങൾ പരാധീനത പരമസങ്കടമായി കരുതിവന്നു. അത

നാൽ സ്വരാജ്യത്തിന്റെ മദ്ധ്യത്തിലായി രാജധാനി സ്ഥാപിക്കുവാൻ അവർ നിശ്ചയിച്ചു. അതിലേയ്ക്കു ഉചിതമായ സ്ഥലം അന്വേഷിച്ചു. ഒടുവിൽ സ്പ്രീ എന്ന അരുവിയുടെ സമീപത്തായി വിസ്തീർണ്ണമായ ഒരു മൈതാനം കണ്ടുപിടിക്കയും, കോട്ടകൊത്തളങ്ങൾ ഉറപ്പിച്ച് ആ സ്ഥലം അവർ രാജധാനിയാക്കുകയും ചെയ്തു. ഇങ്ങനെയാണ് ബർലിൻനഗരത്തിന്റെ ഉത്ഭവം. ബ്രണ്ടൻബർഗ്ഗിലെ ജനങ്ങൾ സമീപസ്ഥമായ പ്രഷ്യാരാജ്യത്തെ കീഴടക്കി രണ്ടുരാജ്യത്തിനുംകൂടി പ്രഷ്യാ എന്നു നാമകരണം ചെയ്തു. അപ്പോൾ ബർലിൻ പ്രഷ്യാരാജ്യത്തിന്റെയും രാജധാനിയായിത്തീർന്നു. പ്രഷ്യാരാജ്യം വികാസത്തെയും പ്രാബല്യത്തെയും പ്രാപിച്ച് ഇപ്പോഴത്തെ ജർമ്മനിയായി പരിണമിച്ചതിന്റെ ശേഷം ബർലിൻ ഈ സാമ്രാജ്യത്തിന്റെ രാജധാനിയായി രൂപാന്തരപ്പെട്ടു. ഇപ്പോൾ യൂറോപ്പിലെ മഹാനഗരങ്ങളിൽ ഒന്നായി ശോഭിക്കുന്നു. ഇങ്ങനെ രാഷ്ട്രീയകാരണങ്ങളാൽ നഗരങ്ങൾ ഉത്ഭവിക്കുന്നതും അസാധാരണമല്ല.

## പാഠം ൧൮.

# ഒരു മലങ്കാട്ടിലെ മഴക്കാലം.

മേഘങ്ങൾ ചിന്നും ഗഗനം ചിലേടം
മൂടിച്ചിലേടം വെളിവായ് ലസിപ്പൂ;
ചലോൎമ്മയാൎന്നു തടഞ്ഞു നില്ക്കും
പ്രശാന്തമാം വൻകടലെന്നപോലെ. ൧

സ്വാദേറെയും കൂടിയ വാഴിനൊക്കും
ഞാവൽപ്പഴം വേണ്ടുതിന്നിടുന്നു;
പലേ നിറം തങ്കിന മാമ്പഴങ്ങൾ
കാറ്റേല്ക്കയാലൂഴിയിൽ വീണിടുന്നു. ൨

തൂമാരിയാൽപ്പുല്ലുനിലം തഴച്ചും
മയിൽസ്സമൂഹം നടനം തുടൎന്നും
പെയ്യും മഴക്കാറിയലും വനങ്ങൾ
വയ്യിട്ടു കാണ്കെക്കുറെ വിളങ്ങിടുന്നു. ൩

പാരിച്ച വെള്ളച്ചുമടും ചുമന്നു
വെള്ളിൽക്കുലം ചേൎന്നലറും ഘനങ്ങൾ
മഹാദ്രിശൃംഗങ്ങളിൽ നിന്നു നിന്നു
തളൎച്ചതീൎത്തങ്ങനെ പോയിടുന്നു. ൪

മേഘങ്ങളെ മോഹിച്ചു പറന്നുകൊണ്ടു
മോദിച്ചു വെള്ളിൽപ്രകരം ലസിപ്പൂ
വാനത്തു തൂക്കീടിന കാറുലയ്ക്കും
നല്ലോരു വെൺതാമരമാലപോലെ. ൫

സഹർഷരായ്ക്കേതകപുഷ്പഗന്ധ-
മേറ്റേറ്റയിമ്പത്തൊടു ചോലതോറും
നീർ ചാടുവോരൊച്ചയിലമ്പരന്നി-
ട്ടാക്കുന്നു മൈലൊത്തു മദേചിപേന്ദ്രർ. ൬

തടിൽക്കൊടിക്കൂറകൾ കൊണ്ടണിഞ്ഞും
തടിച്ച ഗംഭീരരവം കലന്നും
സ്പഷ്ടം മഴക്കാറുകളുല്ലസിപ്പൂ
പടയ്ക്കൊരുമ്പെട്ട ഗജങ്ങൾപോലെ. ൭

നേരാം വഴിക്കദ്രിവനത്തിലേയ്ക്കു
പോകുംവിധൗ കാറൊലി കേൾക്കയാലേ
മാറ്റാനയെന്നോർത്തു പുറം തിരിഞ്ഞാൻ
മത്തുള്ളൊരാനപ്പെരുമാളടക്കാൻ. ൮

മിളിഞ്ഞവീണാകളനാദമൊത്തും
മണ്ഡൂകവായ്ത്താരികളോടു ചേർന്നും
കാർമദ്ദളത്തിൻ ധ്വനിയാൽത്തെളിഞ്ഞും
കാട്ടിൽത്തുടങ്ങീ സദിരെന്നുതോന്നും. ൯

ചിരം മയക്കീടിന നിദ്ര കൈവിട്ടി-
ട്ടുണർന്നു. ഭേകങ്ങൾ ഘനാരവത്താൽ
പുത്തൻ ജലം പൂണ്ടു കറുത്ത കാറു
കറുത്ത കാർ ചേർന്നു വിളങ്ങിടുന്നു. ൧൦

തീയാൽക്കരിഞ്ഞീടിന കുന്നു ചേർന്നു
തീയാൽക്കരിഞ്ഞീടിന കുന്നുപോലെ.

അടിഞ്ഞ പുത്തൻമഴമൂലമല്ലീ
ഒടിഞ്ഞ പൊയ്ത്താർകൾ വെട്ടിഞ്ഞു വെക്കം.
[൧൧

കടമ്പിനുള്ളല്ലിയണിപ്പൂഉപ്പൂ-
വിടം പിടിപ്പൂ വരിവണ്ടു ഹർഷാൽ.
മറഞ്ഞു കാറാലുഡുവൊത്ത മാനം
വരാതെയായീ വെള്ളിയിൽ ദിനേശൻ. ൧൨

പൊന്ത പാരിൽപ്പുളുനീരൊഴുക്ക-
മിരുട്ടിനാൽത്തിക്കുകൾ മൂടലായ്,
പാറപ്പുറത്തേറിയടിച്ചുടഞ്ഞ
വിശാലമാം മാമലനീരൊഴുക്കം ൧൩

മൈലൊച്ച കോലും ഗുഹതോറുമുണ്ടു
കൊഴിഞ്ഞ മുത്തിൻപടി മിന്നിടുന്നു.
മേഘങ്ങൾ പൊങ്ങും കടലൊച്ച പൂണ്ടു
മാനത്തു പററിപ്പൊരു മാരിയാലേ. ൧൪

[വാല്മീകിരാമായണം.]

---

പാഠം ൧൬.

## പക്ഷികൾ.

വർണ്ണവൈചിത്ര്യംകൊണ്ടും രൂപഭംഗികൊണ്ടും ഗാനമാധുര്യംകൊണ്ടും പക്ഷികൾ നമുക്കു സന്തോഷം ഉണ്ടാക്കുന്നു. ഇവയെക്കുറിച്ചു പലതും പഠിക്കാനുണ്ടു

ങ്കിലും ഈ പാഠത്തിൽ അതെല്ലാം വിവരിക്കാവുന്നതല്ല. അല്പം മനസ്സിരുത്തി നോക്കിയാൽ ഗ്രഹിക്കാവുന്ന ചില സംഗതികൾ മാത്രം പ്രസ്താവിക്കാം. മൃഗങ്ങൾക്കും മനുഷ്യക്കും ഉള്ളതുപോലെ നട്ടെല്ലും അസ്ഥികളും തലയും തലച്ചോറും പക്ഷികൾക്കും ഉണ്ട്. ഇതുകൂടാതെ ഹൃദയവും, ശ്വാസകോശങ്ങളും, രക്തപ്രവാഹത്തിനു വേണ്ട നാഡികളും, ദഹനേന്ദ്രിയവും അവയുടെ ശരീരത്തിലും ഉണ്ട്. എന്നാൽ പല കാര്യങ്ങളിലും പക്ഷികൾ മൃഗങ്ങളിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുന്നു.

പെൺപക്ഷികൾ ഇടുന്ന മുട്ട വിരിഞ്ഞാണു കുഞ്ഞുങ്ങൾ ഉണ്ടാകുന്നതു്. അവ തള്ളയുടെ പാൽ കുടിച്ചല്ല വളരുന്നതു്. പക്ഷികൾക്കു പാലില്ല. മുട്ട വിരിഞ്ഞു പുറത്തു വന്നാൽ ഏതാനും ദിവസത്തേയ്ക്കു തള്ളയുടെ ചിറകിനടിയിൽ ഇരുന്നു ചൂടുപിടിച്ചു കുഞ്ഞുങ്ങൾ വളരുന്നു. പക്ഷികൾക്കു പല്ലു് ഇല്ല. പല്ലിനു പകരം കട്ടിയുള്ള ചുണ്ടുകളാണു് ഉള്ളതു്. ആ ചുണ്ടു കൊണ്ടു് ഭക്ഷണസാധനങ്ങൾ കൊത്തി മുറിച്ചു വിഴുങ്ങുന്നു. പക്ഷികളുടെ പിൻകാലുകൾ രണ്ടും മാത്രമേ കാലുകളായി കാണുന്നുള്ളു. മുൻ കാലുകളിൽ തൂവലുകൾ മുളച്ചു നിരന്നു് അവ ചിറകുകളായി രൂപാന്തരപ്പെട്ടിരിക്കുന്നു. ചിറകുകൾ വിടർത്തുന്നതിനും മടക്കുന്നതിനും അവയ്ക്കു സാധിക്കും. ചിറകുകൾ വിരിച്ചു പറന്നാണു് അവ ആകാശത്തിൽ സഞ്ചരിക്കുന്നതു്. അവയുടെ കാലുകളിൽ വിരലുകളും നഖങ്ങളും ഉണ്ടു്.

ഈ വിരലുകൾ കൊണ്ടു മുറുക്കിപ്പിടിച്ചു അവ മരക്കൊമ്പിലും മററും ഇരിക്കുന്നു.

പറക്കുക എന്നു പറയുന്നതു് വായുമണ്ഡലത്തിൽ നീന്തുകയാണ്. അങ്ങനെ നീന്തുന്നതിനു സൗകര്യപ്പെടത്തക്കവണ്ണമാണ് അവയുടെ ശരീരം നിർമ്മിച്ചിരിക്കുന്നതു്. വായുവിനെ മുറിച്ചുപോകാൻ അണിയംപോലെ ഒതുങ്ങിയ തലയും, തുഴയാൻ ചിറകുകളും അമരം പിടിക്കാൻ വാലും അവയ്ക്കു് ഉണ്ടു്. അണിയത്തിന്റെ കീഴ്‌വശംപോലെ പക്ഷികളുടെ ശരീരത്തിന്റെ കീഴ്‌വശം ഒതുങ്ങിയും കൂർത്തും ഇരിക്കുന്നു. അവയുടെ ശരീരം കാഴ്ചയിൽ നമുക്കു തോന്നുന്നതിനെക്കാൾ തുലോം ഘനം കുറഞ്ഞതാണ്. അവയുടെ എല്ലുകൾക്കുള്ളിൽ മജ്ജ കുറവായതുകൊണ്ടു് അവയ്ക്കുള്ളിൽ വായു നിറച്ചുകൊണ്ടു പക്ഷികൾക്കു് ആകാശത്തേയ്ക്കു് ഉയരാൻ കഴിയുന്നു.

മൃഗങ്ങൾ ആഹാരസാധനങ്ങൾ പല്ലുകൊണ്ടു ചവച്ചരച്ചു തിന്നുന്നു. പക്ഷികൾ ഭക്ഷ്യങ്ങളെ കൊത്തിമുറിച്ചു വിഴുങ്ങുന്നതേയുള്ളു. അങ്ങനെ വിഴുങ്ങുന്ന ആഹാരപദാർത്ഥങ്ങൾ പക്ഷികളുടെ തൊണ്ടയ്ക്കു് അല്പം താഴെയുള്ള ഒരു സഞ്ചിയിൽ ചെന്നുവീഴുന്നു. ആ സഞ്ചിയുടെ ശക്തിയായ സങ്കോചത്താൽ മർദ്ദിക്കപ്പെട്ടതിന്റെ ശേഷം അതു് ആമാശയത്തിലേയ്ക്കു് ഇറങ്ങുന്നു.



വെള്ളത്തിൽനിന്ന് ആഹാരം സമ്പാദിക്കേണ്ട പക്ഷികൾക്കു നീളം കൂടിയ കൊക്ക് ഉണ്ടായിരിക്കും. താറാവിനെപ്പോലെ വെള്ളത്തിൽ പൊങ്ങിക്കിടന്നു നീന്തുന്ന പക്ഷികൾക്ക് ആഹാരം ലഭിക്കാൻ മറെറാരു സൗകര്യം ലഭിച്ചിട്ടുണ്ട്. ചെറിയ തവിപോലെ കുഴിഞ്ഞിരിക്കുന്ന കീഴ്ച്ചുണ്ടിൽ വെള്ളം നിറച്ച് മേൽച്ചുണ്ടിന്റെ അടിയിൽക്കൂടി അരിക്കുമ്പോൾ കട്ടിയുള്ള പദാർത്ഥങ്ങൾ വായിൽ തങ്ങുന്നു. അവയിൽ ആഹാരത്തിനു കൊള്ളാവുന്നവ നാക്കുകൊണ്ടു തിരഞ്ഞെടുത്തു ഭക്ഷിക്കുന്നു. കൃമികളെയും കീടങ്ങളെയും പിടിച്ചുതിന്നുന്ന പക്ഷികളുടെ മേൽച്ചുണ്ടിൽ അരംപോലെ കുതകൾ ഉണ്ടായിരിക്കും. ഈ കുതകളുടെ സഹായംകൊണ്ടു കൃമികീടാദികളെ മുറുക്കിപ്പിടിക്കാൻ അവയ്ക്കു സാധിക്കുന്നു. ചില പക്ഷികൾ ചുണ്ടു പൊളിച്ചുകൊണ്ട് അതിവേഗത്തിൽ പറക്കുകയും, വായിൽ പറന്നുകേറുന്ന ചെറുജീവികളെ ഭക്ഷിക്കുകയും ചെയ്യുന്നു.



ധാന്യങ്ങളും കുരുക്കളും ഞെരിച്ചുടച്ചു തിന്നുന്ന പക്ഷികളുടെ ചുണ്ടു കുറിയതും തടിച്ചതുമായിരിക്കും. പൂക്കളിൽനിന്നു പക്കികളെ കൊത്തിത്തിന്നും, തേൻ കുടിച്ചും ജീവിക്കുന്ന വളരെ ചെറിയ ഒരു തരം പക്ഷികൾ ഉണ്ടു്. അവയുടെ ചുണ്ടു് വളരെ മൃദുവായിരിക്കുന്നു.

പക്ഷികൾ പറന്നാണു സഞ്ചരിക്കുന്നതെങ്കിലും അവയുടെ കാലുകൾ നിഷ്പ്രയോജനങ്ങളല്ല. നിലത്തും വൃക്ഷശാഖകളിലും ഇരിക്കുന്നതിനും നടക്കുന്നതിനും അവയ്ക്കു കാലുകൾ പ്രയോജനപ്പെടുന്നു. പരുന്തു്, കഴുകൻ മുതലായ പക്ഷികൾ ഇര പിടിക്കുന്നതിനും കാലുകൾ ഉപയോഗിക്കുന്നു. സാധാരണമായി പക്ഷികളുടെ ഓരോ കാലിലും നാലു വിരലുകളും വിരലുകളുടെ അഗ്രത്തിൽ നീണ്ട നഖങ്ങളും ഉണ്ടു്. വിരലുകൾ

കൊണ്ടു് ഇറുക്കിപ്പിടിച്ചാണു് അവ വണ്ണം കുറഞ്ഞ മരക്കൊമ്പുകളിൽ ഇരിക്കുന്നതു്. താറാവിനെപ്പോലെ വെള്ളത്തിൽ നീന്തുന്ന പക്ഷികളുടെ വിരലുകളുടെ ഇടയ്ക്കു കട്ടിയുള്ള തൊലി വളർന്നു തമ്മിൽ ചേർന്നിരിക്കും. ഇങ്ങനെയുള്ള ജാലപാദങ്ങൾ വള്ളത്തിന്റെ തുഴപോലെ ഈ പക്ഷികൾക്കു ജലസഞ്ചാരത്തിനു് ഉപയോഗപ്പെടുന്നു. ഓട്ടക്കാരായ പക്ഷികൾക്കു് കാലിനു നീളം കൂടുമെങ്കിലും ഓരോ കാലിലും രണ്ടോ മൂന്നോ വിരലുകൾ മാത്രമേ ഉണ്ടായിരിക്കയുള്ളു.



മരം കയറുന്ന തത്ത, മരംകൊത്തി മുതലായ പക്ഷികളുടെ കാലിനു ബലം കൂടും. അവയ്ക്കു് ഓരോ കാലിൽ മുൻപോട്ടും പിൻപോട്ടും ഈരണ്ടു് വിരലുകൾ ഉണ്ടു്. ഈ വിരലുകളും വേണ്ടിവന്നാൽ ചുണ്ടും വാലും ഊന്നിപ്പിടിച്ചാണു് അവയ്ക്കു വേഗത്തിൽ മരം കേറ

വാൻ സാധിക്കുന്നതു്. മരംകൊത്തിയുടെ കാലുകൾ മററു പക്ഷികളുടെ കാലിനെക്കാൾ ശരീരത്തിന്റെ പശ്ചാത് ഭാഗത്തേയ്ക്കു മാറിനില്ക്കുന്നതു് നിങ്ങൾ സൂക്ഷിച്ചിട്ടുണ്ടോ? ഇതിനാൽ ആ പക്ഷികൾ ശരീരത്തിന്റെ പൂർവ്വഭാഗംകൊണ്ടു് ഉയരക്കോടെ ആഞ്ഞു മരത്തിൽ കൊത്താൻ കഴിവുണ്ടാകുന്നു. കൊററികളെപ്പോലെ വെള്ളത്തിൽ നടക്കുന്ന പക്ഷികൾക്കു നീളംകൂടിയ കാലുകളും, വളയ്ക്കത്തക്കവണ്ണം നീണ്ട കഴുത്തും, മുനയുള്ള ചുണ്ടും പ്രത്യേകലക്ഷണങ്ങളാണു്.

പക്ഷികൾക്കുള്ള വിശേഷസമ്പത്തു് അവയുടെ തൂവലുകളാണു്. തൂവലുകൾ വളരെ മൃദുവായും ഘനം കുറഞ്ഞുമിരിക്കുന്നു. ദേഹത്തോടു പററിനിന്നു തണുപ്പു തട്ടാതെ സൂക്ഷിക്കുന്ന നേർത്ത ചെറിയ തൂവലുകൾക്കു 'പൂടകൾ' എന്നാണു പേർ. പക്ഷികളുടെ കഴുത്തിലും നെഞ്ചിലും പൂടകൾ ധാരാളമായി ഉണ്ടായിരിക്കും. നീളം കൂടിയ തൂവൽകൊണ്ടാണു പക്ഷികൾക്കു രൂപസൗന്ദര്യം സിദ്ധിക്കുന്നതു്. വാലിലും ചിറകിലും സമൃദ്ധിയായി ഉണ്ടാകുന്ന തൂവലുകളുടെ സഹായംകൊണ്ടാണു് അവയ്ക്കു പറക്കാൻ കഴിയുന്നതും. ജലസംബന്ധംകൊണ്ടു നനയാത്ത വിധത്തിൽ ഈ തൂവലുകൾ സ്നിഗ്ദ്ധമായിരിക്കുന്നതുകൊണ്ടാണു് പക്ഷികൾ തണുപ്പുതട്ടാതെ സഞ്ചരിക്കുന്നതു്. അവയുടെ ത്വക്കിൽനിന്നു് ഊറിയിറങ്ങുന്ന ഒരു തൈലം കൊക്കുകൊണ്ടെടുത്തു തൂവലുകളിൽ പുരട്ടാറുള്ളതുകൊണ്ടു് അവ സ്നിഗ്ദ്ധങ്ങളായിരിക്കുന്നു. കാററിന്റെ ശക്തികൊണ്ടു തൂവലുകൾ വിടർന്നുപോകാതിരിക്കുന്നതിനായി,

ത്തുവലിലുള്ള ഓരോ രോമങ്ങളുടെ അഗ്രം അടുത്ത രോമങ്ങളോടു പരസ്പരം കൊളുത്തിട്ടതുപോലെ ചേൎന്നിരിക്കുന്നു.

പക്ഷികൾ നമുക്കു വിനോദത്തിനു മാത്രമല്ല ഉപയോഗപ്പെടുന്നതു്. കൃമികീടാദികളായുള്ള ഉപദ്രവകരങ്ങളായ ക്ഷുദ്രജന്തുക്കളെയും, കള, കാട്ടുചെടി മുതലായവയെയും പക്ഷികൾ തിന്നു നശിപ്പിക്കുന്നു. ചീഞ്ഞു് അഴുകിയ പദാൎത്ഥങ്ങൾ മിക്കതും തിന്നുതീൎക്കുന്നതിനാൽ, മനുഷ്യന്റെ ആരോഗ്യരക്ഷണത്തിനും അവ ഉപകരിക്കുന്നു. എന്നാൽ കൃഷിചെയ്യുന്ന ധാന്യങ്ങളും ഫലവൎഗ്ഗങ്ങളും തിന്നു നശിപ്പിച്ചു നഷ്ടം വരുത്തുന്ന പക്ഷികളും ഉണ്ടു്. നല്ലതും ചീത്തയും കലൎന്നല്ലാതെ ലോകത്തിൽ യാതൊന്നും ഇല്ലല്ലോ.

ചിറകു് ഉണ്ടെങ്കിലും ചില പക്ഷികൾക്കു വളരെ ദൂരം പറക്കാൻ കഴിയുന്നില്ല. കോഴിയും, താറാവും ഇതിനു ദൃഷ്ടാന്തങ്ങൾ ആണു്. ഉഷ്ണദേശങ്ങളിലെ മണൽക്കാടുകളിൽ ജീവിക്കുന്ന ഒട്ടകപ്പക്ഷിയാണു് ഉത്തമമായ ദൃഷ്ടാന്തം. ഈ പക്ഷി ഒട്ടുംതന്നെ പറക്കുന്നില്ല. എന്നാൽ ഓട്ടത്തിൽ അതിനുള്ള സാമൎത്ഥ്യം അന്യാദൃശമാണു്. ഓട്ടംകൊണ്ടാണു് അതു ശത്രുക്കളിൽ നിന്നു രക്ഷപ്പെടുന്നതു്. ക്ഷീണിക്കുന്നതുവരെ ഓടിച്ചു വേട്ടക്കാർ അവയെ വെടിവെച്ചുകൊല്ലുന്നു.

പക്ഷികളുടെ രക്തത്തിനു നമ്മുടെ രക്തത്തെക്കാൾ അധികം ചൂടു് ഉണ്ടു്. ഈ ചൂടു കുറഞ്ഞുപോകാതെ

സൂക്ഷിക്കുന്നതിൽ അവയ്ക്കു വളരെ ജാഗ്രതയുണ്ടു്. അതിനാൽ പല പക്ഷികളും ഋതുഭേദം അനുസരിച്ചു ദേശാന്തരങ്ങളിൽ പോകുന്നു. സ്വദേശത്തിൽ ദുസ്സഹമായ തണുപ്പു് ഉണ്ടാകുമ്പോൾ ഇത്തരം പക്ഷികൾ ചൂടുള്ള ദേശങ്ങളിലേയ്ക്കു് കൂട്ടമായി പോക പതിവാണു്. ചില പക്ഷികളുടെ ശബ്ദം ആണ്ടുതോറും ഒരു പ്രത്യേക കാലത്താണല്ലോ നാം കേൾക്കുന്നതു്. 'അപ്പൻ കൊമ്പത്തു്' എന്ന രൂപത്തിൽ ശബ്ദിക്കുന്ന പക്ഷിയെയും, കുയിൽ മുതലായവയെയും ഇതിനു ദൃഷ്ടാന്തമായി പറയാം. ഇപ്രകാരം തണുപ്പുനിമിത്തം സൈബീരിയായിൽ നിന്നു കൂട്ടമായി പുറപ്പെട്ടുവരുന്നവയാണു് നമ്മുടെ നാട്ടിൽ പ്രത്യക്ഷപ്പെട്ടു് വിളവു നശിപ്പിക്കുന്ന ഇരണ്ടകൾ. ധ്രുവപ്രദേശങ്ങളിൽ ആറുമാസം രാത്രിയും ആറുമാസം പകലുമാണല്ലോ. ഉത്തരധ്രുവത്തിൽ സൂര്യപ്രകാശമില്ലാതിരിക്കുമ്പോൾ, ദക്ഷിണധ്രുവത്തിൽ സൂര്യപ്രകാശവും ചൂടും ഉണ്ടായിരിക്കും. ദക്ഷിണധ്രുവത്തിൽനിന്നു സൂര്യപ്രകാശം ഒഴിയുമ്പോൾ ഉത്തരധ്രുവത്തിലേ സ്ഥിതിയും അതുപോലെ തന്നെ. ഇപ്രകാരം സൂര്യന്റെ അഭാവം നിമിത്തം ഒരു ധ്രുവപ്രദേശത്തിൽ ശൈത്യം വളരെ അധികമാകുമ്പോൾ അവിടെനിന്നു പുറപ്പെട്ടു നേരേ മറേറ ധ്രുവത്തിൽ എത്തി, ചൂടും വെളിച്ചവും അനുഭവിക്കുന്ന പക്ഷികളും ഉണ്ടു.

---

പാഠം ൧൪.

# രാവണമദം

നമ്മുടെ വിക്രമമല്പമിതല്ലോരാ-
ഹമ്മതി ഞാൻ പറകല്ല മുനീന്ദ്ര!
ത്രിഭുവനവാസികളെല്ലാം നമ്മുടെ
വിബുധത്വംകൊണ്ടു പുകഴ്ത്തുന്നില്ലേ?

സുഭഗൻ ദശമുഖനെന്നൊരു നാണിയ-
മഹഹോ! ദിശിദിശി കേൾക്കുന്നില്ലേ?
തീർത്തുരചെയ്യാമിന്നിഹ നമ്മൊടു
നേർത്തുവരുന്നവരൊക്കെ മടങ്ങും.

ജംഭാന്തകനുടെ കുംഭിപ്രവരൻ
കൊമ്പുകൾ നാലുമുയർത്തിക്കൊണ്ടഥ
തുമ്പിക്കരമതിൽ മുസലവുമേന്തി
ജൃംഭിച്ചാശു വരുന്നേരം ഞാൻ

മുമ്പിൽ ചെന്നഥ കൊമ്പു പിടിച്ചു-
തരിമ്പുവിടാതെ കരിമ്പുകണക്കെ
കൊമ്പുകൾ നാലുമൊരമ്പതു ഖണ്ഡി-
ച്ചൻപൊടു കുംഭമടിച്ചു പിളർന്നു.

ഇമ്പമകന്നതു കമ്പമിയന്നുട-
നമ്പർകുലങ്ങളിൽ മുമ്പനതാകിയ
വമ്പൻ മണ്ടി നിലിമ്പപുരത്തിന-
കമ്പുക്കാനതിസംഭ്രമസരസൻ.

പട്ടിണിയിട്ടു വരുന്ന ജനത്തി-
ന്നഷ്ടി കൊടുക്കാത്തവനീശന്മാർ
കെട്ടിസ്വരൂപിക്കുന്ന സുവർണ്ണം
പട്ടും പൊന്നും പണവുമിതെല്ലാം. ൧൮

പെട്ടന്നാശു പിടിച്ചുപറിപ്പാ-
നൊട്ടും ദൂഷണമില്ല നമുക്ക്.
എന്തിനു പലവിധമുരചെയ്യുന്നു?
പങ്ക്തിവരന്റെ പരാക്രമപുഷ്ടികൾ ൧൯

ചിന്തിച്ചാലവസാനവുമില്ല
നിന്തിരുവടിയറിയാത്തതുമല്ല.
ഭൂതലവും സ്വർഗ്ഗം പാതാളം
ഭുവനം മൂന്നിലുമിന്നിഹ പാർത്താൽ ൨൦

രാവണനോടു സമാനപരാക്രമ-
നേവനൊരധിപതിയുള്ളു മുനീന്ദ്ര!

[കാർത്തവീര്യവിജയം തുള്ളൽ]

---

പാഠം ൨൫.

# രാവണമദമർദ്ദനം.

മണ്ടിത്തിരിച്ചതിന്റെ മാർഗ്ഗത്തെനോക്കിയതു
കണ്ടിട്ടു നില്ക്കുന്ന കാർത്തവീര്യാർജ്ജുനൻ
ത്സടിതി ദശമുഖനുടയ മുടികൾ പിടിപെട്ടട-
നങ്ങോട്ടുമിങ്ങോട്ടുമുന്തിയും തള്ളിയും ൧

ഝടിതി പരമുടനടിയുമിടികളും കൊണ്ടുടൻ
ചാകാതെ ചത്തു തരംകെട്ടു രാവണൻ.
കരചരണമുപചരണമിരുപതു കരങ്ങളും
ചങ്ങലകൊണ്ടു ബന്ധിച്ചു ലങ്കേശനെ. ൯

കരചരണതലചലനരഹിതമിഹ കൊണ്ടുപോയ്
കാരാഗൃഹം തന്നിലിട്ടു പൂട്ടീടിനാൻ.
പത്തുമുഖങ്ങളിൽനിന്നു പുറപ്പെട്ടു-
മത്യുന്നതതര മുറവിളിഘോഷം ൧൦

പത്തുദിഗന്തരമൊക്കെ മുഴങ്ങി
പാതാളസ്വർഗ്ഗങ്ങളിലെത്തി.
"എന്തൊരു മുറവിളിയായിതു ക്രൂവേ.?"
"പങ്ക്തിഗളൻെറ കരച്ചിലുപോലും". ൧൧

"എന്തൊരു സങ്കടമിങ്ങവനിപ്പോഃ?"
"ബന്ധനമാത്തു ഭവിച്ചതുപോലും"
"മററുള്ളവരെക്കെട്ടിയടിച്ചു
പിടിച്ചുപറിച്ചു വലയ്ക്കുന്നവനെ ൧൨

കെട്ടിയടിപ്പാനെന്തൊരു ബന്ധം
നാട്ടിലിദാനീമുണ്ടായ് വന്നു?"
"ബലവാനാകിയ കൃതവീര്യജനോടു
കലഹിപ്പാനായ് ചെന്നൊരുശേഷം ൧൩

ചാരാതവനും ഇവനെക്കെട്ടി-
ക്കാരാഗൃഹമതിലാക്കിയടച്ചാൻ."

„കൊല ചെയ്യാത്തതുമെന്തു ഗുരുവേ?”
„കൊല ചെയ്താൽ മതിയാമോ ദോഷം? ൨൮

പലനാളിങ്ങനെ പട്ടിണിയിട്ടും
പലതും കണ്ടുടനാനകളിച്ചും
വലയിൽപ്പെട്ടു കരഞ്ഞുകണ്ണൊക്കെ
വലയണമെന്നേ മതിയാവുള്ളൂ. ൨൯

കൊല ചെയ്താൽപ്പുനരന്തകനവനെ
വലയ്ക്കുന്നതിഹ നമുക്കറിയാമോ”?
രാവീണമുറവിളി കേട്ടിട്ടിങ്ങനെ
രാവും പകലും ഘോഷിക്കുന്നു.

[കാത്തവീര്യവിജയം ഉമ്മൻ.]

---

പാഠം ൧൬

# നളനും ദമയന്തിയും.

ഭാരതവർഷത്തിന്റെ വടക്കുഭാഗത്തു പണ്ടു നിഷധമെന്നു് ഒരു രാജ്യം ഉണ്ടായിരുന്നു. വീരസേനരാജാവിന്റെ പുത്രനായി നളൻ എന്നൊരു രാജാവു് ഒരിക്കൽ അതിന്റെ അധിപതിയായിരുന്നു. അദ്ദേഹം പ്രജകളെ വഴിപോലെ പരിപാലിച്ചുവന്നു. ഭരണസാമർത്ഥ്യത്തിലും ബാഹുബലത്തിലും നളൻ അദ്വിതീയനാണെന്നുള്ള കീർത്തി ലോകമെങ്ങും പരന്നു.

അക്കാലത്തു വിദർഭരാജാവായിരുന്ന ഭീമനു ദമയന്തി എന്നൊരു പുത്രി ഉണ്ടായിരുന്നു. സകല സൗഭാഗ്യങ്ങളും തികഞ്ഞ ആ കന്യകയെ വിവാഹം ചെയ്യണമെന്നു നളനു് ആഗ്രഹം ജനിച്ചു. ഒരു ദിവസം നളൻ അരമനയിലെ പൂങ്കാവിൽ നടന്നുകൊണ്ടിരുന്നപ്പോൾ തടാകത്തിന്റെ തീരത്തിൽ ഒരു ഹംസത്തെ കണ്ടു. കൗതുകം തോന്നി ആ പക്ഷിയെ അദ്ദേഹം പിടിച്ചു എങ്കിലും അതിന്റെ കരച്ചിൽ കേട്ടു് ഉടൻതന്നെ വിട്ടുകളഞ്ഞു. ദയാലുവായ രാജാവിനു തക്കതായ പ്രത്യുപകാരം ചെയ്യണമെന്നു ഹംസം നിശ്ചയിച്ചു. ദമയന്തിയെപ്പററിയുള്ള അദ്ദേഹത്തിന്റെ മനോരഥം സാധിച്ചുകൊടുക്കാമെന്നു പറഞ്ഞു് ഹംസം വിദർഭരാജ്യത്തിന്റെ തലസ്ഥാനമായ കുണ്ഡിനപുരിയിലേയ്ക്കു തിരിച്ചു. പക്ഷി നളന്റെ ഗുണഗണങ്ങൾ വർണ്ണിച്ചു് ദമയന്തിയെ കേൾപ്പിച്ചു. നളനോടു മുമ്പേതന്നെ അനുരാഗംതോന്നിയിരുന്ന ദമയന്തി നളനെയല്ലാതെ ആരെയും താൻ വിവാഹം ചെയ്യുകയില്ല എന്നു് ഉറപ്പുപറഞ്ഞു. ഹംസം ഈ വിവരം നളനെ അറിയിച്ചു തന്റെ പ്രത്യുപകാരകൃത്യം നിർവ്വഹിച്ചു.

ഭീമരാജാവു് പുത്രിയുടെ സ്വയംവരത്തിനു വട്ടംകൂട്ടി. അദ്ദേഹത്തിന്റെ ക്ഷണപ്രകാരം പല രാജാക്കന്മാരും കുണ്ഡിനനഗരത്തിൽ ചെന്നുചേർന്നു. നളനു മാത്രം വഴിയിൽ ഒരു ദുർഘടം നേരിട്ടു. ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ എന്ന നാലു ദേവന്മാരും വഴിയിൽ വച്ചു് അദ്ദേഹത്തെ കണ്ടെത്തി. ഒരു കാര്യം സാധിച്ചുകൊടുക്കണമെന്നു് അവർ നളനോടു ആവശ്യപ്പെട്ടു.

അപകടം ഒന്നും ശങ്കിക്കാതെ നളൻ അപ്രകാരം ചെയ്യാമെന്ന് സമ്മതിച്ചു. അവരിൽ ഒരാളെ വരിക്കാൻ നളൻ ദമയന്തിയുടെ അടുക്കൽ പോയി അപേക്ഷിക്കണമെന്നായിരുന്നു ദേവന്മാരുടെ കല്പന. നളൻ വിഷമിച്ചു. എങ്കിലും തന്റെ വാക്കു നിറവേററുവാൻ വേണ്ടി ദേവന്മാരുടെ ദൂതനായി അദ്ദേഹം കുണ്ഡിനത്തിലേയ്ക്കു തിരിച്ചു. ദേവന്മാരിൽനിന്നു സിദ്ധിച്ച തിരസ്കരിണിയുടെ പ്രഭാവം കൊണ്ട് നളൻ ആരും കാണാതെ അന്തഃപുരത്തിൽ കടന്ന് ദമയന്തിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഇന്ദ്രാദികളുടെ അപേക്ഷയെ അറിയിച്ച്, അവരിൽ ഒരാളെ വിവാഹം ചെയ്യണമെന്നു അദ്ദേഹം ദമയന്തിയോട് അപേക്ഷിച്ചു. നളൻ തന്നെ ആ കാര്യത്തിൽ ദൂതനായി ചെന്നതുകൊണ്ടു ദമയന്തി വളരെ വ്യസനിച്ചു. "എന്നാൽ ഇന്ദ്രാദികളും സ്വയംവരത്തിനു വരട്ടെ. അവരുടെ സമക്ഷം ഞാൻ അങ്ങയെ വരിച്ചുകൊള്ളാം." എന്ന് ദമയന്തി ഒടുവിൽ മറുപടി പറഞ്ഞു. നളൻ വർത്തമാനമെല്ലാം ഇന്ദ്രാദികളെ അറിയിച്ചു.

സ്വയംവരത്തിനുള്ള സമയമായി. രാജാക്കന്മാർ നിറഞ്ഞിരുന്ന സദസ്സിൽ ദമയന്തി ഒരു സഖിയോടുകൂടി പ്രവേശിച്ചു. ഓരോ രാജാവിനെയുംപററിയുള്ള വർണ്ണന കേട്ടിട്ടും ആരിലും സ്വയംവരമാല അർപ്പിക്കാതെ ദമയന്തി മുന്നോട്ടു നടന്നു. നളനെ കണ്ട് മാലയിടുവാനായിരുന്നു ദമയന്തിയുടെ ഉദ്ദേശം. എന്നാൽ നളന്റെ ആകൃതിയിൽ അഞ്ചു പേരെയാണ് അവിടെ കാണാൻ ഇടവന്നത്. അതു ദേവന്മാരുടെ മായയാണെന്നു മനസ്സിലാക്കി, ദമയന്തി അവരെ സ്തുതിച്ചു. നളനെ വേർതിരിച്ചു.

കാണിച്ചുകൊടുക്കണമെന്നു പ്രാൎത്ഥിച്ചു. ഉടൻ ദേവന്മാർ അവരുടെ ആകൃതി കൈക്കൊണ്ടു. ദമയന്തി നളനെ ഭൎത്താവായി വരിക്കയും ചെയ്തു. ഇന്ദ്രാദികൾ വധൂവരന്മാരെ അനുഗ്രഹിച്ചു വരങ്ങൾ നൽകി സ്വർഗ്ഗത്തിലേയ്ക്കു തിരിച്ചുപോയി. നളൻ ദമയന്തിയോടൊന്നിച്ചു നിഷധരാജ്യത്തിൽ ചെന്നു സുഖമായി വസിച്ചു.

ദമയന്തിയുടെ വിവാഹം ശുഭമായിക്കഴിഞ്ഞുകൂടിയ വിവരം അറിഞ്ഞ് പാപമൂർത്തിയായ കലിക്കു സഹിക്കാൻ പാടില്ലാത്ത കോപം ഉണ്ടായി. ആ ദമ്പതിമാരെ വേർപെടുത്താൻ പ്രതിജ്ഞ ചെയ്തുകൊണ്ട് ദ്വാപരനോടുകൂടി കലി നിഷധരാജ്യത്തേയ്ക്കു തിരിച്ചു. അവിടെ പന്ത്രണ്ടുവർഷം കാത്തിരുന്ന് അവസരംനോക്കി കലി നളനിൽ ആവേശിച്ചു.

നളന്റെ ബന്ധുവായി പുഷ്കരൻ എന്നൊരാൾ ഉണ്ടായിരുന്നു. കലിയുടെ പ്രേരണകൊണ്ടു പുഷ്കരൻ നളനെ ചൂതിനു വിളിച്ചു. ചൂതിൽ പുഷ്കരന് പണയം വയ്ക്കാൻ ഒരു കാള മാത്രമേ ഉണ്ടായിരുന്നുള്ളു. വേഷം പകർന്ന കലിതന്നെയായിരുന്നു ആ കാള. കരുക്കളിൽ ദ്വാപരനും പ്രവേശിച്ചു. നളൻ കളിയിൽ വീണ്ടും വീണ്ടും തോററ് നാടും നഗരവും പണയത്തിലായി. മന്ത്രിമാരും നഗരവാസികളും ഉപദേശിച്ചിട്ടും കൂട്ടാക്കാതെ അദ്ദേഹം കളി തുടൎന്നു സർവ്വവും നശിച്ചു.

നളന്റെ പരാജയം കണ്ടു് വ്യസനാക്രാന്തയായ ദമയന്തി പുത്രിയെയും പുത്രനെയും വാർഷ്ണേയൻ എന്ന സാരഥിയെ ഏല്പിച്ചു് കുണ്ഡിനത്തിലേയ്ക്കു് അയച്ചു. വാർഷ്ണേയൻ അവരെ കുണ്ഡിനത്തിൽ കൊണ്ടുചെന്നാക്കിയശേഷം സങ്കടപ്പെട്ടു് പല വഴി നടന്നു് ഒടുവിൽ അയോദ്ധ്യാധിപതിയായ ഋതുപർണ്ണന്റെ സൂതനായിത്തീർന്നു.

നളൻ സർവ്വസ്വവും ഒഴിഞ്ഞുകൊടുത്തു പുഷ്കരന്റെ ആജ്ഞയ്ക്കു വിധേയനായി, ഉടുത്ത മുണ്ടു മാത്രമായി കാട്ടിലേയ്ക്കു പുറപ്പെട്ടു. ഭൈമിയും ഒരുമിച്ചു തിരിച്ചു. കലിയും ദ്വാപരനും അവിടെയും അവരെ പിൻതുടർന്നു് ഉപദ്രവിച്ചു. അവർ രണ്ടു പക്ഷികളുടെ രൂപത്തിൽ നളന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഭക്ഷണത്തിനു യാതൊന്നും കിട്ടാതെ വലഞ്ഞ നളൻ ആ പക്ഷികളെ പിടിക്കാമെന്നു തീർച്ചപ്പെടുത്തി ഉടുത്തിരുന്ന വസ്ത്രം അഴിച്ചു വല വച്ചു. വസ്ത്രം കൊത്തിയെടുത്തുകൊണ്ടു് പക്ഷികൾ പറന്നു പോകയും ചെയ്തു.

ദമ്പതിമാർ വിശന്നു വലഞ്ഞു രാത്രിയിൽ ഒരു വഴിയമ്പലത്തിൽ ചെന്നു കിടന്നു. ക്ഷീണംകൊണ്ടു ദമയന്തി ഉറങ്ങിപ്പോയി. "കൂടെ കൊണ്ടുനടന്നാൽ ഇവളും വലയും. വിട്ടേച്ചുപോയാൽ പിതൃഗൃഹത്തിലോ മറ്റോ ചെന്നു രക്ഷപ്പെട്ടുകൊള്ളും. ധർമ്മനിരതയായ ഇവൾക്കു്

അപായം ഒന്നും ഉണ്ടാകയുമില്ല." ഇങ്ങനെ തീർച്ച പ്പെടുത്തി നളൻ ദമയന്തിയുടെ രക്ഷയ്ക്കായി ദേവന്മാരെ പ്രാൎത്ഥിച്ചിട്ടു് ആ സാധ്വിയുടെ വസ്ത്രത്തിൽ പകുതി മുറിച്ചെടുത്തു് ഉടുത്തുകൊണ്ടു് അവിടെ നിന്നുപോയി.

ദമയന്തി ഉണർന്നുനോക്കിയപ്പോൾ നളനെ കാണാഞ്ഞു കരഞ്ഞുകൊണ്ടു കാട്ടിൽ ഉഴന്നുനടന്നു. അങ്ങനെ പോകുമ്പോൾ ഒരു പെരുമ്പാമ്പു് കാലിൽ ചുററി വിഴുങ്ങുവാൻ തുടങ്ങി. ദമയന്തിയുടെ വിലാപം കേട്ടു് ഒരു കാട്ടാളൻ അവിടെ എത്തി. പെരുമ്പാമ്പിനെ കൊന്നു് ആ സാധ്വിയുടെ പ്രാണനെ രക്ഷിച്ചു. ഇങ്ങനെ ആപത്തിൽനിന്നു രക്ഷിച്ചുവെങ്കിലും പിന്നീടു് ഉപദ്രവിക്കാൻ തുടങ്ങുകയാൽ ദമയന്തി അവനെ ശപിച്ചു. ശാപമേററു് അവൻ കരിഞ്ഞു ചാമ്പലായി. വിജനവും ദുർഗമവുമായ അരണ്യത്തിൽ കൂടി ദമയന്തി പിന്നെയും ഏറെദൂരം നടന്നു. വഴിക്കുവെച്ചു് ചേദിരാജധാനിയിലേയ്ക്കു യാത്ര ചെയ്യുന്ന ഒരു സംഘം കച്ചവടക്കാരെ കണ്ടെത്തി. അവരോടൊത്തു ദമയന്തി ആ നഗരത്തിൽ ചെന്നുചേർന്നു.

നഗരവീഥിയിൽക്കൂടി നടന്നുപോയ ദമയന്തിയെ രാജമാതാവു് കാണാനിടയായി. രാജ്ഞി ദമയന്തിയെ കൊട്ടാരത്തിൽ വരുത്തി കാൎയ്യങ്ങൾ ചോദിച്ചു. താൻ ആരെന്നു പറയാതെ ദമയന്തി തന്റെ അശരണാവസ്ഥ രാജമാതാവിനെ മനസ്സിലാക്കി. ഭാവംകൊണ്ടും സംഭാഷണംകൊണ്ടും ദമയന്തി കുലീനയാണെന്നു മനസ്സിലാക്കി

രാജ്ഞി സ്വപുത്രിയായ സുനന്ദയുടെ സഖിയായി അവളെ കൊട്ടാരത്തിൽ താമസിപ്പിച്ചു.

ഭൈമിയെ ഉപേക്ഷിച്ചു നളൻ വനത്തിൽ സഞ്ചരിക്കുമ്പോൾ ഭയങ്കരമായ ഒരു കാട്ടുതീ കണ്ടു. അതിന്നുള്ളിൽ നിന്നു തന്റെ പേർ പറഞ്ഞു് ആരോ നിലവിളിക്കുന്നതും കേട്ടു. നാഗരാജാവായ കാർക്കോടകനായിരുന്നു കാട്ടുതീയിൽ പെട്ടിരുന്നതു്. നളൻ കാർക്കോടകനെ അഗ്നിബാധയിൽ നിന്നു രക്ഷിച്ചു. എന്നാൽ പ്രത്യുപകാരമായി കാർക്കോടകൻ നളനെ കടിച്ചു് മുറിവേല്പിക്കുകയാണു ചെയ്തതു്. വിഷബാധകൊണ്ടു് കൃഷ്ണവർണ്ണനായിത്തീർന്ന നളനോടു് കാർക്കോടകൻ ഇങ്ങനെ പറഞ്ഞു. "എന്റെ വിഷം അങ്ങയെ ബാധിച്ചിരിക്കുന്ന കലിയെയാണു പീഡിപ്പിക്കുന്നതു്. അവിടത്തെ ആരും തിരിച്ചറിയാതിരിക്കാൻ ഈ വൈവർണ്യം ഉപകരിക്കും. എന്നെ സ്മരിച്ചുകൊണ്ടു ഞാൻ തരുന്ന ഈ വസ്ത്രം ഉടുത്താൽ വീണ്ടും പൂർവ്വരൂപം പ്രാപിക്കാം. ബാഹുകൻ എന്ന പേരിൽ അയോദ്ധ്യയിൽ ചെന്നു് ഋതുപർണ്ണരാജാവിന്റെ സൂതനായി പാർക്കുക. അദ്ദേഹം അങ്ങേയ്ക്കു് അക്ഷഹൃദയമന്ത്രം ഉപദേശിക്കും. അതോടുകൂടി കലി അങ്ങയെ വിട്ടൊഴിയും. താമസിയാതെ ഭൈമിയെ കണ്ടെത്തുവാനും അങ്ങേയ്ക്കു സംഗതിവരും." ഈ ഉപദേശം സ്വീകരിച്ചു് നളൻ അയോദ്ധ്യയിൽ ചെന്നു് ഋതുപർണ്ണന്റെ സൂതനായി അവിടെ താമസിച്ചു.

നളനും ദമയന്തിയും നാടു വിട്ടുപോയ വൃത്താന്തം കേട്ടു വ്യസനാക്രാന്തനായ ഭീമമഹാരാജാവു് അവരെ

തിരയുന്നതിനു് എല്ലാ ദിക്കുകളിലേയ്ക്കും ആളുകളെ അയച്ചു. അവരിൽ സുദേവൻ എന്നു പേരായ ഒരു ബ്രാഹ്മണൻ ചേദിരാജ്യത്തു ചെന്നു് ദമയന്തിയെ കണ്ടെത്തി. ദമയന്തി തന്റെ ജ്യേഷ്ഠത്തിയുടെ മകളാണെന്നറിഞ്ഞു രാജമാതാവു് വളരെ സന്തോഷിച്ചു. വേണ്ടുംവണ്ണം സൽക്കരിച്ചു് ആശ്വസിപ്പിച്ചില്ലല്ലോ എന്നു് അനുതപിക്കാതെയും ഇരുന്നില്ല. ഇളയമ്മയോടു യാത്ര പറഞ്ഞു ദൈമി സുദേവനോടുകൂടി തേരിൽ കയറി കുണ്ഡിനപുരത്തിൽ ചെന്നു താമസിച്ചു.

നളൻ ഋതുപർണ്ണന്റെ സാരഥിയായി അയോദ്ധ്യയിൽ താമസിക്കുന്ന വിവരം അദ്ദേഹത്തെ തിരഞ്ഞുനടന്ന പർണ്ണാദനെന്ന ബ്രാഹ്മണനിൽനിന്നു ദമയന്തി അറിഞ്ഞു. നളനെ കുണ്ഡിനപുരത്തിലേയ്ക്കു വരുത്താൻ ദമയന്തി മാതാവിന്റെ അനുമതിയോടുകൂടി ഒരു കൗശലം പ്രയോഗിച്ചു. സുദേവനെ വിളിച്ചു്, അയോദ്ധ്യയിൽ ചെന്നു ഇപ്രകാരം പറയണമെന്നു് അപേക്ഷിച്ചു. "നളൻ ജീവിച്ചിരിക്കുന്നോ ഇല്ലയോ എന്നറിഞ്ഞില്ല. ദമയന്തിക്കു പുനർവിവാഹം നടക്കുന്നു. നാളെയാണു സ്വയംവരം. അതിലേയ്ക്കു രാജാക്കന്മാരെല്ലാം പോകുന്നു." സുദേവൻ ഈ വൎത്തമാനം ഋതുപർണ്ണസദസ്സിൽ പരത്തി.

അയോദ്ധ്യയിൽനിന്നു് വിദർഭത്തിലേയ്ക്കു് അനേകദിവസത്തെ വഴി ദൂരമുണ്ടു്. ആ ദൂരം ഒരു ദിവസംകൊണ്ടു കടന്നു പോകാൻ അശ്വഹൃദയമന്ത്രം വശമുള്ള നളനു മാത്രമേ കഴികയുള്ളു എന്നു് ദമയന്തിക്കു് അറിയാ

മായിരുന്നു. ഋതുപർണ്ണന്റെ സാരഥി നളൻ തന്നെയോ എന്നു് അറിയുവാനുള്ള ഒരു പരീക്ഷയായിരുന്നു ഇതു്.

സുദേവൻ ചെന്നുപറഞ്ഞ വർത്തമാനം കേട്ടപ്പോൾ ഋതുപർണ്ണൻ സ്വയംവരത്തിനു പോകാൻ ബദ്ധപ്പെട്ടു. ബാഹുകൻ തേർതെളിച്ചു. രഥം വായുവേഗത്തിൽ പാഞ്ഞുതുടങ്ങി. കുതിരയുടെ ഗതിവേഗം അശ്വഹൃദയം എന്ന മന്ത്രത്തിന്റെ ശക്തികൊണ്ടാണെന്നും രാജാവു് ബാഹുകനിൽനിന്നു് മനസ്സിലാക്കി. ഋതുപർണ്ണന്റെ അപേക്ഷപ്രകാരം ആ മന്ത്രം നളൻ അദ്ദേഹത്തിനു് ഉപദേശിച്ചു. പകരം രാജാവു് നളനു് അക്ഷഹൃദയവും ഉപദേശിച്ചു. ആ ഉപദേശം സിദ്ധിച്ച ക്ഷണത്തിൽ കലി നളനെ വിട്ടുമാറി.

അന്നു സായാഹ്നത്തിൽ തന്നെ നളനും ഋതുപർണ്ണനും കുണ്ഡിനത്തിൽ എത്തി. സ്വയംവരത്തിന്റെ ഒരുക്കങ്ങൾ ഒന്നും കാണാഞ്ഞതിനാൽ ഋതുപർണ്ണൻ വല്ലാതെയായി. സൗഹാർദ്ദംകൊണ്ടു ഭീമരാജാവിനെ സന്ദർശിക്കാൻ വന്നതായിട്ടേ അദ്ദേഹം ഭാവിച്ചുള്ളു. ഭർത്താവിനെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന ഭൈമിക്കു വിരൂപനായ ബാഹുകനെ കണ്ടപ്പോൾ കഠിനമായ ആശാഭംഗമുണ്ടായി. എങ്കിലും തന്റെ സഖിയെ അയച്ചു ചില അന്വേഷണങ്ങൾ നടത്തിയതിൽ ബാഹുകൻ നളൻ തന്നെയാണെന്നു് ഊഹിക്കത്തക്ക ലക്ഷ്യങ്ങൾ കിട്ടി. അമ്മയുടെ അനുമതിയോടുകൂടി ബാഹുകനെ ആളയച്ചു വരുത്തി സംസാരിച്ചതിൽ അദ്ദേഹം തന്റെ ഭർത്താവു തന്നെയാണെന്നു ഭൈമിക്കു തോന്നി. എങ്കിലും ആകൃതിഭേദം കണ്ടു കുഴങ്ങി നിന്നുപോയി. അപ്പോൾ നളൻ

കാൎക്കോടകൻ കൊടുത്തിരുന്ന വസ്ത്രം ധരിച്ചു തന്റെ സ്വന്തരൂപത്തിൽ പ്രത്യക്ഷപ്പെട്ടു. പുനൎവ്വിവാഹം നിശ്ചയിച്ചതു കേവലം ഒരു ഉപായമാണെന്നു നളനു ബോദ്ധ്യപ്പെട്ടു. ദീൎഘകാലം പിരിഞ്ഞിരുന്ന പുത്രരെ ആശ്ലേഷിച്ചു് നളൻ ആനന്ദിച്ചു. ഭാൎയ്യാപുത്രാദികളോടും പരിവാരങ്ങളോടുംകൂടി ആ മഹാനുഭാവൻ നിഷധരാജ്യത്തേയ്ക്കു പുറപ്പെട്ടു. പുരവാസികൾ അദ്ദേഹത്തെ ആഘോഷപൂൎവ്വം എതിരേററു. പുഷ്കരനിൽനിന്നു രാജ്യം വീണ്ടെടുത്തു നളൻ മുമ്പിലത്തേപ്പോലെ പ്രജാപാലനം ചെയ്തു സുഖമായി വസിച്ചു.

---

പാഠം ൨൬.

# സന്മാൎഗ്ഗോപദേശം.

പറയരുതു പൊളിവചനമറിയരുതു ദുൎമ്മദം
പാപകൎമ്മങ്ങളും ചെയ്തീടൊലാ ഭവാൻ.

കുറയരുതു വിമതരോടു, മറയരുതു ധൎമ്മവും
കുററങ്ങൾ കൂടാതെ ഹിംസയും ചെയ്കൊലാ. ൠ

മറിവരുതു മനതളിരിലറിയണമതൊക്കവേ,
മാധുൎയ്യമില്ലാത്ത വാക്കു ചൊല്ലീടൊലാ.

തെളിയരുതു സജ്ജനേടുവിലൊളിയരുതു വിദ്യകൾ
ഞാനെന്നഹംഭാവമെങ്ങും തുടങ്ങൊലാ. ഌ

കപടമരുതൊരുവനൊടുമവിടമതിദുർഘടം
കാൎയ്യം വരുമ്പോൾ കരുത്തുപോമാശയം.
കലഹമരുതധികരൊടു കലഹരമതായ് വരും
കാമവും ക്രോധവും കൂടാതിരിക്ക നീ. ൧൮

കള്ളവുമരുതൊരുപൊഴുതുമമ്പലമെന്ന വലയ്ക്കൊല്ലാ
കർണ്ണേജപന്മാൎക്കു ചിത്തം കൊടുക്കൊല്ലാ.
ഒരു പുരുഷനൊടുമരുതു പരുഷവചനം സഖേ!
ഒട്ടും ഗുരുക്കളെ ധിക്കരിച്ചീടൊല്ലാ. ൧൯

ഒരു പൊഴുതുമരുതു തവ പരധനപരിഗ്രഹം
ഓൎത്താലിതിൽപ്പരം ദോഷമെന്തൎഭകാ.
അബലനൊടു പടപൊരുതുവിരുതു കരുതീടൊല്ലാ
അൎത്ഥം കൊതിച്ചിട്ടനൎത്ഥം നടത്തൊല്ലാ. ൨൦

അധികധനമുടയ ചില സുകൃതിപുരുഷന്മാരി-
ലത്യന്തോപദ്രവം കല്പിച്ചയയ്ക്കൊല്ലാ.
കനകമതിലതിരുചിയുമനുചിതമതോൎക്ക നീ
കല്പിച്ചതല്ലാതൊരല്പം ലഭിക്കുമോ? ൨൧

അതിനു പണമിതിനു പണമിതി ശഠത ചൊൽകയാ-
ലത്യന്തലോഭവാനെന്നു കേൾപ്പിക്കൊല്ലാ.
അവനിസുരധനികരുടെ ധനമതുമെടുക്കൊല്ലാ,
ആപത്തു വാരാതെ രക്ഷിച്ചുകൊൾക നീ. ൨൨

ദ്രവിണമദമരുതു തവ കുവലയവിലോചനാ
ദ്രവ്യർ നശിക്കുന്നതെന്നു ധരിക്ക നീ.

പരവശത കലരുമൊരു പുരുഷനു കൊടുക്കണം
പ്രാണനെന്നാകിലും, പാത്രമെന്നോൎക്കേടാ. ൧൨

ചപലതകളരുതു തവ ചതുരഗുണവാരിധെ
ചണ്ഡാലനെക്കൂടെ നിന്ദ ചെയ്തീടൊലാ.

അതിവചനമരുതു, പുനരരുതു പരിഹാസവു-
മാത്മപ്രശംസയും ചെയ്തീടൊലാ ഭവാൻ. ൧൩

ചകിടകളി ചകടകളുമരുതു ചതുരംഗവും
പാനവും നായാട്ടുമൊട്ടും തുടങ്ങൊലാ.

കുസുമഫലജലരഹിതമരുഭുവി വസിക്കൊലാ
കൂപങ്ങളിൽക്കളിച്ചുർവ്വ്യം കഴിക്കൊലാ. ൪ ൧

സ്വജനമൊടു കലഹമതുമരുതു ദുരിതം ഫലം
സ്വാദുള്ള വസ്തുക്കൾ താനേ ഭുജിക്കൊലാ.

ഹിതവചനമഹിതനൊടുമുചിതമവനീപതേ!
ഹിംസയും പിന്നെച്ചതുക്കണം മിക്കതും.

ഉഷസി പുനരുണരുകയുമുചിതവിധി ചെയ്കയും
ഉത്സാഹശാലിയായ്ത്തന്നെ വസിക്കയും,

ഉടമയൊടു പല വഴിയിലുതകിയ യശസ്സിനാ-
ലൂഴിയും സ്വൎഗ്ഗവും പാതാളലോകവും. ൪ വ്യ.

അഖിലമപി ശശിധവളവെളിവിനൊടു ചേൎക്കയു-
മാവശ്യമിച്ചൊന്നതെല്ലാം നിനയ്ക്കേടോ. ൩൦

[ശിവപുരാണം.]

---

പാഠം ൧൮.

## രക്തചംക്രമണം.

നമ്മുടെ ശരീരത്തിൽ എവിടെയെങ്കിലും മുറിവു പററിയാൽ രക്തം പ്രവഹിക്കുന്നു. രക്തം ശരീരത്തിൽ സർവത്ര വ്യാപിച്ചിരിക്കുന്നു എന്നു് ഇതിൽനിന്നും ഊഹിക്കാവുന്നതാണു്. രക്തം ശരീരത്തിൽ കെട്ടിനില്ക്കുകയല്ല. ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും എല്ലാ നേരവും ചുററി ഒഴുകിക്കൊണ്ടിരിക്കുകയാണു ചെയ്യുന്നതു്. ഇതിനു രക്തചംക്രമണം എന്നു പറയാം. രക്തചംക്രമണം എങ്ങനെയാണു നടക്കുന്നതെന്നു് ഈ പാഠത്തിൽ വിവരിക്കുന്നു.

൧. ശുദ്ധജലം ദുർല്ലഭമായ പട്ടണങ്ങളിൽ ജലവിതരണം ചെയ്യുന്ന സമ്പ്രദായത്തെ, രക്തചംക്രമണത്തോടു് ഉപമിക്കാം. പട്ടണത്തിനു സമീപമുള്ള നദികളിലോ മററു ജലാശയങ്ങളിലോ അണ കെട്ടി വെള്ളം പെരുക്കി നിറുത്തി സംഭരിച്ചാണു ജലം വിതരണം ചെയ്യുന്നതു്. ഒരു വലിയ കുഴൽവഴിയായി വെള്ളം പട്ടണത്തിൽകൊണ്ടു

പോകുന്നു. ആ വലിയ കുഴലിൽനിന്നു പിരിയുന്ന അനേകം ചെറുകുഴലുകളിൽക്കൂടി വെള്ളം ഓരോ തെരുവിലേയ്ക്കു തിരിച്ചുവിടുകയും, അതിലും ചെറിയ കുഴലുകൾ വഴിയായി വീടുതോറും എത്തിച്ചുകൊടുക്കുകയും ചെയ്യുന്നു.

സ്നാനം, വസ്ത്രശോധനം മുതലായവയ്ക്കു് ഉപയോഗിക്കുന്ന ജലം മലിനമായിത്തീരുന്നു. ഇങ്ങനെ വീടുകളിൽനിന്നു നിർഗ്ഗമിക്കുന്ന മലിനജലത്തെ പട്ടണത്തിനു വെളിയിൽ കൊണ്ടുപോയി കളയേണ്ടതും പട്ടണവാസികളുടെ ആരോഗ്യരക്ഷയ്ക്കു് ആവശ്യമാണു്. വീടുകളിലെ മലിനജലം ഓരോ ചെറിയ കുഴലുകളിൽക്കൂടി തെരുവുകളിലുള്ള വലിയ കുഴലുകളിലേയ്ക്കും, ഈ കുഴലുകളിലുള്ള ജലം പട്ടണത്തിനു പുറത്തുള്ള ജലാശയങ്ങളിലേയ്ക്കും കൊണ്ടുപോകുന്നു.

മേൽ വിവരിച്ച പരിപാടിയിൽ ശുദ്ധജലത്തിൻെറ സംഭരണം, ശുദ്ധജലത്തിൻെറ വിതരണം, മലിനജലത്തിൻെറ വിസർജ്ജനം ഇങ്ങനെ മൂന്നുകാര്യങ്ങൾ അടങ്ങിയിരിക്കുന്നു. ഏകദേശം ഈ രീതിയിൽ തന്നെയാണു് ശരീരത്തിൽ രക്തചംക്രമണവും. രക്തം സംഭരിക്കാൻ ഒരു പാത്രവും ശുദ്ധരക്തം വിതരണം ചെയ്യുവാൻ ഒരുകൂട്ടം കുഴലുകളും നമ്മുടെ ശരീരത്തിൽ ഉണ്ടു്. എന്നാൽ മലിനജലം പോലെ മലിനരക്തത്തെ വെളിയിൽ കളയുന്നില്ല. ആ രക്തത്തെ ശുദ്ധമാക്കി വീണ്ടും ഉപയോഗിക്കുകയാണു ചെയ്യുന്നതു്.

ശരീരത്തിൽ രക്തം സംഭരിക്കുന്നതിനുള്ള പാത്രം ഹൃദയമാകുന്നു. ഹൃദയം ഏകദേശം ഒരു ശംഖിൻെറയോ,

താമരമൊട്ടിന്റെയോ ആകൃതിയിലുള്ളതാണ്. 'ശംഖ' ത്തോടുള്ള ആകൃതിസാമ്യംനിമിത്തം ഇതിനെ 'ചങ്ക' എന്നു മലയാളത്തിൽ പറയാറുണ്ട്. ഹൃദയം നെഞ്ചിനുള്ളിൽ അല്പം ഇടത്തോട്ടുമാറി സ്ഥിതിചെയ്യുന്നു. പരന്ന അററം മുകളിലും കൂർത്ത അററം താഴെയുമായി രണ്ടു ശ്വാസകോശങ്ങളുടെ (പുപ്ഫുസങ്ങളുടെ) ഇടയ്ക്കാണ്




പടം ൭.

ഇതിന്റെ സ്ഥാനം. ഇടത്തെ മുലയ്ക്കു താഴെ കൈവെച്ചു നോക്കിയാൽ ഹൃദയസ്പന്ദനം നമുക്ക് അനുഭവപ്പെടും. ഒരു മനുഷ്യന്റെ ഹൃദയത്തിന് ഏകദേശം അയാളുടെ മുഷ്ടിയോളം വലിപ്പമുണ്ടായിരിക്കും. ഹൃദയവും അതിന്റെ ഇരുവശങ്ങളിലായി പുപ്ഫുസങ്ങളും സ്ഥിതി




പടം ൨.

ചെയ്യുന്നതു് ഒന്നാം പടത്തിൽ കാണിച്ചിരിക്കുന്നു. രക്തചംക്രമണം ശരിയായി മനസ്സിലാക്കുന്നതിനു ഹൃദയത്തിൻെറ ബാഹ്യരൂപം കണ്ടാൽ മതിയാകയില്ല. അതിൻെറ അന്തർഭാഗം നമുക്കു് ഒന്നു് പരിശോധിക്കാം. രണ്ടാം പടം നോക്കുക. പൊള്ളയായ ഈ അവയവത്തിൻെറ ഭിത്തികൾ മാംസപേശികളെക്കൊണ്ടു് നിർമ്മിച്ചിരിക്കുന്നു. ഹൃദയത്തിൻെറ നടുവിൽക്കൂടി കീഴ്മേലായി ഒരു ഭിത്തി അതിനെ ഇടത്തും വലത്തും രണ്ടു വലിയ അറകളായി വിഭജിക്കുന്നു. ഇടത്തേ അറയും വലത്തേ അറയും തമ്മിൽ നേരിട്ടു് യാതൊരു സംബന്ധവും ഇല്ല. ഇടത്തേ അറ ശുദ്ധരക്തത്തിനും, വലത്തേ അറ മലിനരക്തത്തിനും ഉള്ളതാണു്. ഓരോ അറയുടെയും മദ്ധ്യത്തിനു് അല്പം മുകളിലായി വിലങ്ങെയും ഓരോ ഭിത്തി ഉണ്ടു്. അങ്ങനെ ആകെക്കൂടി ഹൃദയത്തിൽ (൧) വലത്തുമേലറ, (൨) വലത്തു കീഴറ, (൩) ഇടത്തുമേലറ, (൪) ഇടത്തുകീഴറ എന്നു് നാലു് അറകളുണ്ടു്. കീഴറകൾക്കു് മേലറകളെക്കാൾ വലിപ്പം കൂടും. ഓരോ വശത്തുള്ള മേലറയും കീഴറയും തമ്മിൽ വേർതിരിക്കുന്ന കുറുകെയുള്ള ഭിത്തികളുടെ മദ്ധ്യത്തിൽ ഒരോ ചെറിയ ദ്വാരം ഉണ്ടു്. ഈ ദ്വാരത്തോടു ബന്ധിച്ച് കീഴ്പ്പോട്ടു മാത്രം തുറക്കത്തക്കവണ്ണം ഒരോകവാടം ഉണ്ടു്. മേലറയിൽനിന്നു കീഴറയിലേയ്ക്കു് രക്തം അല്പാല്പമായി ചേർന്നുകൊണ്ടിരിക്കുമെങ്കിലും കീഴറയിൽനിന്നും രക്തം മേലറയിലേയ്ക്കു് ഒരിക്കലും കടക്കുന്നതല്ല.

ഹൃദയത്തിൻെറ വിധാനത്തിലുള്ള ഒരു വിശേഷംകൂടി നാം ധരിക്കേണ്ടതുണ്ട്. ഹൃദയത്തിൻെറ പാർശ്വങ്ങളിലും അകത്തും ഭിത്തികൾ ഉള്ളതായി പറഞ്ഞിട്ടുണ്ടല്ലോ. ഈ ഭിത്തികൾ മാംസപേശികളെക്കൊണ്ടു നിർമ്മിച്ചിരിക്കുന്നു. സാധാരണമായി പേശികൾക്ക് സങ്കോചിക്കാനും വികസിക്കാനും ശക്തിയുണ്ട്. കൈയ്മുട്ടു മടക്കുമ്പോൾ ഭുജത്തിലും വണ്ണയിലുമുള്ള പേശികൾ സങ്കോചിക്കുന്നതും, നിവൎക്കുമ്പോൾ അവ വികസിക്കുന്നതും നമുക്കു കാണാം. എന്നാൽ കൈയ്യിലേ പേശികൾക്ക് ഈ വികാരം ജനിക്കുന്നതു് കൈയ്മുട്ട് മടക്കണമെന്നോ നിവർക്കണമെന്നോ നാം ഇച്ഛിക്കുമ്പോൾ മാത്രമാണ്. ഹൃദയപേശികളാകട്ടെ നമ്മുടെ ഇച്ഛയെ അപേക്ഷിക്കാതെ സ്വയമേവ സങ്കോചിക്കയും വികസിക്കയും ചെയ്തുകൊണ്ടിരിക്കുന്നു. ഹൃദയപേശികൾക്കെല്ലാംകൂടി ഏകകാലത്തല്ല സങ്കോചവികാസങ്ങൾ ഉണ്ടാകുന്നതു്. ആദ്യമായി ഇരുവശത്തുമുള്ള മേലറകളുടെ ഭിത്തികൾ സങ്കോചിക്കുന്നു. അവയുടെ സങ്കോചം അവസാനിച്ചു വികാസം ആരംഭിക്കുമ്പോൾ കീഴറകളുടെ ഭിത്തികൾ സങ്കോചിക്കുവാൻ ആരംഭിക്കുന്നു. ഇങ്ങനെ ആദ്യം മേലറകൾ രണ്ടുംകൂടിയും അനന്തരം കീഴറകൾ രണ്ടുംകൂടിയും സങ്കോചിക്കുകയും വികസിക്കയും ചെയ്തുകൊണ്ടിരിക്കുന്നു. ഈ സങ്കോചവികാസങ്ങൾക്കാണ് ഹൃദയസ്പന്ദം എന്നു പറയുന്നതു്. മദ്ധ്യപ്രായവും ആരോഗ്യവുമുള്ള ഒരു മനുഷ്യൻെറ ഹൃദയത്തിന് ഒരു മിനിട്ടിൽ എഴുപതുമുതൽ എൺപതുവരെ സ്പന്ദനങ്ങൾ ഉണ്ടാകുന്നു.

ഇനി ഹൃദയത്തിന്റെ മേലറകളിൽ രക്തം നിറഞ്ഞിരിക്കുമ്പോൾ അവയ്ക്കു സങ്കോചമുണ്ടായാൽ എന്തു സംഭവിക്കുമെന്നു നോക്കാം. സങ്കോചത്താൽ രക്തത്തിന് കെട്ടിനില്പാനുള്ള സ്ഥലം കുറഞ്ഞു രക്ത-



ത്തിൽ അധികഭാഗവും അടിയിലുള്ള ദ്വാരത്തിൽക്കൂടി കീഴറയിൽ കടക്കുന്നു. അനന്തരം കീഴറകൾ സങ്കോചിക്കുന്നു. കീഴറയുടെ സങ്കോചത്താൽ രക്തം മേല്പോട്ടു പൊങ്ങുമെങ്കിലും ഇടയ്ക്കുള്ള വാതൽ അടഞ്ഞുപോകുന്നതുകൊണ്ടു മേലറയിലേയ്ക്കു പ്രവഹിക്കാൻ സാധിക്കുന്നില്ല. അതിനാൽ കീഴറകളോടു സംഘടിപ്പിച്ചിരിക്കുന്ന കുഴലുകൾ വഴി രക്തം പുറത്തേയ്ക്കു കടക്കുന്നു.

ഈ പാഠത്തിൽ ചേർത്തിരിക്കുന്ന മൂന്നാമത്തെ പടത്തിൽ ഹൃദയത്തോടു ഘടിപ്പിച്ചിട്ടുള്ള കുഴലുകൾ കാണിച്ചിരിക്കുന്നു. ഇതിൽ മേലറകളോട് സംഘടിപ്പിച്ചിരിക്കുന്ന കുഴലുകൾ വഴിയായി രക്തം ഹൃദയത്തിൽ വന്നു വീഴുകയും, കീഴറകളോടു സംഘടിപ്പിച്ചിരിക്കുന്ന രണ്ടു കുഴലുകൾ വഴിയായി ഹൃദയത്തിൽ നിന്ന് രക്തം വെളിയിലേയ്ക്കു പോകയും ചെയ്യുന്നു. ആദ്യം പറഞ്ഞ നാലു കുഴലുകൾക്കു സിരകൾ എന്നും, ഒടുവിൽ പറഞ്ഞ രണ്ടു കുഴലുകൾക്ക് ധമനികൾ എന്നും പേർ പറയുന്നു.

ഇനി രക്തചംക്രമണത്തിന്റെ ക്രമം എങ്ങനെ എന്നു വിവരിക്കാം. ഹൃദയത്തിന്റെ ഇടത്തേ കീഴറയിൽ നിന്നു പുറപ്പെടുന്ന ധമനിക്കു മഹാധമനി എന്നാണ് പേർ. എന്തെന്നാൽ ഇതു ശരീരത്തിലുള്ള എല്ലാ ധമനികളിലുംവച്ച് വലിപ്പം കൂടിയതാകുന്നു. ഇതിനെ കണ്ഠരാനാഡിയെന്നും പറയാറുണ്ടു. ഇടത്തേ കീഴറയിലുള്ള രക്തത്തിനു നിർഗ്ഗമദ്വാരം നൽകുന്നതു് മഹാധമനി തന്നെയാണ്. ഇടത്തേ കീഴറയുടെ സങ്കോചംകൊണ്ടു്

അതിലുള്ള രക്തം മഹാധമനിയിൽ പ്രവേശിക്കുന്ന. ഇതു ശുദ്ധരക്തമാണു്. ഈ രക്തം വീണ്ടും അറയിലേയ്ക്കു പ്രവേശിക്കാതിരിക്കത്തക്കവണ്ണം മഹാധമനിയുടെ ദ്വാരത്തിലും ഒരു കവാടം ബന്ധിച്ചിട്ടുണ്ടു്. പട്ടണത്തിലേയ്ക്കു ജലം കൊണ്ടുവരുന്ന വലിയ കുഴൽ ചെറിയചെറിയ കുഴലുകളായി പിരിഞ്ഞു് വീടുകളിലേയ്ക്കു് പോകുന്നതു പോലെ മഹാധമനി അനേകം ശാഖോപശാഖകളായി പിരിഞ്ഞു് ശരീരത്തിൻെറ നാനാഭാഗങ്ങളിലേയ്ക്കും ആവശ്യമുള്ള ശുദ്ധരക്തം വഹിച്ചുകൊണ്ടുപോകുന്നു. നെഞ്ചു്, കഴുത്തു്, തല, കൈകൾ മുതലായ അംഗങ്ങൾക്കു രക്തവിതരണം ചെയ്വാൻ ഒരു കൂട്ടം ധമനികൾ മഹാധമനിയിൽനിന്നു പിരിഞ്ഞു മേൽപ്പോട്ടു കയറുന്നു. ഉദരഭിത്തികളെയും ഉദരത്തിലുള്ള അംഗങ്ങളെയും കാലുകളെയും രക്തസേചനംകൊണ്ടു് പോഷിപ്പിക്കുന്നതിനായി മറെറാരു കൂട്ടം ധമനികൾ കീഴ്പ്പോട്ടും ഇറങ്ങുന്നു.

ഇങ്ങനെ വേർപിരിയുന്ന ധമനികൾ ഒടുവിൽ കൃശങ്ങളായി അതിസൂക്ഷ്മങ്ങളായി മനുഷ്യദൃഷ്ടിക്കു് അഗോചരങ്ങളായി പരിണമിക്കുന്നു. ഭൂതക്കണ്ണാടിയുടെ സഹായംകൊണ്ടു മാത്രമേ ഇവയെ കാണാൻ കഴികയുള്ളു. ഈ കുഴലുകൾക്കു് സൂക്ഷ്മധമനികൾ (കപ്പില്ലെറീസ) എന്നു പേർ പറയുന്നു. സൂക്ഷ്മധമനികൾ മനുഷ്യശരീരത്തിൽ സർവത്ര വ്യാപിച്ചിട്ടുണ്ടു്. ഇവയുടെ ഭിത്തികൾ അത്യന്തം നേർത്തവയാണു്. ഈ സൂക്ഷ്മധമനികളിൽകൂടി സഞ്ചരിക്കുന്ന രക്തത്തിലുള്ള പോഷകരസങ്ങളും അമ്ലജനകവും മാംസപേശികളിലേയ്ക്കു പകരുകയും

മാംസപേശികളിലുണ്ടാകുന്ന ഇംഗാലാമ്ലം മുതലായ മലിനവസ്തുക്കൾ രക്തത്തിലേയ്ക്കു പകൎന്ന് അതിനെ അശുദ്ധിയാക്കുകയും ചെയ്യുന്നു. ഏതാനും സൂക്ഷ്മധമനികൾ സംയോജിച്ച് ചെറിയ സിരകൾ ഉണ്ടാകുന്നു. സൂക്ഷ്മധമനികളിലെ രക്തം മലിനമായിത്തീൎന്നശേഷമാണ് ആ രക്തം ഇത്തരം ചെറിയ സിരകളിലേയ്ക്കു കടക്കുന്നതു്. ഇങ്ങനെയുള്ള ചെറിയ സിരകൾ പലതും ചേൎന്നു കുറേക്കൂടെ വലിയ സിരകളായിത്തീരുന്നു. ഇത്തരം സിരകൾ ഒന്നോടൊന്നു സംഘടിച്ച് ഒടുവിൽ രണ്ടു മഹാസിരകളായി പരിണമിക്കുകയും, അവ മലിനരക്തത്തെ വഹിച്ചുകൊണ്ടു വന്നു ഹൃദയത്തിന്റെ വലത്തേ മേലറയിൽ പ്രവഹിപ്പിക്കുകയും ചെയ്യുന്നു. രക്തസംക്രമണത്തിനായി ധമനികളും സിരകളും ശരീരത്തിൽ സൎവ്വത്ര വ്യാപിച്ചിരിക്കുന്നതും മൂന്നാം പടത്തിൽ നോക്കി മനസ്സിലാക്കുക.

ഇനി മലിനരക്തത്തിന്റെ ഗതി എന്താണെന്നു നോക്കാം. മേലറകൾ സങ്കോചിക്കുമ്പോൾ വലത്തേ മേലറയിൽ വന്നുകൂടുന്ന മലിനരക്തം വലത്തേ കീഴറയിൽ ചെന്നുചേരുന്നു. ആ കീഴറയുടെ സങ്കോചം നിമിത്തം ഈ രക്തം അവിടെ നിന്നു പുറപ്പെടുന്ന ധമനി വഴിയായി പുപ്ഫുസങ്ങളിലേയ്ക്കു പായുന്നു. ഈ ധമനിയുടെ പ്രവേശദ്വാരത്തിലും പുറത്തേയ്ക്കുമാത്രം തുറക്കുന്ന ഒരു കവാടം ഉള്ളതുകൊണ്ടു പുപ്ഫുസങ്ങളിലേയ്ക്കു പോകുന്ന രക്തം തിരിച്ചു അറയിലേയ്ക്കു ചെല്ലുന്നില്ല. പുപ്ഫുസധമനി രണ്ടായി പിരിഞ്ഞു ഹൃദയത്തിന്റെ ഇരുവശത്തുമുള്ള പുപ്ഫുസങ്ങളിൽ എത്തിയതിന്റെ

ശേഷം അസംഖ്യം സൂക്ഷ്മധമനികളായി വേർപിരിയുന്നു. നാം ശ്വസിക്കുന്ന വായുവും നാസാരന്ധ്രത്തിൽക്കൂടി പുപ്ഫുസങ്ങളിൽ ചെന്നുചേരുന്നു. ഇവിടെവച്ചു ശ്വാസവായുവിലുള്ള അമ്ലജനകം സൂക്ഷ്മധമനിയിലുള്ള രക്തത്തിൽ സംക്രമിക്കുന്നു. രക്തത്തിൽനിന്നു ഇംഗാലാമ്ലം മുതലായ മലിനവസ്തുക്കൾ ശ്വാസവായുവിലും കടന്നുകൂടുന്നു. ഇങ്ങനെയാണ് മലിനരക്തം ശുദ്ധമായിത്തീരുന്നതു്. രക്തത്തിൽനിന്നു പകർന്ന മാലിന്യംകൊണ്ടു ദുഷിച്ച വായുവിനെ നാം ഉച്ഛ്വസിക്കുന്നു.

അനന്തരം ഏതാനും സൂക്ഷ്മധമനികൾ യോജിച്ചു ഓരോ ചെറിയ സിരകളായിത്തീരുന്നു. സൂക്ഷ്മധമനികളിലെ രക്തം ശുദ്ധമായിത്തീർന്നതിനു മേലാണ് ആ രക്തം ഇത്തരം ചെറിയ സിരകളിലേയ്ക്കു കടക്കുന്നതു്. ഈ സിരകൾ പലതും യോജിച്ച് സ്ഥൂലതരങ്ങളായ സിരകൾ ഉണ്ടാകുന്നു. ഇവ ഒന്നോടൊന്നു ചേർന്ന് ശുദ്ധരക്തം വഹിക്കുന്ന രണ്ടു മഹാസിരകളായിത്തീരുന്നു. ഒടുവിൽ ഈ നാലു സിരകളും ശുദ്ധരക്തത്തെ ഇടത്തേ മേലറയിൽ കൊണ്ടുചെന്നൊഴിക്കുന്നു. ഇടത്തേ മേലറയുടെ സങ്കോചത്താൽ ശുദ്ധരക്തം അതിന്റെ കീഴറയിലേയ്ക്കും, കീഴറയിൽനിന്നു മുൻവിവരിച്ചതുപോലെ ഇടത്തുവശത്തുള്ള മഹാധമനിയിലേയ്ക്കും പോകുന്നു.

ശരീരത്തിന്റെ മററു ഭാഗങ്ങളെ എന്നപോലെ തന്നെ ഹൃദയത്തിന്റെ മാംസപേശികളെ പോഷിപ്പിക്കുന്നതിനും രക്തസംക്രമണം ആവശ്യമാണ്. മഹാധമനി

യുടെ ഉത്ഭവസ്ഥാനത്തുനിന്നു രണ്ടു ചെറുകുഴലുകളിൽകൂടി പ്രവഹിക്കുന്ന ശുദ്ധരക്തം ഹൃദയത്തിന്റെ മാംസപേശികൾക്കുള്ളിൽ പ്രവേശിക്കുന്നുണ്ടു്. പേശികളെ രക്തസേചനംകൊണ്ടു് പോഷിപ്പിച്ചശേഷം അശുദ്ധമായിത്തീരുന്ന രക്തം ഒരു സിരവഴിയായി വലത്തെ മേലറയിൽ പതിക്കുന്നു. ഈ രക്തചംക്രമണം ശരീരം മുഴുക്കെ സർവ്വദാ നടന്നുകൊണ്ടിരിക്കുന്നു. ഇതുകൊണ്ടാണു് ശരീരത്തിനു വേണ്ട പോഷണം ലഭിക്കുകയും, ശരീരത്തിലുണ്ടാകുന്ന മാലിന്യങ്ങൾ നശിക്കുകയും ചെയ്യുന്നതു.

---

## പാഠം ൧൯.

# ശ്രീയേശുജനനം.

അപ്പാവനാംഗീജഠരത്തിൽനിന്നും
ഇപ്പാരിന്നുന്നാം വിളവിന്റെ പുത്രൻ
അപ്പാതിരാനേരമസാരനെപ്പോ-
ലിപ്പാരിലമ്പോടവതീർണ്ണനായി. ൧

മാലിത്തിരിക്കും കലരാതെ കണ്ടും
മാലിന്യമേശാതെയുമാവിഭാംഗി
കാലിത്തൊഴുത്തിൽ ഭുവനങ്ങൾ മൂന്നും
പാലിക്കുമവ്വോനെ പ്രസവിച്ചു ചിത്രം! ൨

എന്നാളുമന്ധതമമിയന്നിരിപ്പോ-
നൊന്നാമതക്ഷിപ്പെട കണ്ടവണ്ണം

താന്നാരിതൻ മാനസപത്മമപ്പോൾ
നന്നായ്ത്തെളിഞ്ഞാത്മജനേ വണങ്ങി. [illegible]

കല്പപ്രസൂനപ്രഭപൂണ്ട വാനോർ-
വൃന്ദം വണങ്ങും നിജദൈവതൽ തന്നെ
മന്ദം മൃഗത്തൊട്ടിയിലറിയോരാ-
നന്ദാത്തൊടാ സ്ത്രീതിലകം കിടത്തി. [illegible]

ആ നിർമ്മലസ്ത്രീ പെട്ടുണ്ണിതൻ പൂ-
മേനിക്കിണങ്ങും വടിവും മഹസ്സും
മാനിച്ചു പിന്നീടവർ നോക്കി നന്നായ്
ധ്യാനിച്ചിതാശ്ചര്യമൊടുൾക്കകന്നിൽ. [illegible]

ആതങ്കമേവർക്കുമൊഴിച്ചജസ്രം
സാന്ത്വം വളർത്തും സകലേശപുത്രൻ
സ്വാതന്ത്ര്യമറ്റുള്ളൊരു പൈതലായി-
ശ്ശീതം നിമിത്തം വിറ പൂണ്ടിടുന്നു. ൬൦

പാപത്തിനാൽ മർത്ത്യനൊടീശനുള്ളിൽ
കോപം ജ്വലിക്കുന്നതകറ്റുവാനായ്
ഭൂപന്റെ വംശത്തിലുദിച്ച നാഥൻ
താപം സഹിക്കുന്നു തണുത്ത കാറ്റാൽ! [illegible]

തേജസ്സിണങ്ങും സദനങ്ങളേറ്റം
സൗജന്യമോടേവനുമെന്നുമേകി
രാജപ്രതാപത്തൊടു വാനിൽ വാഴും
രാജപ്രമാണിക്കു തൊഴുത്തു വീടായ്. [illegible]

വല്ലായ്മ നിശ്ശേഷമകററി മർത്ത്യ-
രെല്ലാമതുല്യം വിനയം വരുത്താൻ
ചൊല്ലാർന്ന യൂദായുടെ കേസരീന്ദ്രൻ
പുല്ലാസ്വദിക്കും വൃഷമായ്ച്ചമഞ്ഞോ! ൯

അപാരമാകും തെളിവക്ഷതാരകാ-
ക്ഷപാകരന്മാർക്കെല്ലാം മഹാശയൻ
കൃപാബ്ധിദേവൻ തമസ്സകററുവാ-
നപായമില്ലെന്നതു വിസ്മയം പരം. ൧൦

ദയയുടെ കടലാകമീശ്വരൻ തൻ
നിയമമൊരാൾക്കുമറിഞ്ഞിടാവതല്ല
പ്രിയതജനകിരീടമാകുമങ്ങേ-
നയമുലകിൽപ്പരമുല്ലസിച്ചിടട്ടെ! ൧൧

പാരേലുമസ്സുകൃതിപുംഗവനും പ്രസൂവാ-
മാതോമലാളുമിതുപോൽ മിഴിക്കൂട്ടിടാതെ
കാതോന്നുമാംതളിരിലൊത്തജനനന്ദനൻതൻ
താരോടിടഞ്ഞ ചരണം പ്രണമിച്ചു മേന്മേൽ. ൧൨

[ശ്രീയേശുവിജയം മഹാകാവ്യം]

---

പാഠം ൨൦.

# പ്രകൃതിനിയന്ത്രണം.

(ഒന്നാം ഭാഗം)

ഭൂലോകത്തിൻെറ ശൈശവദശയിൽ ജീവിച്ചിരുന്ന മനുഷ്യരുടെ അവസ്ഥ എന്തായിരുന്നിരിക്കാം? ഇന്ന്

ഉള്ളതുപോലെ പാർക്കാൻ ഭവനങ്ങളോ, ഉടുക്കാൻ വസ്ത്രങ്ങളോ, സഞ്ചരിക്കാൻ വാഹനങ്ങളോ ആദിമമനുഷ്യൎക്കു് ഉണ്ടായിരുന്നുവോ?

ആദിമമനുഷ്യർ കേവലം വന്യമൃഗങ്ങളെപ്പോലെ കാട്ടിൽ കിട്ടുന്ന മാംസങ്ങളും ഫലമൂലങ്ങളും പച്ചയായി ഭക്ഷിച്ചു് അത്യന്തം പ്രാകൃതമായ സ്ഥിതിയിൽ ജീവിച്ചിരുന്നു. കുന്നുകളുടെയും പാറകളുടെയും ഇടയിൽ പ്രകൃത്യാ ഉണ്ടായിരുന്ന ഗുഹകളായിരുന്നു അവരുടെ വാസസ്ഥലങ്ങൾ. ദേഹമാസകലം നിറഞ്ഞിരുന്ന നീണ്ട രോമങ്ങളായിരുന്നു ശീതോഷ്ണങ്ങളിൽനിന്നു് അവരെ രക്ഷിച്ചതു്. ബലിഷ്ഠങ്ങളായിരുന്ന കാലുകൾ മാത്രമായിരുന്നു അവരുടെ വാഹനങ്ങൾ. എന്നാൽ ഇപ്പോഴുള്ള മനുഷ്യരെക്കാൾ ചില സംഗതികളിൽ അവൎക്കു സാമൎത്ഥ്യം കൂടിയിരുന്നു എന്നു പറയാം. കുന്നുകളിലും തടങ്ങളിലും കാടുകളിലുംകൂടി കുതിച്ചോടുവാനും, വളരെ അകലത്തിലും ഉയരത്തിലും ചാടുവാനും, കുരങ്ങുകളെപ്പോലെ അനായാസമായി മരങ്ങളിൽ കയറുവാനും അവൎക്കു പാടവമുണ്ടായിരുന്നു. നിരായുധരായി മൃഗങ്ങളോടു പോരാടി ആത്മരക്ഷ നേടാനുള്ള സാമൎത്ഥ്യവും നമ്മെക്കാൾ അവൎക്കു് ഏറിയിരുന്നു.

മൃഗപ്രായമായ ഈ അവസ്ഥയിൽനിന്നു മനുഷ്യർ ഇന്നത്തെ നിലയിൽ എത്തിയതു് എങ്ങനെയാണു്?

ജീവരക്ഷയ്ക്കുള്ള ഉപായമാണല്ലോ മനുഷ്യന്റെ പ്രഥമാവശ്യം. നാടെല്ലാം കാടായി കിടന്നിരുന്ന ആദിമ

കാലത്തു് എവിടെയും സ്വൈരസഞ്ചാരം ചെയ്തിരുന്ന ദുഷ്ടമൃഗങ്ങൾമൂലം മനുഷ്യൎക്കു പല വിധത്തിൽ ആപത്തുകൾ നേരിട്ടിരുന്നു. മൃഗങ്ങളെ ഓടിച്ചുകളവാനായി കല്ലുകളോ, കമ്പുകളോ എടുത്തു് എറിവാനുള്ള സാമൎത്ഥ്യമായിരിക്കണം നമ്മുടെ പൂൎവ്വന്മാർ ആദ്യമായി സമ്പാദിച്ച പ്രകൃതിനിയന്ത്രണം. ഈ വിജയം സിദ്ധിക്കാൻ ഇടയായതു് മനുഷ്യരുടെ കൈകളിൽ തള്ളവിരൽ ഉള്ളതുകൊണ്ടാണു്. മൃഗങ്ങളിൽ പലതിനും മുൻകാലിൽ തള്ളവിരലുകൾ ഉണ്ടു്. എങ്കിലും പദാൎത്ഥങ്ങളെ മുറുകെ പിടിക്കുന്നതിനും, ഊക്കായി എറിയുന്നതിനും അവയുടെ തള്ളവിരലുകൾ പ്രയോജനപ്പെടുന്നില്ല. നേരെമറിച്ചു, മനുഷ്യൎക്കു് കല്ലുകളും കമ്പുകളും ദൃഢമായിപ്പിടിച്ചു ബലമായി എറിയുന്നതിനു തള്ളവിരൽ വളരെ ഉപകരിക്കുന്നു. ക്രമേണ ആയുധങ്ങൾ കൂൎപ്പിക്കുക മുതലായി ആത്മരക്ഷയ്ക്കുവേണ്ട കാൎയ്യങ്ങളിൽ സാമൎത്ഥ്യത്തോടെ പ്രവൎത്തിക്കാൻ സാധിച്ചു. സൗകൎയ്യവും സാമഗ്രികളും അധികമായതോടുകൂടി ഈ ആയുധങ്ങളെ കുറേക്കൂടി പരിഷ്കരിച്ചു് ഉറപ്പും ബലവും വൎദ്ധിപ്പിച്ചാണു് സ്വൈരമായി ജീവിക്കുവാൻ അവർ പ്രാപ്തരായിത്തീൎന്നതു്.

മനുഷ്യരുടെ അഭിവൃദ്ധിക്കു് ബുദ്ധിയുടെ വികാസം പോലെ മറെറാന്നും അനുകൂലിച്ചിട്ടില്ല. കല്ലും, കമ്പും, അസ്ഥിയും മാത്രമായിരുന്നു ആദ്യകാലത്തു മനുഷ്യരുടെ ഉപകരണങ്ങളായിരുന്നതു്. ലോഹങ്ങൾകൊണ്ടു് ആയുധങ്ങൾ ഉണ്ടാക്കുന്നതിനു് സാധിച്ചതു് അഗ്നിയെ ഉൽപ്പാദി

ഷ്പിക്കുന്നതിനുള്ള വിദ്യ മനസ്സിലാക്കിയതിനുശേഷമാണ്. അഗ്നികൊണ്ടു ഭക്ഷണം പാകം ചെയ്യുന്നതിനും കഴിഞ്ഞു. പാറക്കഷണങ്ങളും മററും ബലമായി തമ്മിൽ ഉരഞ്ഞാൽ തീ ഉണ്ടാകുമെന്നു് അവർ യാദൃച്ഛികമായി കണ്ടറിഞ്ഞിരിക്കണം. കാട്ടുതീ ആദ്യമേ ഉണ്ടായിരുന്നെങ്കിലും അതിൽനിന്നു ചൂടും പ്രകാശവും അവക്കു വല്ലപ്പോഴുമല്ലാതെ കിട്ടിയിരുന്നില്ല. യഥേഷ്ടം തീ ഉണ്ടാക്കുന്നതിനു സാധിച്ചശേഷം വേണ്ടപ്പോഴൊക്കെ ഈ സൗകര്യങ്ങൾ സമ്പാദിക്കുവാനും അവർക്കു കഴിഞ്ഞു. ഏതായാലും ഭയങ്കരങ്ങളായ പ്രകൃതിശക്തികളെ തങ്ങളുടെ ആവശ്യത്തിന് ഉപയോഗിക്കാമെന്നു മനസ്സിലാക്കിയ ഈ ഘട്ടം മനുഷ്യരുടെ അഭിവൃദ്ധിയിൽ സർവപ്രധാനമായിരുന്നു.

തീയുടെ ഉപയോഗം മനസ്സിലാക്കിയതോടുകൂടി ചെമ്പും ഈയവും കൂട്ടി ഉരുക്കി ഓട് ഉണ്ടാക്കിയും അയിരത്തിൽനിന്ന് ഇരുമ്പിനെ വേർതിരിച്ചെടുത്തും ആയുധങ്ങളായ പല ഉപകരണങ്ങളെയും അവർ സൃഷ്ടിച്ചു. ഇതോടുകൂടി പലതരം പാത്രങ്ങളും ആവശ്യംപോലെ അവർ രൂപപ്പെടുത്തി ഉപയോഗിച്ചു തുടങ്ങി.

പിന്നീട് അവർ പരിശീലിച്ചതു് മൃഗങ്ങളെ ഇണക്കുന്നതിനും വളർത്തുന്നതിനും ആയിരുന്നു. കണ്ടുകിട്ടുന്ന മൃഗങ്ങളെയെല്ലാം കൊന്നൊടുക്കി. നടന്നാൽ ആഹാരത്തിനു ബുദ്ധിമുട്ടു വരുമെന്നു് അവർ അനുഭവംകൊണ്ടറിഞ്ഞു. ഉപദ്രവിക്കാത്ത മൃഗങ്ങളെ വളത്തിയാൽ വേണ്ടപ്പോഴും കൊന്നുതിന്നാമെന്നുള്ള യുക്തി അവർക്കു തോന്നി.

മൃഗങ്ങളുടെ മാംസം ഭക്ഷണത്തിന്നും തോൽ ഉടുപ്പിന്നും അവർ ഉപയോഗിച്ചിരുന്നു. കൂടാതെ, വളൎത്തുമൃഗങ്ങൾ ഭാരം ചുമക്കുന്നതിന്നും, വീടു കാക്കുന്നതിന്നും ഉപയോഗപ്പെട്ടു. ക്രമേണ അവ പെററു പെരുകി വന്നപ്പോൾ കാലക്ഷേപം സാമാന്യം സുഭിക്ഷമായിത്തുടങ്ങി. സ്വത്തിന്റെ ഉടമസ്ഥതകൊണ്ടുള്ള അഭിമാനവുമുണ്ടായി.

ഇത്രയുമായപ്പോൾ മനുഷ്യർ സ്ഥിരവാസത്തിന്നു സ്ഥാനങ്ങൾ ഉറപ്പിച്ചു ഗൃഹങ്ങൾ നിർമ്മിച്ചു. കമ്പുകളും തടികളും ചേർത്തു കാട്ടുവള്ളികൾകൊണ്ടു വരിഞ്ഞു് അവർ കൂരകൾ ഉണ്ടാക്കി. അവയെ ഇലകളും പുല്ലുകളുംകൊണ്ടു മേഞ്ഞു്, മണ്ണും കല്ലും കൊണ്ടുള്ള അടവുകളുണ്ടാക്കി കുടിലുകൾ തീർത്തു പാർപ്പുതുടങ്ങി. ഇങ്ങനെയുള്ള ചെറിയ ആരംഭത്തിൽ നിന്നാണു് പല നിലകളുള്ള മാളികകളും ഗോപുരങ്ങളും നിൎമ്മിക്കുവാൻ മനുഷ്യർ പ്രാപ്തരായിത്തീൎന്നതു്.

അല്പമായി വിശ്രമവേളകളിൽ ചെയ്തുവന്നിരുന്ന കൃഷിപ്പണി പ്രായേണ ഒരു പ്രധാന ജോലിയായിത്തീൎന്നു. ഗൃഹ്യമൃഗങ്ങളുടെ സാഹായ്യവും ഇതിലേയ്ക്കു ലഭിച്ചു. വാസസ്ഥലങ്ങൾ സ്ഥിരമായതോടുകൂടി ആവശ്യമുള്ള പദാൎത്ഥങ്ങളെ സംഭരിച്ചു വയ്ക്കുന്നതിന്നും സൗകര്യമുണ്ടായി. അതുകൊണ്ടു വിശ്രമത്തിന്നും വിനോദത്തിന്നും വേണ്ടപോലെ അവസരം കിട്ടി.

ഇങ്ങനെ ക്രമപ്പെട്ട ജീവിതരീതിയിൽ സ്ത്രീകളുടെ സഹായവും മനോധൎമ്മവും വളരെ പ്രയോജനപ്പെട്ടിരുന്നു. പുരുഷന്മാരെപ്പോലെ വേട്ടയാടുന്നതിന്നും, കരുത്തുവേണ്ട

കാര്യങ്ങളിൽ മുനിഞ്ഞിറങ്ങുന്നതിനും അവർക്കു ശേഷി ഉണ്ടായിരുന്നില്ല. വിശേഷിച്ചും, ഭക്ഷണം പാകം ചെയ്യുന്നതിനും കുഞ്ഞുങ്ങളെ ശുശ്രൂഷിക്കുന്നതിനും മററുമായി അവക്കു മിക്ക സമയവും വീട്ടിൽതന്നെ കഴിച്ചുകൂട്ടേണ്ടി വന്നു. ഒരേ സ്ഥലത്തുതന്നെ മാറിമാറി പല മാതിരി കൃഷികൾ ചെയ്യാമെന്നു കണ്ടറിഞ്ഞതു് അവരായിരിക്കണം. വസ്ത്രങ്ങൾ നെയ്യുണ്ടാക്കുന്ന വിദ്യയും അവർ കണ്ടുപിടിച്ചു പരിഷ്കരിച്ചിട്ടുള്ളതാണു. ഗൃഹഭരണം, ശിശുപരിചരണം മുതലായ കുടുംബകാര്യങ്ങളിലും സ്ത്രീകൾക്കു പ്രാധാന്യം സിദ്ധിച്ചു. അവക്കു ഗൃഹത്തിൽ പ്രാമാണികത്വവും ഉണ്ടായി.

കേവലം കാട്ടുമൃഗങ്ങളുടെ പററംപോലെ കൂട്ടംചേർന്നു നടന്നിരുന്ന മനുഷ്യർ വേർപിരിഞ്ഞു കുടുംബങ്ങളായി പാക്കാൻ തുടങ്ങിയതു് ഏകദേശം മേൽവിവരിച്ചപ്രകാരത്തിലായിരിക്കണം.

---

# പ്രകൃതിനിയന്ത്രണം.

(രണ്ടാം ഭാഗം)

മനുഷ്യരുടെ പ്രഥമാവശ്യങ്ങൾ നിർവ്വഹിക്കുന്നതിനു ഇങ്ങനെ സ്ഥിരമായ ഏർപ്പാടുകൾ ഉണ്ടായി. എങ്കിലും അവരുടെ ഉൽക്കർഷേച്ഛ അവിടെ നിലച്ചില്ല. വളർത്തുമൃഗങ്ങളെക്കൊണ്ടു ചുമടു ചുമപ്പിച്ചുവരുന്നതായി മുമ്പു പറഞ്ഞുവല്ലോ. ഇതു വളരെ സാരമായ ഒരു സംഗതി

ആണ്. തങ്ങളുടെ ശക്തി പ്രയോഗിച്ച നടത്തിവന്ന കാര്യങ്ങൾ ഒരു കുതിരയുടെയോ കാളയുടെയോ ശക്തി ഉപയോഗപ്പെടുത്തി സാധിക്കാമെന്ന് അപ്പോൾ മനുഷ്യർക്ക മനസ്സിലായി. ചുമടു ചുമക്കുവാൻ ഉപയോഗിച്ചിരുന്ന മൃഗങ്ങളെ സവാരിക്കും അക്കാലത്തുതന്നെ ഉപയോഗിച്ചിരുന്നിരിക്കണം. കൃഷിപ്പണി തുടങ്ങിയശേഷം കലപ്പ വലിക്കുന്നതിനും ഇവതന്നെ പ്രയോജനപ്പെട്ടു. കലപ്പ വലിക്കുന്നതു കണ്ടിട്ടായിരിക്കണം വണ്ടി വലിക്കുവാനും ഇവയെ ഉപയോഗിക്കാമെന്നു പിൽക്കാലത്തു മനുഷ്യർ നിശ്ചയിച്ചതു്. ക്ഷമയോടുകൂടിയും ശ്രമം സഹിച്ചും ചെയ്യേണ്ട ഇത്തരം പണികൾക്കു കാളയും പോത്തുമാണ് നല്ലതെന്ന് അന്നുതന്നെ അവർ അറിഞ്ഞിരുന്നു. ശീഘ്രത ആവശ്യമുള്ള പണികൾക്കാണ് കുതിരകളെ ഉപയോഗപ്പെടുത്തിയിരുന്നതു്.

മനുഷ്യർ ജലസഞ്ചാരത്തിനുള്ള ഉപായം കണ്ടുപിടിച്ചതു് നദികളിൽക്കൂടി തടിയും മററും ഒഴുകിപ്പോകുന്നതു കണ്ടിട്ടായിരിക്കണം. ആദ്യം വെറും ഒപ്പൊങ്ങുതടിയിൽ കയറി തുഴയുന്നതിന് അവർ ശീലിച്ചു. പിന്നീട് തടി കുഴിച്ചു അതിനകത്തു നനയാതെ ഇരുന്നു / തുഴഞ്ഞു പോയി. ഇങ്ങനെയാണ് ആദ്യമായിട്ടു വള്ളം ഉണ്ടാക്കിയതു്. മരങ്ങൾ പലകകളാക്കി അറുക്കുവാൻ പഠിച്ച ശേഷം കെട്ടുവള്ളങ്ങൾ ഉണ്ടാക്കിത്തുടങ്ങി. ക്രമേണ അതിലും വലുതായ പത്തേമാരികളും കപ്പലുകളും ഉണ്ടാക്കി. കൈകൊണ്ടു തുഴഞ്ഞു തോണികൾ നയിച്ചിരുന്ന

മനുഷ്യർ കാററിന്റെ ശക്തി ഉപയോഗിച്ചു വള്ളം ഓടിക്കാമെന്നു മനസ്സിലാക്കി. ഇതും അവരുടെ പുരോഗമനത്തിൽ സ്മരണീയമായ ഒരു ഘട്ടമാകുന്നു.

ഇതുകൊണ്ടും, തൃപ്തരാകാതെ, മററു ശക്തികൾ ഉപയോഗിച്ചു മനുഷ്യർ കരയിലും വെള്ളത്തിലും സഞ്ചാരസൗകര്യത്തെ പിന്നെയും വർദ്ധിപ്പിച്ചു. കുതിരയെയോ കാളയെയോ വാഹനങ്ങൾക്കു കെട്ടുന്നതിനുപകരം ആവി ഉപയോഗിച്ചു വേഗത്തിൽ സഞ്ചരിക്കാവുന്ന ആവിവണ്ടി കണ്ടുപിടിച്ചു. അതുപോലെതന്നെ ആവിക്കപ്പലുകളും ഉണ്ടായി. ഇങ്ങനെ ആവിയുടെ അത്ഭുതശക്തി കണ്ടുപിടിച്ചതിനാൽ ദൂരസഞ്ചാരത്തിനുള്ള കാലവിളംബം ഇലോം കുറഞ്ഞു. ദൂരെയുള്ള ജനസമുദായങ്ങൾ തമ്മിൽ സംസർഗ്ഗവും ഇടപാടുകളും വർദ്ധിച്ചു. മലയെന്നും കടലെന്നും മററുമുള്ള പ്രതിബന്ധങ്ങളെല്ലാം നിസ്സാരങ്ങളായിത്തീർന്നു.

ഇനി പറയുവാനുള്ള പ്രധാന വിജയം മനുഷ്യർ അക്ഷരവിദ്യ കണ്ടുപിടിച്ചതാണ്. ആ വിദ്യ ബുദ്ധിശക്തിയുടെ പുഷ്ടിക്കു വളരെ ഉപകരിച്ചിട്ടുണ്ട്. അക്ഷരവിദ്യ കണ്ടുപിടിക്കുന്നതിനു മുമ്പു ഓരോ കാലത്തായി ഓരോ ദേശത്തിൽ ജീവിച്ചിരുന്നവരുടെ അനുഭവങ്ങളും അഭിപ്രായങ്ങളും അടുത്ത തലമുറയ്ക്കു ഉപയോഗപ്പെടത്തക്കവണ്ണം രേഖപ്പെടുത്താൻ പ്രയാസമായിരുന്നു. അവർ സമ്പാദിച്ച ജ്ഞാനം അവരുടെ കാലശേഷവും പിൻഗാമികൾക്കു പ്രയോജനകരമാകുന്നതിനു രേഖപ്പെടുത്തിയതുകൊണ്ടാണു നാം ഇന്നു ഈ നിലയിൽ എത്തിട്ടുള്ളത്.

നമ്മുടെ പുസ്തകങ്ങളിൽ സൂക്ഷിച്ചുനോക്കിയാൽ നാം എന്താണു കാണുന്നതു്? കടലാസിൽ മഷികൊണ്ടു് അടയാളപ്പെടുത്തിയിട്ടുള്ള ചില രേഖകൾ മാത്രം. എന്നാൽ ഈ രേഖകൾ വായിച്ചു മററാളുകളുടെ അനുഭവങ്ങളും അഭിപ്രായങ്ങളും നമുക്കു മനസ്സിലാക്കാം. ഈ അഭിപ്രായങ്ങളും മററും പുറപ്പെടുവിച്ചിട്ടുള്ള ആളുകളെ നാം കാണുകയോ അറിയുകയോ ചെയ്തിട്ടില്ല. അവരിൽ പലരും എത്രയോ മുമ്പുതന്നെ മരിച്ചുപോയിട്ടുള്ളതുകൊണ്ടു് അവരെ കാണ്മാൻ സാദ്ധ്യമല്ല. മററുചിലർ ദൂരദേശങ്ങളിൽ താമസിക്കുന്നതുകൊണ്ടു് അവരെയും കാണ്മാൻ എളുപ്പമില്ല. എന്നാൽ ലേഖനവിദ്യയുടെ സഹായംകൊണ്ടു് അവരെ കാണാതെയും പരിചയപ്പെടാതെയും അവരുമായി ഒരക്ഷരം സംസാരിക്കാതെയും അവരുടെ ആശയങ്ങൾ നമുക്കു ഗ്രഹിക്കുവാൻ സാധിക്കുന്നു.

മനുഷ്യർ ആദ്യമായി എഴുതുവാൻ പഠിച്ചപ്പോൾ അവൎക്കുണ്ടായിരുന്ന ലേഖനസാമഗ്രികൾ തോലും ഓലയും മററുമായിരുന്നു. പിന്നീടു് കടലാസു് ഉണ്ടാക്കി അതിൽ എഴുതുവാൻ തുടങ്ങി. ലേഖനവിദ്യയുടെ ഒരു പരിഷ്കാരമാണു് അച്ചടി. മനുഷ്യൎക്കു് എഴുതുന്നതിനു മാത്രം സാധിച്ചിരുന്ന കാലത്തു് ഒരുവൻ എഴുതിവെച്ചിരുന്ന കാൎയ്യങ്ങൾ ഒരു കാലത്തു പൊതുവിൽ ജനങ്ങളെ ഗ്രഹിപ്പിക്കുന്നതിനു പ്രയാസമായിരുന്നു. അങ്ങനെയുള്ള ഗ്രന്ഥങ്ങൾ പകൎത്തി മററാളുകൾക്കു കൊടുക്കുന്നതിനുള്ള പ്രയാസവും സാമാന്യമായിരുന്നില്ല. അച്ചടി കണ്ടുപിടിച്ചതോടുകൂടി എല്ലാ ഗ്രന്ഥത്തിന്റെയും പ്രതികൾ ആവശ്യംപോലെ വൎദ്ധി

പ്പിച്ച പലക്കും കൊടുക്കുന്നതിനും, ക്ലേശംകൂടാതെ വായിക്കുന്നതിനും നമുക്കു സാധിക്കുന്നു. സാമാന്യം വലിയ ഒരു ഗ്രന്ഥം പകൎത്തിയെഴുതുന്നതിന് മുൻകാലത്തു ഒന്നും രണ്ടും സംവത്സരത്തെ കാലവിളംബവും അതുനിമിത്തം വളരെ ചെലവും, പകൎപ്പിനു വിലക്കൂടുതലും നേരിട്ടിരുന്നു. അച്ചടിച്ച പുസ്തകങ്ങളുടെ പ്രതികൾ ചുരുങ്ങിയ വിലയ്ക്കു കിട്ടുന്നതാണ്.

അക്ഷരവിദ്യയും പുസ്തകങ്ങളും ഇല്ലായിരുന്നുവെങ്കിൽ മനുഷ്യൎക്ക് ഇന്നത്തെ അറിവുവൃദ്ധി ഉണ്ടാകുമായിരുന്നില്ല. അക്ഷരാഭ്യാസമുള്ളവരും ഇല്ലാത്തവരും തമ്മിൽ വളരെ വ്യത്യാസമുള്ളതായി കാണുന്നുണ്ടല്ലോ. എഴുതുവാനും വായിക്കുവാനും അറിയാവുന്ന ഒരാൾക്കു പല സംഗതികളെപ്പററിയും അവരെ കണ്ടെത്തീട്ടുള്ള വിവരങ്ങൾ വായിച്ചു മനസ്സിലാക്കുവാൻ കഴിയുന്നതാണ്. എഴുത്തുപഠിച്ചവർ ആ ശക്തി ഉപയോഗിച്ച് അറിവു വൎദ്ധിപ്പിക്കാഞ്ഞാൽ പഠിച്ചതുകൊണ്ടു പ്രയോജനമില്ലാതാകും. നിത്യവും കണ്ടു പഴകീട്ടുള്ള സംഗതികളെക്കുറിച്ചു പഴമകൊണ്ടോ കേൾവികൊണ്ടോ വല്ലതും എല്ലാവൎക്കും മനസ്സിലാക്കാം. എന്നാൽ എല്ലാററിനെപ്പററിയും വേണ്ടിടത്തോളം അറിവു കിട്ടുന്നതിനും, അറിവുള്ളതിൽ അബദ്ധവും സുബദ്ധവും വേൎതിരിച്ചു മനസ്സിലാക്കുന്നതിനും പുസ്തകപാരായണംപോലെ ഉത്തമമായ മാൎഗ്ഗം ഇല്ല. നിൎദ്ദോഷവും പ്രയോജനകരവും ആയ വിധത്തിൽ വിശ്രമസമയത്തെ വിനിയോഗിക്കുന്നതിനു ചെയ്യേണ്ട പ്രവൃത്തിയും ഇതുതന്നെ.

പാഠം ൫൧.

# ഇന്ദ്രദർപ്പശമനം.

വിണ്ണവർനാഥൻതൻ കോപത്തെ കണ്ടിട്ടു
തിണ്ണം ചിരിക്കുന്ന കണ്ണനപ്പോൾ

തന്നെയും വെമ്പുന്നോരെല്ലാരുമങ്ങനെ
ഖിന്നന്മാരായതു കണ്ടനേരം. ൪

കോരിച്ചൊരിഞ്ഞോരു മാരിയെക്കണ്ടിട്ടു
കോഴപ്പെടായ്കുവിനെന്നു ചൊന്നാൻ:

ഗോവർദ്ധനത്തോടു യാചിച്ചു നിൽപ്പിനി-
ന്നാപത്തെപ്പോക്കുവാൻ നിങ്ങളെല്ലാം. ൮

വാനവർനായകൻ തന്നുടെ പൂജയെ
മാനിച്ചുകൊണ്ടതിവൻതാനല്ലോ.

ഇങ്ങനെപ്പോക്കീട്ടു പാലിച്ചുകൊള്ളുന്നോൻ
കണ്ടത്തെയാണവൻ പിണ്ടത്തിന്നും.” ൧൨

എന്നങ്ങു ചൊന്നുള്ള നന്ദകുമാരന-
ക്കുന്നോടു ചെന്നങ്ങണഞ്ഞു പിന്നെ

പെട്ടെന്നു ചെന്നവൻ മുഷ്ടി ചുരുട്ടീട്ടു
കുത്തിനാൻ കുന്നിന്നെയൊന്നു തിണ്ണം. ൧൬

കുട്ടിക്കിടാവുതൻ കൈക്കുത്തലംകൊണ്ടുള്ള
മുഷ്ടിയെത്തന്നുള്ളിലേറ്റനേരം

ഞെട്ടിനിന്നുള്ളോരു കന്ദരതാനന്നപ്പോൾ
വട്ടംതിരിഞ്ഞുതുടങ്ങി ചെമ്മെ. ൨൪

വൃക്ഷങ്ങളെല്ലാം ഞെരിഞ്ഞു തുടങ്ങീതേ;
പക്ഷികളെല്ലാം പറന്നിതെങ്ങും.

കന്ദരം തന്നിലേ മന്ദിരമായുള്ള
കിന്നരരെല്ലാരും ഖിന്നരായി. ൨൬

ഒന്നിച്ചുനിന്നുള്ള പന്നികളെല്ലാമ-
ങ്ങന്നാലേ ചാടിക്കരുട്ടുനിന്നു.

കമ്പമകത്തുപൂണ്ടുള്ള വൻപുലിക്കൂട്ടങ്ങൾ
സംഭ്രമിച്ചോടാതെയങ്ങുമിങ്ങും. ൨൮

വേട്ടയ്ക്കു വന്നുള്ള കാട്ടാളരെല്ലാരു-
മാട്ടിത്തുടങ്ങിനാരെന്നു നണ്ണി

കാട്ടുമൃഗാത്തെല്ലാമേ ചാട്ടം തുടങ്ങീത-
മ്മാട്ടീന്നു മൂട്ടിലെക്കാട്ടികളും. ൩൦

കാട്ടാനക്കൂട്ടങ്ങൾ കൂട്ടം പിരിഞ്ഞുനി-
ന്നോട്ടം തുടങ്ങീതക്കാട്ടിലപ്പോൾ.

ചേണുററു നിന്നുള്ളോരേണക്കിടാങ്ങളും
ദീനങ്ങളായങ്ങു പാഞ്ഞു ചെന്നു. ൩൨

ശാർദ്ദൂലം തന്നോടു ചേർച്ച തുടങ്ങീതു
ശാർദ്ദൂലപോതങ്ങളേണത്തോടും.

മുഷ്ടിയേറവുമുള്ളൊരു നോവുകൊണ്ടന്നേരം
നിർഝരമായൊരു കണ്ണുനീരും

പാരം ചൊരിഞ്ഞിട്ടു സിംഹങ്ങൾ തന്നുടെ
ഘോരമായുള്ളൊരു നാദത്തിൻെറ

മാറ്റൊലി കൊണ്ടൊരു കന്ദരവാകൊണ്ടു-
ങ്ങേററം കരഞ്ഞാനക്കുന്നപ്പോൾ.

ഇങ്ങനെ കണ്ടൊരു നന്ദകുമാരകൻ
പൊങ്ങിച്ചുനിന്നാനക്കുന്നു മെല്ലേ.

വാമമായുള്ളൊരു പാണിതലംകൊണ്ടു
വാരുററു നിന്നങ്ങുരത്തിച്ചൊന്നാൻ:

“എൻകൈക്കെല്ലുള്ളൊരു വൻകുന്നിൻ കീഴിലേ
വന്നാലും നിഴലിൻ നിങ്ങളെല്ലാം.”

വല്ലവന്മാരെല്ലാമെന്നതു കേട്ടപ്പോൾ
വല്ലവിമാരോടും കൂടിച്ചെമ്മേ.

ബാലകന്മാരെയും പൂണ്ടുകൊണ്ടങ്ങനെ
ചാലേ നടന്നതിൻകീഴിൽ പുക്കാർ.

കന്നുകിടാങ്ങളും കാലിയും മററെല്ലാം
കുന്നിന്നുകീഴ് ലങ്ങോട്ടന്നേരം

താനങ്ങു തന്നുടെ നൽക്കുഴലൂതിനി-
ന്നാനന്ദഗീതം തുടങ്ങി താനേ.

വാനവനായകൻ വല്ലവന്മാരുടെ
മാനത്തെ കാക്കുന്നോരു വന്നനേരം.

മാധവൻ തന്നെയും വല്ലവന്മാരെയും
ബാധകൾ കൂടാതെ കാൺകയാലേ

തള്ളിയെഴുന്നോരു കോപമടക്കി നി-
ന്നുള്ളം തെളിഞ്ഞുടൻ നിന്നനേരം ൰൮

മാരിയെപ്പെയ്യിച്ച മാധവനോടല്ലോ
നേരിട്ടു നിന്നു ഞാനെന്നു നണ്ണി,

ദീനത പൂണ്ടു തൻ മാനസം തന്നിലേ
നാണവും പൂണ്ടങ്ങു നിന്നുപിന്നെ ൰൯

മേഘങ്ങളെല്ലാമേ പോകെന്നു ചൊല്ലിനാൻ
നാകികൾനായകനാകുലനായ്

മന്നിലങ്ങുന്നിന്ന പാടങ്ങളൊന്നുമേ
പിന്നെ മറച്ചു ചലിപ്പിയാതേ. ൨൰

ഏഴു നാളിങ്ങനെ പേമഴ പെയ്യുമ്പോൾ
കോഴകൾ കൂടാതെ നിന്നാൻ കണ്ണൻ. ൨൰൧

[കൃഷ്ണഗാഥ.]

---

പാഠം ൨൨.

## നാണയങ്ങൾ.

നാണയങ്ങൾ കണ്ടിട്ടില്ലാത്തവർ ഇക്കാലത്തു ആരും കാണുകയില്ല. നാണയങ്ങളോടു മനുഷ്യർക്കുള്ള പ്രതി

പത്തി വിചാരിച്ചാൽ അതു സംഭരിക്കുന്നതു തന്നെയാണോ അവരുടെ ജീവിതോദ്ദേശമെന്നുപോലും തോന്നിപ്പോകും. ഈ പ്രതിപത്തി ദോഷകരമാണെങ്കിലും, നാണയങ്ങളെ നിസ്സാരസാധനങ്ങളായി ഗണിക്കുന്നവർ ലോകത്തിൽ പല കഷ്ടതകളും അനുഭവിക്കേണ്ടിവരുന്നു.

നാണയത്തിന്റെ വില എങ്ങനെയുണ്ടാകുന്നു എന്നു നോക്കാം. നമുക്കു കാലക്ഷേപത്തിനു ഒഴിച്ചുകൂടാത്ത അന്നവസ്ത്രാദികൾ താനേ കിട്ടുമെന്നു വന്നാൽ നാണയങ്ങൾ ആവശ്യമില്ല. പ്രകൃതിയുടെ അനുഗ്രഹംകൊണ്ടു വായുവും ജലവുംപോലെ അന്നവസ്ത്രാദികൾ കിട്ടുമെങ്കിൽ നാണയങ്ങളുടെ മഹിമ പൊയ്പ്പോകും. വേട്ടയിൽ കിട്ടുന്ന മാംസവും, വന്യങ്ങളായ ഫലമൂലങ്ങളുംകൊണ്ടു് ഉപജീവിക്കുന്ന കാട്ടാളന്മാർക്കു് നാണയത്തിൽ ഭ്രമമില്ല. നമുക്കു വേണ്ടതായ സാധനങ്ങളെല്ലാം നാംതന്നെ വേല ചെയ്തു് ഉണ്ടാക്കുകയാണെങ്കിൽ നാണയത്തിന്റെ ആവശ്യം നേരിടുന്നതല്ല. ഏതാവശ്യത്തിനും വേണ്ട സാധനങ്ങൾ വരുത്തി തരുന്നതിനു് അച്ഛനോ അമ്മയോ മററു രക്ഷകർത്താക്കളോ ഉള്ളപ്പോഴും നാണയംകൂടാതെ കഴിയുവാൻ വൈഷമ്യമില്ല. അതിനാൽ നാണയത്തിന്റെ വില അതുകൊണ്ടുള്ള പ്രയോജനത്തെ ആശ്രയിച്ചിരിക്കുന്നു എന്നു സ്പഷ്ടമാകുന്നു. ആദികാലത്തു മനുഷ്യർ എല്ലാവരും മുൻപു പറഞ്ഞ കാട്ടാളന്മാരെപ്പോലെയാണു് ജീവിച്ചിരുന്നതു്. അക്കാലത്തു നാണയം ഉണ്ടായിരുന്നില്ല. സുഖാനുഭവത്തിനു് ഇപ്പോൾ നാം തേടി

പ്പിടിച്ചിരിക്കുന്ന ഉപകരണങ്ങളൊന്നും അന്നു് ഇല്ലായിരുന്നു. കാലക്ഷേപത്തിനു ചുരുക്കം ചില സാമാനങ്ങൾ വേണ്ടിയിരുന്നവ എല്ലാവർക്കും സുലഭങ്ങളായുമിരുന്നു. അതിനാൽ സമ്പന്നൻ, ദരിദ്രൻ, ദാതാവു്, യാചകൻ ഇങ്ങിനെയുള്ള അവസ്ഥാന്തരങ്ങൾ ജനങ്ങളുടെ ഇടയിൽ അന്നു് ഉണ്ടായിരുന്നില്ല.

മനുഷ്യരുടെ സംഖ്യയും ആവശ്യങ്ങളും വർദ്ധിച്ചുതോടുകൂടി പല വിധത്തിലുമുള്ള വ്യവസായങ്ങളും ഉത്ഭവിച്ചു. എല്ലാ വ്യവസായങ്ങളിലും ഒരുത്തനുതന്നെ പ്രവൃത്തിക്കാൻ കഴിയാതെ വന്നപ്പോൾ, ഓരോരുത്തർ തങ്ങളുടെ രുചിയും സൗകര്യവും അനുസരിച്ചുള്ള തൊഴിലിൽ പ്രവേശിച്ചു. ഇപ്രകാരം കർഷകർ, വ്യാപാരികൾ, നെയ്ത്തുകാർ, യോദ്ധാക്കൾ, വൈദികന്മാർ എന്നിങ്ങനെ ഓരോ വർഗ്ഗക്കാർ ഉത്ഭവിച്ചു. ഇവരിൽ പലരുടെയും സഹായംകൂടാതെ ഓരോ കൂട്ടർക്കും കഴിച്ചുകൂട്ടുവാൻ നിവൃത്തിയില്ലെന്നായി. അങ്ങനെയുള്ള സഹായം ആവശ്യപ്പെട്ടപ്പോൾ താൻ ഉണ്ടാക്കുന്ന സാധനങ്ങൾ മററുകൂട്ടത്തിൽ പെട്ടവനു കൊടുത്തു് അവൻ നിർമ്മിക്കുന്ന സാധനങ്ങൾ വാങ്ങി ആവശ്യം നിർവഹിച്ചുവന്നു. കൃഷിക്കാരനു വസ്ത്രം ആവശ്യപ്പെട്ടാൽ അവൻ നെയ്ത്തുകാരനു് നെല്ലു കൊടുത്തു് വസ്ത്രം വാങ്ങിക്കും. ഇപ്രകാരം വിനിമയം അല്ലെങ്കിൽ കൈയ്മാററം ആയിട്ടാണു് ക്രയവിക്രയങ്ങൾ അക്കാലത്തു നടന്നുവന്നതു്.

കാലക്രമംകൊണ്ടു് അങ്ങാടികളും ചന്തകളും ഏർപ്പെട്ടു. ജനസമുദായത്തെ സമാധാനമായി രക്ഷിക്കുന്നതിനു

രാജാക്കന്മാരും ഭരണവ്യവസ്ഥകളും ഉണ്ടായി. അന്നു മേൽപ്പറഞ്ഞതുപോലെ ഓരോ തൊഴിലുകാർ അധ്വാനിച്ച് ഉണ്ടാക്കുന്ന വിളവുകളും സാധനങ്ങളും തന്നെ വിനിമയംചെയ്തു കച്ചവടം നടത്തിവന്നു. രാജാക്കന്മാർ രാജ്യഭോഗങ്ങളെ ധാന്യങ്ങളായും മററും വസൂലാക്കി അവകൊണ്ടുതന്നെ സമ്മാനങ്ങളും ശമ്പളങ്ങളും മററും കൊടുത്തുവന്നു. നെല്ലായിട്ടു ശമ്പളം പററിവന്ന ജീവനക്കാർ ഇടക്കാലംവരെ നമ്മുടെ രാജ്യത്തും ഉണ്ടായിരുന്നുവല്ലോ. എന്നാൽ ധാന്യാദികളെ കൈയ്മാററംചെയ്തു കച്ചവടം നടത്തുന്നതിൽ പല വൈഷമ്യങ്ങളും ഉണ്ടെന്നു ക്രമേണ ബോധ്യപ്പെട്ടു. കിഴങ്ങുകാരൻ നെല്ലു വാങ്ങിക്കാൻ ചന്തയിൽ ചെല്ലുമ്പോൾ നെല്ലിന്റെ ഉടമസ്ഥനു കിഴങ്ങു വാങ്ങാൻ മനസ്സുണ്ടായിരിക്കണം. അല്ലെങ്കിൽ നെല്ലുകാരനു വേണ്ട സാധനം കിഴങ്ങു വാങ്ങാൻ മനസ്സുള്ളവരാരെങ്കിലും കൊണ്ടുവന്നിട്ടുണ്ടോ എന്നു കണ്ടുപിടിക്കണം. ഒരു പറ നെല്ലും മററു സാമാനങ്ങളും ആവശ്യമുള്ള ഒരുവൻ രണ്ടു ചാക്കു കിഴങ്ങു കൊണ്ടുചെന്നു എന്നിരിക്കട്ടെ. അവന്റെ ചുമടു വീതിച്ചുകൊടുത്ത് 'ആവശ്യമുള്ള സാമാനങ്ങൾ വാങ്ങുന്നതിന് എത്രമാത്രം പ്രയാസമുണ്ടാകുമെന്ന് ആലോചിച്ചുനോക്കുക. ചരക്കുകൾക്കുള്ള പ്രിയവും, അങ്ങാടിയിൽ അവയുടെ സുലഭതയും ഒരു കാലത്തു കൂടിയും, ഒരു കാലത്തു കുറഞ്ഞും ഇരിക്കും. അതിനാൽ ചരക്കുകൾ കൈയ്മാററംചെയ്തുതന്നെ കച്ചവടം നടത്തുന്നതിൽ ഇടപാടുകാർക്കു നിശ്ചിതമായ ഒരു നിരക്ക് ഉണ്ടാവാനും വൈഷമ്യമുണ്ട്. എത്ര നെല്ലിന് എത്ര കിഴങ്ങു കൊടുക്കു

നരമെന്നും മററും അനേകം സാധനങ്ങൾ തമ്മിലുള്ള കൈയ്മാററത്തിന് ഒരു നിരക്ക വേണ്ടിവരും. ഒടുവിൽ കൈയ്യൂക്കുള്ളവൻ തന്നെ കാര്യക്കാരനാവുന്ന രീതികൾക്കേ നിവാഹമുള്ളൂ.

ഇപ്രകാരമുള്ള അസൗകര്യങ്ങളെ പരിഹരിക്കാൻ വേണ്ടിയാണ് ബുദ്ധിമാന്മാരായ പൂർവ്വികന്മാർ നാണയം എന്നൊരു പദാർത്ഥം നടപ്പാക്കിയത്. നാണയം സാധനങ്ങളുടെ ഇടനിലയായി നിന്ന് അവയുടെ വില കൃത്യപ്പെടുത്തുന്നു. ഏതു പദാർത്ഥവും കൊടുത്തു നാണയം വാങ്ങി ആവശ്യംപോലെ ഏതു പദാർത്ഥവും വാങ്ങാമെന്നു വന്നപ്പോൾ ഇടപാടുകൾ യഥേഷ്ടം നടന്നുതുടങ്ങി. ചരക്കിനേക്കാൾ നാണയം കൊണ്ടുനടക്കുന്നതിനു സൗകര്യവും കൂടുമല്ലോ. ഇങ്ങനെ നാണയം കച്ചവടത്തിനു സൗകര്യം നൽകുന്ന ഒരു ഉപകരണവും, ആളുകളുടെ ധനം നിശ്ചയിക്കുന്നതിനുള്ള തോതും ആയിത്തീർന്നു.

---

ഇക്കാലത്തു നാം കാണുന്നതുപോലെയുള്ള നാണയങ്ങളല്ല ആദിയിൽ ഉണ്ടായിരുന്നത്. പാറക്കല്ല്, കവടി, തോൽക്കഷണങ്ങൾ, രത്നങ്ങൾ മുതലായവ പണ്ടു നാണയങ്ങളുടെ സ്ഥാനം വഹിച്ചിരുന്നു. ഇവയ്ക്കും കൃത്യമായ വില കല്പിക്കാൻ പ്രയാസമായിക്കണ്ടപ്പോൾ ജനങ്ങൾ ലോഹംകൊണ്ടു നാണയം ഉണ്ടാക്കാൻ തുടങ്ങി. ഭരണാധികാരികൾ ഈ നാണയങ്ങൾക്കു വിലയിലും തൂക്കത്തിലും വ്യവസ്ഥ വരുത്തി. അപ്പോൾ ക്രയവിക്രയ

ങ്ങൾക്കു മുമ്പിലത്തേതിൽ വളരെ അധികം സൗകര്യം ഉണ്ടായി.

നാണയങ്ങൾ ആദ്യമായി ഉണ്ടാക്കിയതു് ചീനക്കാർ ആയിരുന്നു അവിടെനിന്നു പടിഞ്ഞാറോട്ടു നീങ്ങി അറേബിയാ, ഗ്രീസ്, റോമാ മുതലായ പശ്ചിമരാജ്യങ്ങളിൽ ഈ ഏർപ്പാടു ക്രമേണ നടപ്പായി ഭാരതഖണ്ഡത്തിലെ പ്രാചീന രാജാക്കന്മാർ ഓരോ തൂക്കക്കണക്കിനു സ്വർണ്ണവും വെള്ളിയും രാജഭോഗമായി സ്വീകരിച്ചുവന്നു എന്നുള്ളതിനു ലക്ഷ്യങ്ങൾ ഉണ്ടു്. മഹമ്മദീയരുടെ കാലത്തിനു വളരെ മുമ്പുള്ള ഹിന്ദുരാജാക്കന്മാരുടെ മുദ്ര വഹിക്കുന്ന നാണയങ്ങളും കിട്ടിയിട്ടുണ്ടു് തങ്കക്കാശും, അറബിക്കാശും മഹമ്മദരോടുകൂടി ഇവിടെ വന്നിട്ടുള്ള നാണയങ്ങളാണു്. പത്താക്കു മുതലായ ചില സ്വർണ്ണനാണയങ്ങൾ യൂറോപ്പിലെ കച്ചവടക്കാർ കൊണ്ടുവന്നതായുണ്ടു്. ഷാജഹാൻ എന്ന മുകിലചക്രവർത്തിയാണു് വരാഹൻ, മോഹർ എന്നീ സ്വർണ്ണനാണയങ്ങൾ അടിപ്പിച്ചതു. ഇൻഡ്യയിൽ ആദ്യമായി വെള്ളിരൂപാ അടിപ്പിച്ചതു് ആയിരത്തഞ്ഞൂററിനാല്പതാമാണ്ടിടയ്ക്കു ചക്രവർത്തിയായിരുന്ന ഷെർഷാ ആണു്.

നാണയങ്ങൾ അടിപ്പിക്കുന്നതും പ്രചരിപ്പിക്കുന്നതും രാജാധികാരത്തിൻെറ ഒരു അംഗമായി ഗണിക്കപ്പെടുന്നു. മുൻകാലത്തു ലോഹത്തുണ്ടുകളിൽ രാജശാസനപ്രകാരമുള്ള മുദ്രകൾ അടിച്ചു നാണയങ്ങളായി ഉപയോഗിച്ചുവന്നു. ഇപ്പോൾ നാണയങ്ങൾ ഉണ്ടാക്കുന്നതു യന്ത്ര

ങ്ങളെ ഉപയോഗിച്ചാണ്. അതിനാൽ ലോഹത്തകിട്ടുകളെ ഒരേ ഘനത്തിലും, ആകൃതിയിലും, വലിപ്പത്തിലും വെട്ടിയെടുത്തു് അവയുടെ ഇരുവശങ്ങളിൽ കാണുന്ന മുദ്രയും അക്ഷരങ്ങളും ലതകളും അടിക്കാൻ പ്രയാസംകൂടാതെ സാധിക്കുന്നു. വെള്ളിയും സ്വർണ്ണവും കൊണ്ടുള്ള നാണയങ്ങളുടെ വക്കിൽ അരിമ്പുകൾ ഉള്ളതായി കണ്ടിട്ടുണ്ടല്ലോ. വിലപിടിച്ച ലോഹങ്ങളാകയാൽ വഞ്ചകന്മാർ ഈ നാണയങ്ങളെ ഉരച്ചും മുറിച്ചും ചേതപ്പെടുത്താതിരിക്കുവാൻ വേണ്ടിയാണു അരിമ്പുകൾ ഉണ്ടാക്കുന്നതു്.

നാണയങ്ങൾ ഉണ്ടാക്കാൻ ഉപയോഗിക്കുന്നതു പ്രധാനമായി സ്വർണ്ണവും വെള്ളിയും ചെമ്പുമാകുന്നു. കുറേകാലമായി നിക്കൽ എന്ന ലോഹവും നാണയത്തിന് ഉപയോഗിച്ചുവരുന്നു. പന്ത്രണ്ടുചക്രം വിലയുള്ള രാശി ഒരുകാലത്തു കേരളത്തിൽ പ്രധാനപ്പെട്ട ഒരു സ്വർണ്ണനാണയമായിരുന്നു. ഇപ്പോൾ നമ്മുടെ നാട്ടിൽ കാണുന്ന സ്വർണ്ണനാണയം ഇംഗ്ലണ്ടിലെ നാണയങ്ങളിൽവച്ച് വിലകൂടിയ പവൻ ആണ്. വെള്ളിനാണയങ്ങളിൽ പ്രധാനമായതു് ഇൻഡ്യാഗവർമ്മെൻറിന്റെ നാണയമായ രൂപയും, ചെമ്പുനാണയങ്ങളിൽ വളരെ പ്രചാരമുള്ളതു് തിരുവിതാംകൂർ ഗവർമ്മെൻറുവക ഒററച്ചക്രവും ആകുന്നു. ഈ ഗവർമ്മെൻറുവക വെള്ളിനാണയങ്ങളായ അരരൂപയും, കാൽരൂപയും ഒററപ്പണവും, ചെമ്പുനാണയങ്ങളായ ചക്രം, അരച്ചക്രം കാൽച്ചക്രം, ഒററക്കാശു് ഇവയും നിങ്ങൾ കണ്ടിട്ടുണ്ടല്ലോ. നിക്കൽകൊണ്ടു ഉണ്ടാക്കിയവയിൽ

ഇൻഡ്യാഗവൺമെൻറുവകയായ ഒരണത്തുട്ടും, രണ്ടണത്തുട്ടും, നാലണത്തുട്ടും, എട്ടണത്തുട്ടും ഈ നാട്ടിൽ വെള്ളിത്തുട്ടുകൾപോലെ ധാരാളമായി ഉപയോഗിച്ചുവരുന്നില്ല.

മുൻകാലത്തു ചില രാജ്യങ്ങളിൽ നാണയങ്ങൾ ദേവാലയത്തിൽവച്ച് അടിച്ചുവന്നതായി ചരിത്രത്തിൽ കാണുന്നു. അക്കാലത്തു മിക്ക രാജ്യങ്ങളിലും അതാതു രാജാവിൻെറ മതപ്രകാരമുള്ള വിഗ്രഹങ്ങളുടെയോ, ആയുധങ്ങൾ, വാഹനങ്ങൾ, പൂജാസാധനങ്ങൾ മുതലായവയുടെയോ രൂപം നാണയത്തിൽ കൊത്തുക നടപ്പുണ്ടായിരുന്നു. കിരീടപതിമാരിൽ അലക്സാൻഡർ ചക്രവത്തിയുടെ രൂപമാണ് ആദ്യം നാണയത്തിൽ കൊത്തുവാൻ ഇടയായതു് എന്നു പറയുന്നുണ്ട്. ഇപ്പോൾ നാണയങ്ങൾ അതാതു ഗവൺമെൻറിൻെറ കമ്മട്ടങ്ങളിൽ ഉണ്ടാക്കുന്നു. നാണയത്തിൻെറ ഒരു വശത്തു രാജാവിൻെറ രൂപമോ അല്ലെങ്കിൽ ഗവൺമെൻറിൻെറ അധികാരമുദ്രയോ ഉണ്ടായിരിക്കും. മറു വശത്തു നാണയത്തിൻെറ വിലയും ചിലപ്പോൾ നാണയം അടിച്ച ആണ്ടും കൊത്തിയിരിക്കും.

വിലയുടെ ക്രമത്തിൽ സ്വർണ്ണനാണയം ഒന്നാമതായും വെള്ളി രണ്ടാമതായും നില്ക്കുന്നു. ഇതരലോഹങ്ങൾകൊണ്ടുള്ള നാണയങ്ങൾക്ക് അടുത്തപടികളിലേ സ്ഥാനമുള്ളു. നമ്മുടെ രാജ്യത്തു് ഏററവും താണതരത്തിലുള്ള നാണയം ചെമ്പുകാശാകുന്നു. ആകൃതിയിൽ ഇത്ര ചെറുതും ഇത്ര വില കുറഞ്ഞതുമായ ഒരു നാണയം മററു രാജ്യങ്ങളിൽ ഉണ്ടെന്നു തോന്നുന്നില്ല. ബ്രിട്ടീഷിൻഡ്യയിൽ പൈസയാണു കുറഞ്ഞ തരത്തിലുള്ള ചെമ്പു

നാണയം. ഇംഗ്ലണ്ടിൽ പെന്നിയെന്നും ഫാർത്തിങ്ങെന്നും പേരുള്ള ചെമ്പുനാണയങ്ങൾ ഉണ്ടു്.

കൂട്ടുചേരാത്ത ലോഹങ്ങളെ നാണയങ്ങൾ നിർമ്മിക്കുന്നതിന്നു ഉപയോഗപ്പെടുത്തിയാൽ വേണ്ട ഉറപ്പും കടുപ്പവും ഉണ്ടായിരിക്കയില്ല. അതിനാൽ അല്പമായി മററു ലോഹങ്ങൾ കലർത്തിയാണു് നാണയത്തകിടുകൾ ഉണ്ടാക്കുന്നതു്. ഒരു പവന്റെ തൂക്കത്തിൽ പന്ത്രണ്ടിൽ പത്തു ഭാഗം സ്വർണ്ണവും രണ്ടുഭാഗം ചെമ്പും ആയിരിക്കും. രൂപയിൽ ഏകദേശം നാല്പതിനു മൂന്നുവീതം ചെമ്പു ചേർത്തുവരുന്നു. ചെമ്പുനാണയങ്ങളിൽ നൂററിന്നു നാലു വീതം വെള്ളീയവും ഒന്നു വീതം നാകവുമാണു ചേർക്കുന്നതു്. കലർപ്പു ചേരാത്തതും, മാററു കൂടിയതുമായ സ്വർണ്ണംകൊണ്ടു് തങ്കക്കാശു മുതലായ ചില നാണയങ്ങൾ പൂർവ്വകാലത്തു് അടിക്കാറുണ്ടായിരുന്നു. വിരലുകൾകൊണ്ടു വളയ്ക്കാൻ തക്കവണ്ണം മാർദ്ദവമുള്ള ചില സ്വർണ്ണനാണയങ്ങൾ ചില പഴയ ഭണ്ഡാരങ്ങളിലും മററും ഇപ്പോഴും ഇരിപ്പുള്ളതായി അറിവുണ്ടു്. കലർപ്പില്ലാത്ത നാണയങ്ങൾ എളുപ്പം തേഞ്ഞുപോകുന്നു. നിത്യോപയോഗത്തിൽ ഏതു നാണയത്തിനും തൂക്കം കുറയുന്നതായി കണ്ടു് തേഞ്ഞ നാണയങ്ങളെ ഇടയ്ക്കിടയ്ക്കു് പരിശോധിക്കുന്നതിനും ഏർപ്പാടുകൾ ചെയ്യുന്നുണ്ടു്.

---

## പാഠം ൨൩.

# എഴുത്തച്ഛൻ.

മലയാളകവികളിൽ എഴുത്തച്ഛൻ പ്രഥമഗണനീയനാകുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രത്തെക്കുറിച്ചു നമുക്ക് ഏതാനും ചില ഐതിഹ്യങ്ങൾ മാത്രമേ അറിവുള്ളു. അവയിൽ പലതും വിശ്വാസയോഗ്യങ്ങളല്ലതാനും. എഴുത്തച്ഛൻ ഒരു ഗന്ധർവ്വനായിരുന്നു എന്നും, ഇന്ദ്രന്റെ ശാപമേറ്റു മനുഷ്യനായി ജനിച്ചതാണെന്നും കൂടി ഒരു കഥ പറയാറുണ്ട്.

കൊല്ലവർഷം ൭൦൦-നും ൮൦൦-നും ഇടയ്ക്ക് എഴുത്തച്ഛൻ ജീവിച്ചിരുന്നു എന്നാണ് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നത്. ബ്രിട്ടീഷ്മലബാറിലുള്ള പൊന്നാനിത്താലൂക്കിൽ തൃക്കണ്ടിയൂർ എന്ന സ്ഥലത്ത് പ്രസിദ്ധമായ ഒരു ശിവക്ഷേത്രം ഉണ്ട്. ഈ ക്ഷേത്രത്തിന് അല്പം പടിഞ്ഞാറുള്ള ഒരു പറമ്പിനു ഇപ്പോഴും തുഞ്ചൻപറമ്പ് എന്ന് പേരു പറഞ്ഞുവരുന്നു. എഴുത്തച്ഛന്റെ ഭവനം അവിടെയായിരുന്നു. തുഞ്ചൻപറമ്പിൽ ഇപ്പോൾ പഴയ കെട്ടിടം ഒന്നും ഇല്ല. എന്നാൽ ആ ദിക്കിലുള്ളവർ കുട്ടികളെ എഴുത്തു തുടങ്ങിക്കാൻ ഇപ്പോഴും തുഞ്ചൻപറമ്പിലെ മണൽ വാരിക്കൊണ്ടു പോകാറുണ്ട്.

എഴുത്തച്ഛന്റെ പിതാവ് ഒരു നമ്പൂരിയും മാതാവ് ഒരു ചക്കാലനായർസ്ത്രീയുമായിരുന്നു. എഴുത്തച്ഛനു

ബാല്യത്തിൽതന്നെ സംസ്കൃതത്തിൽ നല്ല പാണ്ഡിത്യം സിദ്ധിച്ചു. വിദ്യാഭ്യാസം കഴിഞ്ഞശേഷം എഴുത്തച്ഛൻ കുട്ടികളെ പഠിപ്പിച്ചുകൊണ്ടു് കുറേനാൾ സ്വദേശത്തു താമസിച്ചു. അക്കാലത്തു ശിഷ്യന്മാരുടെ ഉപയോഗത്തിനായി ഉണ്ടാക്കിയതാണു 'ഗണാഷ്ടകം' എന്ന ചെറിയ സ്തോത്രം എന്നു ചിലർ പറയുന്നു. ഇതെല്ലാം കണ്ടു് ഈർഷ്യാകലുഷരായ ചിലർ അദ്ദേഹത്തോടു് 'തുഞ്ചന്റെ ചക്കിൽ എത്ര ആട്ടും' എന്നു ചോദിച്ചു. അതിനു മറുപടിയായി 'നാലും ആറും ആട്ടും' എന്നു തുഞ്ചൻ ഉത്തരം പറഞ്ഞു. ഇങ്ങനെ തന്റെ ജാതിയെക്കുറിച്ചു് ആക്ഷേപമായി ചോദിച്ച ചോദ്യത്തിനു നാലു വേദങ്ങളും ആറു ശാസ്ത്രങ്ങളും തനിക്കു വശമുണ്ടെന്നാണു് അദ്ദേഹം ഫലിതമായി ഉത്തരം പറഞ്ഞതു്.

കുറേക്കാലം ദ്രാവിഡദേശങ്ങളിലും ആന്ധ്രദേശങ്ങളിലും എഴുത്തച്ഛൻ സഞ്ചരിച്ചു ലോകപരിചയവും പാണ്ഡിത്യവും വർദ്ധിപ്പിച്ചതായി ഊഹിക്കുവാൻ ന്യായങ്ങളുണ്ടു്.

കാലക്രമേണ എഴുത്തച്ഛൻ ഹരിനാമകീർത്തനം മുതലായി അനേകം ഗ്രന്ഥങ്ങൾ നിർമ്മിച്ചു. മഹാപണ്ഡിതനും സരസകവിയുമായ മേല്പത്തൂർ നാരായണഭട്ടതിരിയും എഴുത്തച്ഛനും തമ്മിൽ പരിചയമുണ്ടായിരുന്നു എന്നു സൂചിപ്പിക്കുന്ന ഒരു കഥയുണ്ടു്. വാതരോഗം സഹിക്കാതെ ഭട്ടതിരി ഒരിക്കൽ ഗുരുവായൂർക്ഷേത്രത്തിൽ ഭജനം ചെയ്യണമെന്നും, അവിടെ വച്ചു വിഷ്ണുപരമായ

ഒരു കാവ്യം നിർമ്മിക്കണമെന്നും നിശ്ചയിച്ചു. എഴുത്തച്ഛനെ കണ്ടു് ഇക്കാര്യം പറയാൻ സൗകര്യമില്ലായിരുന്നതിനാൽ ഭട്ടതിരി ഒരു ഭൃത്യൻ മുഖാന്തരം വിവരം എഴുത്തച്ഛനെ ഗ്രഹിപ്പിച്ചു. രോഗശമനത്തിനു ഭട്ടതിരി കാവ്യം ഉണ്ടാക്കാൻ ആലോചിക്കുന്നുവെന്നു കേട്ടപ്പോൾ 'മീൻ തൊട്ടുകൂട്ടാൻ പറയണം' എന്നു് എഴുത്തച്ഛൻ പറഞ്ഞു. ഭട്ടതിരിയുടെ ഭൃത്യനു് ഇതു തീരെ രസിച്ചില്ല. മദ്യപാനം കൊണ്ടോ മറ്റോ മതിമറന്നു് അങ്ങനെ പറഞ്ഞതാണെന്നുള്ള സങ്കല്പത്തിൽ അയാൾ ആ മറുപടി ഭട്ടതിരിയെ അറിയിച്ചു. 'തുഞ്ചൻ കുടിച്ചിട്ടുമില്ല, ഞാൻ മീൻ കൂട്ടുകയും വേണ്ട. വിഷ്ണുസ്തോത്രം രചിക്കുന്നുവെങ്കിൽ മത്സ്യാവതാരം മുതലുള്ള കഥകളെല്ലാം വർണ്ണിച്ചു് എഴുതണമെന്നാണു് തുഞ്ചൻ ഉപദേശിച്ച സാരം' എന്നു ഭട്ടതിരി പറഞ്ഞു. ഇപ്രകാരമാണു് ദശാവതാരകഥകൾ അടങ്ങിയ ഭാഗവതം മുഴുവൻ സംഗ്രഹിച്ചു് ഭട്ടതിരി 'നാരായണീയം' എന്ന സ്തോത്രരത്നം നിർമ്മിച്ചതെന്നു പറയുന്നു. എന്നാൽ ഭട്ടതിരി ജനിച്ച കാലത്തോടടുപ്പിച്ചു് എഴുത്തച്ഛന്റെ ദേഹവിയോഗം കഴിഞ്ഞിരുന്നു എന്നു് ഊഹിക്കാനാണു ന്യായം.

മറ്റൊരു ഐതിഹ്യം കൂടി ഇവിടെ പറയാം. ഭട്ടതിരി ചെമ്പകശ്ശേരിരാജാവിന്റെ സ്നേഹിതനായിരുന്നതിനാൽ, അദ്ദേഹം കൂടെക്കൂടെ അമ്പലപ്പുഴ പോയി താമസിക്കാറുണ്ടായിരുന്നു. അദ്ദേഹം ഒരിക്കൽ എഴുത്തച്ഛനെ കൂട്ടിക്കൊണ്ടുവന്നു രാജാവിനു പരിചയപ്പെടുത്തുകയും രാജാവിന്റെ ആജ്ഞയനുസരിച്ചു് എ

ത്തച്ഛൻ കുറേനാറം കൊട്ടാരത്തിൽ താമസിക്കയുംചെയ്തു. അങ്ങനെ ഇരിക്കെ ഒരു ദിവസം ഒരു പരദേശബ്രാഹ്മണൻ അവിടെ വന്നുചേൎന്നു. അദ്ദേഹത്തിന്റെ കൈവശം അദ്ധ്യാത്മരാമായണത്തിന്റെ മൂലം തെലുങ്കക്ഷരത്തിൽ എഴുതിയിട്ടുള്ള ഒരു ഗ്രന്ഥമുണ്ടായിരുന്നു. എഴുത്തച്ഛനു തെലുങ്കലിപി അറിയാമായിരുന്നതിനാൽ ആ ഗ്രന്ഥം മലയാളലിപിയിൽ പകൎത്തിക്കൊടുക്കണമെന്നു രാജാവു് ആജ്ഞാപിച്ചു. അപ്രകാരം എഴുത്തച്ഛൻ മൂലഗ്രന്ഥം പകൎത്തുകയും അതോടുകൂടി ആ സംസ്കൃതകാവ്യത്തിന്റെ ഒരു മലയാള തൎജ്ജമ ഉണ്ടാക്കുകയും ചെയ്തു. ഇങ്ങനെയാണ് അദ്ധ്യാത്മരാമായണം കിളിപ്പാട്ടിന്റെ ഉത്ഭവത്തെക്കുറിച്ചുള്ള ഐതിഹ്യം.

അദ്ധ്യാത്മരാമായണം കിളിപ്പാട്ടുപോലെ കേരളത്തിൽ പ്രചാരം ലഭിച്ചിട്ടുള്ള ഗ്രന്ഥം വേറെയൊന്നുമില്ല. ആ പ്രചാരം അതു് എല്ലാവിധത്തിലും അൎഹിക്കുന്നുമുണ്ടു. ഈ കിളിപ്പാട്ടുകൂടാതെ രണ്ടു വലിയ ഗ്രന്ഥങ്ങറം കൂടി എഴുത്തച്ഛൻ നിൎമ്മിച്ചിട്ടുണ്ടു്. അവ മഹാഭാരതം കിളിപ്പാട്ടും ഭാഗവതം കിളിപ്പാട്ടുമാകുന്നു. ഭാഗവതം മുഴുവൻ എഴുത്തച്ഛന്റെ തന്നെയോ എന്നു സംശയമുണ്ടു്. ഈ മൂന്നു മഹാകാവ്യങ്ങളുമാണ് എഴുത്തച്ഛനിൽ നിന്നു നമുക്കു ലഭിച്ചിട്ടുള്ള അമൂല്യസമ്പത്തുകറം.

കിളിപ്പാട്ടുരീതിയിലുള്ള കവിതയ്ക്കു പ്രചാരം വരുത്തിയതു് എഴുത്തച്ഛൻ തന്നെയാണ്. എഴുത്തച്ഛനു

മുമ്പും മലയാളത്തിൽ മഹാത്മാരായ പല കവികൾ ഉണ്ടായിരുന്നു. അവരിൽ ചിലർ സംസ്കൃതവൃത്തങ്ങളിൽ സംസ്കൃതപദങ്ങൾ ധാരാളമായി ചേർത്തു കാവ്യങ്ങൾ എഴുതി. അവ സാധാരണ ജനങ്ങൾക്ക് ദുർഗ്രഹങ്ങളായിരുന്നു. മററു ചിലർ മിക്കവാറും മലയാളപദങ്ങൾ ഉപയോഗിച്ചു ദ്രാവിഡവൃത്തങ്ങളിൽ പാട്ടുകൾ രചിച്ചു. അവയ്ക്കു പണ്ഡിതന്മാരെ ആകർഷിക്കുവാൻ ശക്തി ഉണ്ടായിരുന്നില്ല. എഴുത്തച്ഛനാകട്ടെ മലയാളികൾക്കു രുചിക്കുന്ന ദ്രാവിഡവൃത്തങ്ങൾ ഔചിത്യപൂർവ്വം തെരഞ്ഞെടുത്തു് സരസങ്ങളായ സംസ്കൃതപദങ്ങളും മലയാള പദങ്ങളും കലർത്തി കിളിപ്പാട്ടുകൾ നിർമ്മിച്ചു. അദ്ദേഹം കാണിച്ചുതന്ന മനോഹരമായ ഭാഷാരീതി പിന്നീടു എല്ലാ കേരളീയകവികൾക്കും മാതൃകയായിത്തീർന്നു. എഴുത്തച്ഛന്റെ ഏതു കൃതിയും ഈശ്വരഭക്തിയും സന്മാർഗ്ഗനിഷ്ഠയും അങ്കുരിപ്പിക്കുന്നതിനു പര്യാപ്തമാകുന്നു. കേരളീയരുടെ മാനസികമായ വികാസത്തിനും, ആദ്ധ്യാത്മികമായ സംസ്കാരത്തിനും ഇത്രമാത്രം പ്രയോജനപ്പെടുന്ന ഭാഷാകൃതികൾ വേറെ ഇല്ലെന്നുതന്നെ പറയാം. ഈ പുണ്യപുരുഷനെ മനസ്സുകൊണ്ടു് ആരാധിക്കുകയും ഇദ്ദേഹത്തിന്റെ കൃതികൾ ഭക്തിയോടു പഠിക്കുകയും ചെയ്യേണ്ടതു് ഓരോ കേരളീയന്റെയും കർത്തവ്യമാകുന്നു.

---

## പാഠം ൨൮

# പ്രകൃതിസൗന്ദര്യം.

ഏറെനാളു മുമ്പെന്നിളജ്ജീവിതപ്പൂവല്ലിയെ-
ക്കാരുണ്യത്തണ്ണീർ തളിച്ചീശ്വരൻ വളർത്തവെ,
ആനന്ദഗാനം പാടി സ്വച്ഛന്ദം വാനത്തിലെ-
ന്നാശയാം കളിത്തത്തയങ്ങിങ്ങായ് പ്പറക്കവേ

രാവിൽ ഞാനുറക്കത്തിലെൻ മുന്നിൽക്കണ്ടേനേതോ
ദേവനെ ദയാമൃതം തൃക്കണ്ണാൽ പൊഴിപ്പോനെ.
പൊക്കവും വലിപ്പവും തുല്യമായിണങ്ങീട്ട
മക്കല്യനെന്നെപ്പാർത്തു വാക്യമൊന്നിമ്മട്ടോതി

"കാണുവാൻ കൊതിപ്പീലേ വത്സ! നിൻ കണ്ണീരാവിൽ-
ച്ചേർന്നെഴും പ്രപഞ്ചത്തിൻ സൗന്ദര്യം ചേതോഹരം?
ഒന്നെഴുന്നേൽക്കൂ വരൂ മുററത്തോളവും; വന്നു
വെണ്ണിലാവായീടുമീ വിൺപുഴക്കകം മുങ്ങൂ.

പൂമണം വിളമ്പുന്ന തെന്നലിൻ വിരുന്നുണ്ടു
കോമളം മരങ്ങൾതൻ മർമ്മരാലാപം കേൾപ്പൂ.
അംബരം നോക്കൂ തൊഴുകൈയ്ക്കൂപ്പി സാക്ഷാൽ പ്രകൃ-
ത്യംബതന്നാരാധ്യമാം വിഗ്രഹം വിശ്വാത്മകം.

നീളവും പരപ്പുമാന്നമ്പർതൻ ലോകത്തിന്റെ
നീലക്കൽത്തറക്കൊപ്പം മിന്നുന്നു മഹാകാശം.

താനതിൻനടക്കണ്ണഞ്ഞൂഴിതൻ പാപം തീരാൻ
പൂനിലാവൊഴുക്കുന്നു പൂൎണ്ണേന്ദു പുണ്യംചെയ്യോൻ [൧൦

മോടിയാൽ തിളങ്ങുന്നു ചുററിലും വജ്രിക്കുള്ളോ-
രീടുവയ്പിലേ കുറേ വജ്രങ്ങൾ — നക്ഷത്രങ്ങൾ.
വന്മലക്കോരോന്നിനും രാവുടുപ്പിട്ടിടുന്നു
വെൺമുകിൽപ്പേരാൎന്നിടും വിണ്ണോൎതൻ വിമാനങ്ങൾ. ൧൧

പക്ഷികൾ പുകഴ്ത്തുന്ന മന്ത്രങ്ങളോരോന്നോതി
വൃക്ഷങ്ങളൎച്ചിക്കുന്നു പൂക്കളാൽ വിശേഷമനെ.
തങ്ങുന്ന സന്തോഷാശ്രു താരുകൾക്കിതാംകണ്ണിൽ
പൊങ്ങിയും താണും പറന്നാടുന്ന പൂമ്പാററകൾ. ൧൨

ദ്യോവിലേയ്ക്കേറീടുന്നു സാധുക്കൾക്കെഴും നേൎച്ച
ഭ്രൂവിലേക്കിറങ്ങുന്നു ദേവൎതന്നനുഗ്രഹം.
ആനന്ദം വളൎത്തുന്ന കാണ്മതൊക്കെയും നിന-
ക്കോണമിന്നിതിനുമേലോമനേ! വരാനുണ്ടോ? ൧൩

നിൻകണ്ണിൻ സുഖത്തിനായ് നിൽക്കുന്നു വാൎതിങ്കളും
വെൺകൊററക്കുടയുംകീഴ്പ്പെട്ടൊരിജ്ജഗത്തെല്ലാം.
സ്പൃഹിക്കാൻ ശീലിക്കു, ചെററിത്തരം വിളങ്ങുന്ന
ലോകത്തെ — ദൈവം നിനക്കേററിടും സാമ്രാജ്യത്തെ” [൧൪

മാറുമാവാക്യം കേട്ടു ഞാനുണൎന്നെഴുന്നേറേൻ
മുററത്തു ചെന്നേൻ കണ്ടേൻ കൺകുളിൎത്തക്കാഴ്ചയെ.

കൂരിരുൾക്കൂട്ടത്തോടെന്നുള്ളിലെപ്പുകക്കൂടി
വേരറുത്തുദ്യോതിക്കും പാരിടപ്പാലാഴിയെ ൪൦

അന്യോന്യം നോക്കിച്ചിരിച്ചുല്ലസിപ്പതും പാർത്തേൻ
വിണ്ണിലേത്താരത്താരും മണ്ണിലേത്താർത്താരവും.
ആനന്ദമൂർച്ഛാധീനമായിട്ടും വിശ്വം കണ്ടേ-
നാനനം ഹർഷാശ്രുവിൽ സ്നാതമായ്; പവിത്രമായ്.
[൪൧

പുൽക്കൊടിത്തലപ്പിലും പൂർണ്ണചന്ദ്രനിൽപ്പോലെ-
യുൾക്കൊൾവൂ സൗന്ദര്യമെന്നന്നതൊട്ടറിഞ്ഞേൻഞാൻ ൪൨

(മണിമഞ്ജൂഷ.)

---

## പാഠം ൨൭.

# ക്രിസ്റ്റഫർ കൊളംബസ്സ്

(ഒന്നാം ഭാഗം)

അമേരിക്കാഖണ്ഡത്തെപ്പററി ഏകദേശം നാനൂററി അൻപതു വർഷം മുൻപുവരെ പുറമേയുള്ളവൎക്ക് യാതൊരറിവും ഉണ്ടായിരുന്നില്ല. ആ ഭൂഖണ്ഡത്തിൽ യൂറോപ്പിൽനിന്ന് ആദ്യമായി ചെന്നുചേൎന്ന് അതിനെപ്പററി മററുള്ളവൎക്ക് അറിവാൻ ഇടവരുത്തിയ മഹാനാണ് ക്രിസ്റ്റഫർ കൊളംബസ്സ്. കൊളംബസ്സ് ക്രിസ്ത്വബ്ദം ൧൪൪൬-ൽ ഇററലിരാജ്യത്തു ജിനോവാ എന്ന നഗരത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെ അച്ഛൻ ഒരുവ്യവസായശാലയിൽ ആട്ടുരോമം ശുചിപ്പെടുത്തുന്ന പണിയിൽ

ഏർപ്പെട്ടിരുന്നു. കൊളംബസ്സിന് ഇളയവരായി മൂന്നു സഹോദരന്മാരും ഒരു സഹോദരിയും ഉണ്ടായിരുന്നു.

കൊളംബസ്സിൻെറ വിദ്യാഭ്യാസത്തെപ്പററി അദ്ദേഹം തന്നെ ഇങ്ങനെ എഴുതിയിട്ടുണ്ട്. "ബാല്യത്തിൽ തന്നെ ഞാൻ ഒരു നാവികനായിത്തീന്നു. അന്നുമുതൽ ഇന്നുവരെയും ഞാൻ നാവികൻതന്നെ. എൻെറ തൊഴിലിൽ ഏർപ്പെട്ടുന്നവർക്കു ഭൂമിയെപ്പററിയുള്ള വിവരങ്ങൾ അറിവാൻ ഔത്സുക്യം തോന്നുന്നതു സഹജമാണ്. ഞാൻ ഈ തൊഴിലിൽ നാല്പതു വർഷം കഴിച്ചിരിക്കുന്നു. മനുഷ്യർ കപ്പൽസഞ്ചാരം ചെയ്തിട്ടുള്ള ദിക്കുകളിൽ എല്ലാം ഞാനും സഞ്ചരിച്ചിട്ടുണ്ട്. വിജ്ഞാനികളോടും വിവേകികളോടും വൈദികന്മാരോടും ലൗകികന്മാരോടും, ഗ്രീക്കുകാർ, ലത്തീൻകാർ, ജൂതന്മാർ, മഹമ്മദീയർ മുതലായ വർഗ്ഗക്കാരോടും എനിക്കു സംഭാഷണത്തിനും സംസർഗ്ഗത്തിനും ഇടയായിട്ടുണ്ട്. എൻെറ ഈ ഔത്സുക്യത്തിൽ ഈശ്വരന് അനുകമ്പ തോന്നിയതിനാൽ കാര്യഗ്രഹണത്തിനുള്ള ശക്തിയും അദ്ദേഹം എനിക്കു നൽകി. നാവികവിദ്യയിൽ അദ്ദേഹം എന്നെ പണ്ഡിതനാക്കിത്തീർത്തു. ജ്യോതിശ്ശാസ്ത്രം, അങ്കഗണിതം, ക്ഷേത്രഗണിതം ഇവയിൽ ആവശ്യമുള്ള ജ്ഞാനം എനിക്കു സിദ്ധിച്ചു. ഭൂഗോളത്തിൻെറ ആകൃതിയുണ്ടാക്കി അതിന്മേൽ നഗരങ്ങൾ, നദികൾ, പർവതങ്ങൾ, ദ്വീപുകൾ മുതലായവ ശരിയായി അടയാളപ്പെടുത്തുവാൻ വേണ്ട

ബുദ്ധിയും കൈശല്യം തന്നു് ആ കാരുണ്യമൂൎത്തി എന്നെ അനുഗ്രഹിച്ചു. ഭൂവിജ്ഞാനീയം ദേശചരിത്രം മുതലായ ശാസ്ത്രങ്ങളിൽ ജ്ഞാനം സമ്പാദിക്കുന്നതിനും



ഇക്കാലമെല്ലാം ഞാൻ പരിശ്രമിച്ചിട്ടുണ്ടു്.” ബാല്യം മുതൽ തന്നെ ലോകകാൎയ്യങ്ങളിൽ ഇടപെട്ടു പ്രവൎത്തിച്ചു

വിദ്യ സമ്പാദിക്കണമെന്നുള്ള തൃഷ്ണകൊണ്ട് വിശ്രമാവസരങ്ങളിൽ ഗ്രന്ഥപാരായണം ചെയ്തു സമ്പാദിച്ചുതായിരുന്നു കൊളംബസ്സിൻെറ വിജ്ഞാനം.

എങ്കിലും മററു ബാലന്മാരെപ്പോലെ എഴുത്തും വായനയും കണക്കും കൊളംബസ്സ് പാഠശാലയിൽ ചേൎന്നു് അഭ്യസിക്കാതിരുന്നില്ല. പള്ളിക്കൂടം വിട്ടതിൻെറ ശേഷം കുറേനാൾ കൊളംബസ്സ് അച്ഛൻെറ തൊഴിലിൽത്തന്നെ ഏർപ്പെട്ടിരുന്നു. അതു് അശേഷം രുചിക്കാത്തതിനാൽ അദ്ദേഹം ഒടുവിൽ നാവികവൃത്തിയിൽത്തന്നെ പ്രവേശിച്ചു.

ജിനോവാ നഗരം അക്കാലത്തു പ്രധാനമായ ഒരു വാണിജ്യകേന്ദ്രമായിരുന്നു. അവിടെയുള്ള തുറമുഖത്തിൽ ദിനംപ്രതി അനേകം കപ്പലുകൾ അടുത്തു് ചരക്കുകൾ ഇറക്കുകയും കയററുകയും ചെയ്തുവന്നു. ദേശാന്തരങ്ങളിൽ സഞ്ചരിച്ചു് ധനം സമ്പാദിക്കുവാൻ ഈ കാഴ്ച ആ നഗരത്തിലുള്ള യുവാക്കന്മാരെ പ്രേരിപ്പിച്ചു സമുദ്രസഞ്ചാരത്തിലുള്ള വാസനയും, ദാരിദ്ര്യം അകററുവാനുള്ള മോഹവും ഒത്തുചേൎന്നു് കൊളംബസ്സിൻെറ മനസ്സിൽ ഈ പ്രലോഭനം ദുർന്നിവാരമായിത്തീൎന്നു. മെഡിററേനിയൻകടലിൻെറ തീരത്തുള്ള രാജ്യങ്ങളുമായി കച്ചവടം നടത്തുന്ന കപ്പലുകളിൽ ഒരു കപ്പൽക്കാരനായി അദ്ദേഹം ആദ്യം പരിശീലനം നടത്തി; പിന്നീട് ചില കപ്പലുകളിൽ പ്രമാണിയായും പണിനോക്കി. അങ്ങനെ ക്രമേണ കൊളംബസ്സ് നാവികവിദ്യയിൽ വിദഗ്ദ്ധനായിത്തീൎന്നു. യൂറോപ്പിൽ നിന്നും മെഡിററേനിയൻ കടൽവഴി

ചെങ്കടലിൽ കൂടി അറേബ്യൻകടലിലേയ്ക്ക് കടന്ന് ആ വഴിക്ക് ഇന്നത്തേപ്പോലെ അന്നും ചരക്കുകൾ വന്നു കൊണ്ടിരുന്നു. എന്നാൽ സ്യൂവസ്തോട്ട് അന്നു വെട്ടിയിട്ടില്ലാതിരുന്നതിനാൽ ചരക്കുകൾ സ്യൂവസിൽ ഇറക്കി വളരെദൂരം കരവഴി കൊണ്ടുപോയി ചെങ്കടൽത്തീരത്തു എത്തിച്ചു വീണ്ടും കപ്പൽ കയറേണ്ടിവന്നിരുന്നു. ഈ ബുദ്ധിമുട്ടും പണച്ചെലവും ഒഴിക്കത്തക്കവണ്ണം മുഴുവൻ കടൽവഴിയായിത്തന്നെ ഇൻഡ്യയിൽ വന്നുചേരാൻ ഒരു നൂതനമാർഗ്ഗം കണ്ടുപിടിക്കണമെന്നു യൂറോപ്പിലെ ജനങ്ങൾ ആഗ്രഹിച്ചിരുന്നു. അക്കാലത്തു കച്ചവടത്തിൽ പ്രാധാന്യം വഹിച്ചിരുന്ന പോർട്ടുഗീസുകാരും സ്പെയിൻകാരും അതിലേക്കായി പല അന്വേഷണങ്ങളും ശ്രമങ്ങളും നടത്തിക്കൊണ്ടുമിരുന്നു.

കൊളംബസ്സ് ഈ സംഗതിയെപ്പററി ദീർഘകാലം ഗാഢമായി ആലോചിച്ചു. യൂറോപ്പിൽനിന്ന് അററലാൻറിക്ക് സമുദ്രത്തിക്കൂടി നേരേ പടിഞ്ഞാറോട്ടു കപ്പലോടിച്ചാൽ മറുകര പററാൻ സാധിക്കുമെന്നും, അവിടം ഇൻഡ്യാമഹാരാജ്യമായിരിക്കുമെന്നും അദ്ദേഹം തീച്ച്പ്പെടുത്തി. എന്നാൽ അങ്ങനെ ഒരു യാത്രയ്ക്കു വേണ്ട പുരുഷദ്രവ്യസമ്പത്തു നേടുവാൻ അദ്ദേഹം യാതൊരു മാർഗ്ഗവും കണ്ടില്ല. അതുകൊണ്ട് സ്വദേശം വിട്ട് കൊളംബസ്സ് പോർട്ടുഗൽരാജ്യത്തിൻെറ രാജധാനിയായ ലിസ്ബൺ നഗരത്തിൽ ചെന്നു ചേൻറു. വളരെ പണിപ്പെട്ടതിൻെറശേഷം രാജസന്നിധിയിൽ അദ്ദേഹത്തിനു പ്രവേശനം ലഭിച്ചു. തൻെറ കൈസ്സശമുണ്ടായി

ഞ്ഞ പടങ്ങളും പ്ലാൻകളും അദ്ദേഹം രാജസഭയിൽ പ്രദർശിപ്പിച്ചു. അററ്ലാൻററിക്കു സമുദ്രത്തിൽക്കൂടി പടിഞ്ഞാറോട്ടു കപ്പൽ ഓടിച്ചാൽ ഇൻഡ്യയിൽ എത്താമെന്നു വാദിക്കുകയും, അതിന്നുവേണ്ട കപ്പലുകളും ദ്രവ്യവും തരണമെന്നു രാജാവിനോട്ടു് അപേക്ഷിക്കുകയും ചെയ്തു. എന്നാൽ ഈ ആശകളെല്ലാം കൊളംബസ്സിന്റെ ബുദ്ധിഭ്രമത്തിന്റെ ഫലങ്ങളാണെന്നു് വിചാരിച്ചു, പോർട്ടുഗൽരാജാവു് അദ്ദേഹത്തിന്റെ അപേക്ഷയെ നിരസിച്ചു. അങ്ങനെയുള്ള അനാദരത്താൽ ക്ഷീണോത്സാഹനാകാതെ കൊളംബസ്സ് സ്പെയിൻരാജ്യത്തേയ്ക്കു പോയി. അവിടെയും തന്റെ അഭിപ്രായം അദ്ദേഹം ഫെർഡിനൻഡ് എന്ന രാജാവിനെ അറിയിച്ചു. ആ അഭിപ്രായം യുക്തിയുക്തമാണെന്നു് ആ രാജാവിന്നു തോന്നി. അതിനാൽ ഏതാനും പണ്ഡിതന്മാരെക്കൊണ്ടു് അദ്ദേഹം അതിനെ വഴിയാംവണ്ണം പരിശോധിപ്പിച്ചു് അവരുടെ മതമനുസരിച്ചു് രാജാവു് കൊളംബസ്സിന്റെ അപേക്ഷയെ അംഗീകരിച്ചു. യാത്രയ്ക്കു വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തുകൊടുക്കുന്നതിന്നു് കല്പന കൊടുത്തു.

ഇതെല്ലാം ചുരുക്കത്തിൽ നാം പറഞ്ഞു തീർത്തു. എന്നാൽ രാജാക്കന്മാരുടെ സമയം കാത്തു പോർട്ടുഗലിലും സ്പെയിനിലുമായി പതിനെട്ടുവർഷമാണു് കൊളംബസ്സ് കഴിച്ചുകൂട്ടിയതു. അപ്പോഴേയ്ക്കു കൊളംബസ്സിന്നു നാല്പത്തഞ്ചുവയസ്സ് പ്രായമായിക്കഴിഞ്ഞിരുന്നു. പ്രശസ്തമായ തന്റെ ഉദ്ദേശം സാധിക്കാൻവേണ്ടി എത്ര

വളരെ ക്ലേശങ്ങൾ സഹിക്കുന്നതിനും അദ്ദേഹത്തിനു മടിയുണ്ടായിരുന്നില്ല. പ്രതിബന്ധങ്ങൾ കാണുന്തോറും ഉന്മേഷത്തോടുകൂടി പ്രവൎത്തിക്കുക എന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ സ്വഭാവം.

സ്പെയിനിന്റെ തെക്കു പടിഞ്ഞാറുള്ള പേലാസ് എന്ന തുറമുഖത്തിൽനിന്നു ൧൪൯൨-ാംവൎഷം ആഗസ്റ്റ് മാസം മൂന്നാംതീയതി കൊളമ്പസ്സ് കപ്പലുകൾ ഇറക്കി സമുദ്രയാനം ആരംഭിച്ചു. കരയിൽ കൂടിയിരുന്ന ജനാവലി ഈശ്വരനെ പ്രാൎത്ഥിച്ചു മംഗളാശംസചെയ്തു. മൂന്നു കപ്പലുകളാണ് ആ യാത്രയ്ക്കു ഒരുക്കിയിരുന്നതു്. അവ മൂന്നും അന്നത്തെ സ്ഥിതിക്കുപോലും മെൽത്തരമായിരുന്നില്ല. അവയിൽ ഉണ്ടായിരുന്ന സാമഗ്രികളും ആ യാത്രയുടെ സ്വഭാവത്തിന് ഒട്ടും മതിയായിരുന്നില്ല. എങ്കിലും അതൊന്നുംകൊണ്ടു് കൊളംബസ്സിന് ആശാഭംഗം ഉണ്ടായില്ല.

പേലാസിൽനിന്ന് ആഫ്രിക്കയ്ക്കു പടിഞ്ഞാറുള്ള ക്യാനേറിയാദ്വീപത്തിൽ എത്തി. അവിടെ നിന്നു നേരേ പടിഞ്ഞാറോട്ടു പോകണമെന്നായിരുന്നു കൊളംബസ്സിന്റെ നിശ്ചയം. കപ്പലുകളുടെ അററകുററം തീൎക്കുന്നതിനും മററും കുറേദിവസം ക്യാനേറിയായിൽ താമസിക്കേണ്ടിവന്നു. സെപ്റ്റംബർമാസം ആറാംതീയതി അവർ അവിടെ നിന്നു പുറപ്പെട്ടു. അന്നുതന്നെ കപ്പലുകൾ പരിചയമുള്ള വഴിയെല്ലാംകടന്ന് അതുവരെ കണ്ടിട്ടില്ലാത്ത സമുദ്രഭാഗങ്ങളിൽ എത്തി. രണ്ടാംദിവസംവൈകുന്നേരം കപ്പൽക്കാർ പുറകോട്ടു നോക്കിയപ്പോൾ കരയുടെ ഛായപോലും

കാണ്മാനില്ലായിരുന്നു. മേലാൽ ഒരിക്കലും കര കാണ്മാൻ സാധിക്കയില്ലെന്നുള്ള പരിഭ്രമത്തോടെ ചിലർ നെഞ്ചുതടിച്ചു കരഞ്ഞുതുടങ്ങി. ഓരോ ദിവസം പോകുന്തോറും കപ്പൽക്കാരുടെ ഭയം വർദ്ധിച്ചു. കൊളംബസ്സ് തങ്ങളെ വഞ്ചിക്കയാണെന്നു പറഞ്ഞു പലരും കോപാന്ധരായി. കലഹത്തിനു വട്ടം കൂട്ടി. എന്നാൽ കൊളംബസ്സ് അവസരംപോലെ പ്രക്ഷോഭത്തെ ശമിപ്പിച്ച് കപ്പലുകളെ പടിഞ്ഞാറോട്ടുതന്നെ നയിച്ചുകൊണ്ടിരുന്നു.

---

പാഠം ൩൬.

# ക്രിസ്റ്റഫർ കൊളംബസ്സ്

(രണ്ടാം ഭാഗം)

അക്റ്റോബർമാസം ഒന്നാം തീയതിയായപ്പോൾ കൊളംബസ്സും കപ്പൽക്കാരും ക്യാനേറിയായിൽനിന്നും രണ്ടായിരത്തിമുന്നൂറു മൈൽ ദൂരം പോയിക്കഴിഞ്ഞിരുന്നു. അവസാനം കാണാത്ത ദീർഘയാത്രനിമിത്തം കപ്പൽക്കാരുടെ അക്ഷമ കണക്കില്ലാതെ വർദ്ധിച്ചു. അതുവരെ കൊളംബസ്സിന്റെ പക്ഷത്തിൽ നിന്നിരുന്ന ഉദ്യോഗസ്ഥന്മാർ പോലും അപ്പോൾ കപ്പൽക്കാരുടെ വശത്തായി. കപ്പലുകൾ ഉടൻതന്നെ പിൻതിരിച്ചു യൂറോപ്പിലേയ്ക്കു പോകണമെന്ന് അവർ ഐകകണ്ഠ്യമായി ശഠിച്ചു. ആ

ക്ഷോഭം ശമിപ്പിക്കുന്നതിന് യാതൊരു ഉപായവും ഫലിക്കയില്ലെന്നു കൊളംബസ്സിനു ബോദ്ധ്യമായി. അതിനാൽ ദുർബലന്മാൎക്കു ബലവും ബലവാന്മാൎക്കു ഭൂഷണവും ആയ ക്ഷമകൊണ്ടുതന്നെ അവരുടെ കോപതാപങ്ങളെ ശമിപ്പിക്കേണ്ടതു് ആവശ്യമായിത്തീർന്നു. മൂന്നു ദിവസംകൂടി തന്റെ ആജ്ഞ അനുസരിച്ചു കപ്പൽ കൊണ്ടുപോകുന്ന പക്ഷം പിന്നെയും കര കാണാതെ ഇരുന്നാൽ ഉടൻ തന്നെ യൂറോപ്പിലേയ്ക്കു് തിരിക്കാമെന്നു കൊളംബസ്സ് അവരോടു് ഉറപ്പായി പറഞ്ഞു. ആ നിർദ്ദേശത്തിനു് അവർ ഒരു വിധം വഴിപ്പെട്ടു. അങ്ങനെ മൂന്നു ദിവസത്തേയ്ക്കു മാത്രമുള്ള ഒരു ഉടമ്പടി അദ്ദേഹം ചെയ്തതു് മതിയായ കാരണംകൂടാതെയല്ലായിരുന്നു. കടലിന്റെ ആഴം നോക്കുന്നതിനുള്ള കട്ടിയും നൂലും കൊളംബസ്സിന്റെ കൈയ്യിൽ ഉണ്ടായിരുന്നു. കുറേ ദിവസങ്ങളായി ആ കട്ടി കടലിന്റെ അടിയിൽ തട്ടുകയും, അതിൽപറ്റുന്ന മണ്ണു കരയുടെ സാമീപ്യം സൂചിപ്പിക്കുകയും ചെയ്തു കൊണ്ടിരുന്നു. പക്ഷികളുടെ എണ്ണം പൂൎവ്വാധികമായി കണ്ടുതുടങ്ങി. കരയിൽനിന്നു അധികംദൂരം പറന്നുപോകാറില്ലാത്ത അനേകം പക്ഷികളും അവയുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. വെള്ളത്തിൽ ഒഴുകിപ്പോയ ഒരു മരക്കൊമ്പു് എടുത്തുനോക്കിയപ്പോൾ അതിലുള്ള കായ്കൾ ഒട്ടുംതന്നെ അഴുകിയിട്ടില്ലാത്തതായും കണ്ടു. കാറ്റിന്റെ മാന്ദ്യവും ചൂടും വർദ്ധിച്ചുവന്നു. ഇങ്ങനെയുള്ള പല ലക്ഷ്യങ്ങൾകൊണ്ടു് കരയടുത്തു എന്നുള്ള വിശ്വാസം കൊളംബസ്സിന്റെ മനസ്സിൽ ഉറച്ചു.

അക്റ്റോബർമാസം പതിനൊന്നാംതീയതി സായാഹ്നത്തിൽ പായ്കൾ ചുരുട്ടുന്നതിന് കൊളംബസ്സ് ആജ്ഞാപിച്ചു. രാത്രിയിൽ കപ്പലുകൾ കരയടിഞ്ഞു പോകാതെ എല്ലാവരും ഭദ്രമായി സൂക്ഷിച്ചുകൊള്ളുവാൻ ശട്ടം കെട്ടി. കര കാണുമെന്ന് ഉദ്ദേശിച്ച ദിക്കിൽ തറച്ചുപോയ ദൃഷ്ടികൾ തിരിച്ചെടുക്കുവാൻ കഴിയാതെ എല്ലാവരും കപ്പലിന്റെ മേൽത്തട്ടിൽത്തന്നെ നിന്നു. രാത്രിയിൽ ഏകദേശം പത്തുമണിക്ക് കൊളംബസ്സ് കപ്പലിന്റെ അണിയത്ത് നിൽക്കുമ്പോൾ ദൂരത്തായി ഒരു ദീപപ്രകാശം കണ്ടു. തന്റെ അടുക്കൽ നിന്നിരുന്ന രണ്ടു ഉദ്യോഗസ്ഥന്മാർക്ക് അദ്ദേഹം ആ വെളിച്ചം കാണിച്ചുകൊടുത്തു. ആരോ ഒരു ദീപം അങ്ങുമിങ്ങും കൊണ്ടുപോകുന്നതായി മൂന്നു പേർക്കും തോന്നി. അർദ്ധരാത്രി കഴിഞ്ഞപ്പോൾ 'കര കണ്ടു, കര കണ്ടു' എന്നിങ്ങനെ കപ്പൽക്കാർ വിളിച്ചു പറയുന്നതു കേൾക്കാറായി. എന്നാൽ മുമ്പു പല തവണയും അബദ്ധം പറ്റിയതോർത്ത് അതിൽ ആർക്കും പരിപൂർണ്ണമായ വിശ്വാസം ഉണ്ടായില്ല.

സൂക്ഷ്മമറിയാതെ രാത്രിയിൽ കപ്പൽ മുന്നോട്ടുകൊണ്ടു പോകുന്നത് ആപൽകരമായിരിക്കുമെന്ന് തോന്നിയതിനാൽ കപ്പലുകൾ നിറുത്താൻ കൊളംബസ്സ് ആജ്ഞാപിച്ചു. എല്ലാവരും അരുണോദയം നോക്കി ഇരിപ്പായി. അക്റ്റോബർ പന്ത്രണ്ടാംതീയതി ഏകദേശം ആറുമൈൽ വടക്കായി പച്ചപ്പട്ടു വിരിച്ചതുപോലെയുള്ള വയലുകളും വലിയ മരക്കൂട്ടങ്ങളും നിറഞ്ഞ ഒരു ദ്വീപ് അവർ കണ്ടു.

കപ്പൽക്കാർ എഴുന്നേററുനിന്ന് ഉച്ചത്തിൽ ഈശ്വര സ്തോത്രങ്ങൾ ഉച്ചരിച്ചു. പശ്ചാത്താപത്തോടും ബഹുമാനത്തോടുംകൂടി അവരെല്ലാവരും കൊളംബസ്സിൻെറ പാദങ്ങളിൽ നമസ്കരിക്കുകയും തങ്ങളുടെ അജ്ഞതയെയും അവിവേകത്തെയും ക്ഷമിക്കണമെന്ന് അദ്ദേഹത്തോട് യാചിക്കുകയും ചെയ്തു.

സൂര്യോദയത്തോടുകൂടി കപ്പൽക്കാർ ആയുധങ്ങൾ ധരിച്ച് അവരവരുടെ സ്ഥാനങ്ങളിൽ അണിനിരന്നു നിന്നു. കപ്പലിൽ കൊടികൾ ഉയർത്തി. യുദ്ധവാദ്യങ്ങൾ മുഴക്കി. അങ്ങനെ സൈനികാഡംബരത്തോടുകൂടി അവർ കപ്പലുകളെ മുമ്പോട്ടു നയിച്ചു. ദ്വീപിനു സമീപമായപ്പോൾ കരയിൽ അസംഖ്യം ജനങ്ങൾ തിങ്ങിക്കൂടി നിൽക്കുന്നതു കാണാറായി. പുതുതായി കണ്ട കാഴ്ചയിൽ ആശ്ചര്യപ്പെട്ട് അവർ അവിടെ എത്തിയതാണെന്ന് അവരുടെ ആംഗ്യങ്ങൾ വെളിവാക്കി. ഉജ്ജ്വലമായ ഉടുപ്പു ധരിച്ച് കൈയ്യിൽ വാളോടുകൂടി കൊളംബസ്സ് കരയ്ക്ക് ഇറങ്ങി. കപ്പൽക്കാർ അദ്ദേഹത്തെ അനുഗമിച്ചു. വീണ്ടും ഈശ്വരസ്തോത്രങ്ങൾ ഗാനം ചെയ്തശേഷം കൊളംബസ്സ് സ്പെയിനിലേ രാജാവിനുവേണ്ടി ആ ദേശം കൈവശപ്പെടുത്തിയിരിക്കുന്നതായി പ്രഖ്യാപനം ചെയ്തു.

കൊളംബസ്സ് കണ്ടുപിടിച്ച ആ പ്രദേശം 'വെസ്റ്റിൻഡീസ്' എന്നു പറഞ്ഞുപോരുന്ന ദ്വീപസമൂഹത്തിൽപെട്ട ഒരു ചെറിയ ദ്വീപം ആയിരുന്നു. അനന്തരം ക്യൂബ, ഹെയിററി മുതലായ വലിയ ദ്വീപുകളും അദ്ദേഹം കണ്ടുപിടിച്ചു. ആ ദ്വീപുകളിലേ ജനങ്ങൾ കേവലം കാട്ടാളരെപ്പോലെയാണ് ജീവിതം നയിച്ചിരു

ന്നത്. യൂറോപ്പുകാരുടെ വേഷവും നടപടികളും കണ്ടപ്പോൾ അവക്ക് വളരെ അത്ഭുതം തോന്നി. ഹെയിററിയിലെ സ്വദേശികൾ സ്വർണ്ണത്തകിടുകളെ ആഭരണങ്ങളായി ധരിച്ചിരുന്നതുകണ്ട് അന്വേഷിച്ചതിൽ അവിടെ സ്വർണ്ണം സുലഭമാണെന്ന കൊളംബസ്സിന്നു മനസ്സിലായി. തന്റെ കൈയ്‌വശം ഉണ്ടായിരുന്ന പമ്പരം, പളുങ്കുമണി മുതലായ ചില്ലറച്ചരക്കുകളിൽ നാട്ടുകാർക്ക് വളരെ കൗതുകം തോന്നിയതായി അദ്ദേഹം അറിഞ്ഞു. അവ കൊടുത്ത് അവരിൽ നിന്നും ധാരാളം സ്വർണ്ണം അദ്ദേഹത്തിന്നും കൂട്ടുകാർക്കുമായി സമ്പാദിച്ചു. അവരവർക്കാണ് ലാഭമെന്ന് ഇരുകക്ഷികളും വിശ്വസിച്ചു. മൂന്നു കഴഞ്ചോളം സ്വർണ്ണം കൊടുത്ത് മൂന്നു പളുങ്കുമാല വാങ്ങിച്ച ഒരുവൻ തൽക്ഷണം ആ മാലയുംകൊണ്ട് ഒളിച്ചുമാറിക്കളഞ്ഞു. കച്ചവടത്തിൽ പററിയ നഷ്ടം അറിഞ്ഞാൽ പളുങ്കുമാലയുടെ ഉടമസ്ഥൻ ചരക്കു തിരിയെ ആവശ്യപ്പെട്ടേയ്ക്കുമെന്നായിരുന്നു അവന്റെ ഭയം.

ആ പ്രദേശങ്ങൾ കൃഷിക്കു പററിയതായിരുന്നു. എങ്കിലും പറയത്തക്ക കൃഷികൾ ഒന്നുംതന്നെ അവിടെ നടത്തിയിരുന്നതായി കണ്ടില്ല. യൂറോപ്പുകാർ അതുവരെ കണ്ടിട്ടില്ലാത്ത ചോളവും ഉരുളക്കിഴങ്ങും ആഹാരത്തിന്നു മാത്രം നാട്ടുകാർ കൃഷിചെയ്തിരുന്നു. ഒരുതരം ചെടിയുടെ ഉണങ്ങിയ ഇല ചുരുട്ടി കത്തിച്ച് പുക വലിക്കുന്നതു കൊളംബസ്സ് കണ്ടു. അതാണ് ഇന്ന് വിശ്വവിഖ്യാതമായിത്തീർന്നിരിക്കുന്ന പുകയില. പുകയിലയും ചോളവും ഉരുളക്കിഴങ്ങും മററും കൊളംബസ്സ് അമേരിക്ക

കണ്ടുപിടിച്ചതിന്റെ ശേഷമാണ് ലോകത്തിന്റെ നാനാഭാഗങ്ങളിലും പ്രചരിക്കാൻ ഇടയായത്.

ഹെയിററിയിൽ സ്പെയിൻകാരുടെ ഒരു അധിനിവേശം സ്ഥാപിക്കണമെന്നു കൊളംബസ്സ് നിശ്ചയിച്ചു. അതിനു വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിനും താൻ സാധിച്ചിടത്തോളം കാര്യങ്ങൾ രാജാവിനെ ഗ്രഹിപ്പിക്കുന്നതിനുമായി അടുത്ത ജനുവരിമാസത്തിൽ അദ്ദേഹം സ്പെയിനിലേയ്ക്കു പുറപ്പെട്ടു. ഏതാനും ആളുകളെ ഹെയിററിയിൽ താമസിപ്പിച്ചിട്ടാണ് അദ്ദേഹം പോയത്. കപ്പലിന്റെ കേടുപാടുകൾകൊണ്ടും, കൊടുംകാററിന്റെ ശല്യംകൊണ്ടും മാർഗ്ഗമദ്ധ്യത്തിൽ കഷ്ടപ്പാടുകളും കാലതാമസവും നേരിട്ടു. മാർച്ചുമാസത്തിൽ അദ്ദേഹം വീണ്ടും പേലാസ് തുറമുഖത്തിൽ മടങ്ങിയെത്തി. കൊളംബസ്സ് നൂതനമായി ഒരു ഭൂവിഭാഗം കണ്ടുപിടിച്ചിരിക്കുന്നുവെന്നും അവിടെനിന്ന് ഒട്ടുവളരെ സ്വർണ്ണവും പലതരം സാമാനങ്ങളും ഏതാനും ആളുകളെയും കൊണ്ടുവന്നിരിക്കുന്നു എന്നും ക്ഷണനേരംകൊണ്ട് പട്ടണം മുഴുവൻ കേൾവിപ്പെട്ടു. ആ വാർത്ത ജനങ്ങളുടെ ഇടയിൽ അളവില്ലാത്ത കൗതുകവും ആഹ്ലാദവും ഉളവാക്കി. കൊളംബസ്സിനെ എതിരേൽക്കുന്നതിനായി നഗരവാസികൾ കൂട്ടം കൂട്ടമായി എത്തി.

ജനങ്ങളുടെ സ്വാഗതം സ്വീകരിച്ചശേഷം കൊളംബസ്സ് രാജാവിനെ സന്ദർശിക്കുന്നതിനായി പുറപ്പെട്ടു. രാജധാനിയിൽ കൊളംബസ്സിനു ലഭിച്ച സൽക്കാരം രാജോചിതമായിരുന്നു. പ്രഭുക്കന്മാർ ഗോപുരദ്വാര

ത്തിൽ ചെന്നു് അദ്ദേഹത്തെ എതിരേറ്റു് രാജസന്നിധിയിലേയ്ക്കു കൊണ്ടുപോയി. വിചിത്രമായി അലങ്കരിച്ചിരുന്ന പന്തലിൽ സിംഹാസനാരൂഢരായിരുന്ന രാജാവും രാജ്ഞിയും ഉപചാരപൂർവം എഴുന്നേററു കൊളംബസ്സിനു സ്വാഗതം അരുളി. യൂറോപ്പിലെ രാജ്യങ്ങളിൽ പ്രജകന്മാർ രാജാവിന്റെ മുഖം കാണിക്കുമ്പോൾ അദ്ദേഹത്തിന്റെ പാണിതലം ചുംബനം ചെയ്യുന്ന പതിവുണ്ടു്. എന്നാൽ അതു കൊളംബസ്സിനു് ലാഘവമാണെന്നു് വിചാരിച്ചു് രാജാവും രാജ്ഞിയും ആ ആചാരത്തിൽനിന്നുപോലും കോളംബസ്സിനെ ഒഴിവാക്കി. പശ്ചിമദേശങ്ങളിൽനിന്നു കൊണ്ടുവന്നിരുന്ന സാമാനങ്ങളെല്ലാം കൊളംബസ്സ് അടിയറവയ്ക്കുയും തദ്ദേശവാസികളായ ആറുപേരെ പ്രദർശിപ്പിക്കുകയും ചെയ്തു. ആ ദേശങ്ങളിലെ പ്രകൃതി, ജന്തുക്കൾ, സസ്യങ്ങൾ മുതലായവയുടെ സ്വഭാവം, ജനങ്ങളുടെ ജീവിതരീതി മുതലായ വിവരങ്ങൾ കൊളംബസ്സ് വർണ്ണിച്ചു കേൾപ്പിച്ചു.

കൊളംബസ്സിന്റെ പ്രസംഗം അവസാനിച്ചപ്പോൾ രാജാവും രാജ്ഞിയും സഭാവാസികളും എഴുന്നേററു നിന്നു് ഈശ്വരപ്രാർത്ഥന ചെയ്തു. പല വിലയേറിയ രാജസമ്മാനങ്ങളും കൊളംബസ്സിനു ലഭിച്ചു. എല്ലാവരും കൊളംബസ്സിന്റെ അപദാനങ്ങളെക്കുറിച്ചു് ആശ്ചര്യപ്പെടുകയും അഭിനന്ദിക്കുകയും ചെയ്തു. സമയഭേദം നോക്കാതെ തങ്ങളെ സന്ദർശിക്കുന്നതിനു രാജാവും രാജ്ഞിയും അദ്ദേഹത്തിനു് അനുവാദം നൽകി. ചില

പ്പോൾ അവർ കൊളംബസ്സിനെക്കൂടി വണ്ടിയിൽ കയററി സവാരിചെയ്തു. വലിയ പ്രഭുക്കന്മാർ അദ്ദേഹത്തിന്റെ സഹവാസത്തെ അഭിമാനകരമായി ഗണിച്ചുവന്നു.

അധികം താമസിയാതെ ഹെയിററിയിൽ ഒരു അധിനിവേശം സ്ഥാപിക്കാൻ വേണ്ട ആളുകളോടും ഒരു കപ്പലുകളോടും കൂടി കൊളംബസ്സ് രണ്ടാമതും അവിടെ ചെന്നുചേർന്നു. ആ സ്ഥാപനം ക്രമേണ അഭിവൃദ്ധിപ്പെട്ടുകയും, സ്പെയിനിലെ രാജാവിന്റെ അനുവാദപ്രകാരം അദ്ദേഹത്തിന്റെ പ്രതിനിധിയായി കൊളംബസ്സുതന്നെ അവിടെ അധികാരം നടത്തുകയും ചെയ്തു. കൊളംബസ്സിന്റെ വിവേകപൂർവ്വമായ ഭരണം ആ നൂതനരാജ്യത്തിന്റെ ശ്രേയസ്സിന് ഏററവും അനുകൂലമായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ പ്രതാപത്തിലും ഐശ്വര്യത്തിലും സ്പെയിനിലെ പ്രഭുക്കന്മാർ അസൂയാലുക്കളായിത്തീർന്നു. കൊളംബസ്സിന്റെ ഭരണത്തെക്കുറിച്ചു ദൂഷണമായി അവർ പല കള്ളക്കഥകൾ കെട്ടിച്ചമച്ചു രാജാവിനെ കേൾപ്പിച്ചുകൊണ്ടിരുന്നു. രാജാവ് ആ ഏഷണിക്കാരുടെ തന്ത്രങ്ങളിൽ പെട്ടു കൊളംബസ്സിനെ സ്പെയിനിലേയ്ക്കു തിരിച്ചുപോരുവാൻ ആജ്ഞാപിച്ചു.

ആ കല്പന അനുസരിച്ചു കൊളംബസ്സ് തന്റെ സ്ഥാനവും അധികാരവും ഉപേക്ഷിച്ച് ശത്രുക്കളുടെ ആക്ഷേപം സഹിച്ച് സ്പെയിനിലേയ്ക്കു തിരിച്ചുപോന്നു. ദീർഘകാലത്തെ കായക്ലേശവും വാർദ്ധക്യവും കൊണ്ട് ക്ഷീണിച്ചിരുന്ന കൊളംബസ്സിനു നേരിട്ട ആ അപമാനവും ആശാഭംഗവും അദ്ദേഹത്തിന്റെ ഹൃദയത്തെ അതി

കഠിനമായി പീഡിപ്പിച്ചു. ലോകോപകാരിയായ ആ നാവികവീരൻ ൧൫൨൧-ാംവർഷത്തിൽ ഒരു ദരിദ്രനായിത്തന്നെ കാലധർമ്മം പ്രാപിച്ചു. എന്നാൽ അദ്ദേഹത്തിന്റെ മൃതശരീരം സംസ്കരിച്ച സ്ഥലത്തു ഫെർഡിനൻഡ് രാജാവു് മനോഹരമായ ഒരു ശവകുടീരം പിൽക്കാലത്തിൽ പണികഴിപ്പിക്കാതിരുന്നില്ല.

---

പാഠം ൨൭.

# ദുർവ്വാസാവിന്റെ ശാപം

എങ്കിലങ്ങൊരുദിനം മാമുനികുലോത്തമൻ
ശങ്കരപ്രിയതമൻ ശാശ്വതൻ മഹാമതി
വിശ്രുത ശ്രീദുർവ്വാസാവെന്നു പേരായുള്ളൊരു
വിശ്വസഞ്ചാരി മഹാകോപനൻ തപോധനൻ ൧

ഇന്ദ്രലോകത്തു ചെന്നു നന്ദനാരണ്യം തന്നിൽ
സാന്ദ്രകൗതുകം പൂണ്ടു സഞ്ചരിക്കുന്നനേരം
സുന്ദരാംഗിയാമൊരു ദേവകാമിനി തത്ര
വന്നിതു യദൃച്ഛയാ വന്ദനം ചെയ്തുനിന്നാൾ. ൨

കല്പകവൃക്ഷത്തിന്റെ പുഷ്പസഞ്ചയംകൊണ്ടു
കല്പിതമൊരു മാലാരത്നമുണ്ടവൾ കൈയ്യിൽ
മാമുനിക്കായിക്കൊണ്ടു മാലയെദ്ദാനം ചെയ്തു
കാമിനി കനിവോടു തൊഴുതുപോയീടിനാൾ. ൩

മാമുനികുലോത്തമൻ മാലയും വാങ്ങിക്കൊണ്ടു
ധാമസഞ്ചയങ്ങളിൽ സഞ്ചരിക്കുന്നനേരം
വാസവൻ സമീപത്തു വന്നുടൻ വണങ്ങിനാൻ
വാസവ! വരികെന്നു മാമുനിയരുൾചെയ്തു. ൧൯

വാസനാമനോജ്ഞമാം മാലയെക്കനിവോടെ
വാസവന്നായിക്കൊണ്ടു നൽകിനാൻ മുനീശ്വരൻ;
ജംഭശാസനനതു സാദരം വാങ്ങിക്കൊണ്ടു
കുംഭിതൻ ഗളമേറി കന്തളമഴിച്ചുടൻ ൨൦

ഹസ്തിമസ്തകംതന്നിൽ മാലയെ വച്ചു മുദാ
ഹസ്തങ്ങൾകൊണ്ടു കേശം വേർപെടുക്കുന്നനേരം
കുംഭമണ്ഡലംതന്നിൽ വണ്ടുകൾ പറക്കയാൽ
സംഭ്രമത്തോടെ കുംഭിശ്രേഷ്ഠനങ്ങതുനേരം ൨൧

മാലയെത്തുമ്പിക്കരംകൊണ്ടെടുത്തു മർദ്ദിച്ചു
ചാലവേ ഭക്ഷിച്ചതു വാസവൻ ഗ്രഹിച്ചീല;
താപസനതു കണ്ടു കോപവും കലർന്നുടൻ
ശാപവാക്യങ്ങൾചെയ്തു ശക്രന്റെ നേരേ നോക്കി; ൨൨

"നന്നെടോ! പുരന്ദര! നിന്നുടെയഹംഭാവം
തന്നതു ബഹുമാനം കൂടാതെ വെടിഞ്ഞിതോ?
കല്പകപ്രസൂനങ്ങളല്പമല്ലെനിക്കെന്നു
കല്പിച്ചു കളഞ്ഞു നീ കൗതുകമില്ലായ്കയാൽ; ൩൨

താപസൻ തന്നാലതു മേടിക്കമാത്രംവേണം
ശാപവും വരുത്തണം താപസൻ കാൺകെത്തന്നെ!

ഹന്ത! ജ്ഞാനസാരന്മാർ തന്നതു ധരിക്കുമോ
എന്തെനിക്കിതുകൊണ്ടു കാര്യമെന്നുറച്ചു നീ? ൩൯

ദന്തിയെക്കൊണ്ടു മാല മർദ്ദനം ചെയ്യിച്ചതു-
മെന്തിതു വലാന്തക, നിന്നുടെ മഹാമദം
ദ്രവ്യസമ്പത്തുകൊണ്ടു ഗർവ്വമുണ്ടാകമൂലം
ഭവ്യനാം ഭവാനിന്നു ധിക്കരിക്കുന്നു നൂനം. ൪൦

എങ്കിൽ നിന്നുടെ ധനമൊക്കവേ നശിച്ചീടു-
മെങ്കലുള്ളവമാനം കാരണം പുരന്ദര!
ഉന്നതസ്വർഗ്ഗൈശ്വര്യഭ്രംശവും ഭവിച്ചുടൻ
ഖിന്നത പൂണ്ടു ജര വന്നുടൻ പിടിപെട്ടു് ൪൧

മർത്ത്യരെപ്പോലെ നിങ്ങളൊക്കവേ പതിക്കണം
കൃത്യവും പ്രതാപവുമൊക്കവേ മറക്കണം
ദാനവന്മാരോടേററു തോററുടൻ വിഷണ്ണരായ്
മാനഹാനിയും വന്നു ഭവിക്കും നിങ്ങൾക്കെല്ലാം. ൪൨

ഇത്തരം മുനീന്ദ്രന്റെ ശാപവാക്കുകൾ കേട്ടു
സത്വരം ഭയപ്പെട്ടു വാസവൻ വിഷണ്ണനായ്
വാരണസ്കന്ധംതന്നിൽ നിന്നുടനിറങ്ങിവ-
ന്നാരണപ്രവരന്റെ കാൽക്കൽ വീണുരചെയ്തു. ൪൩

“ഏതുമേ ഗ്രഹിക്കാതെ സംഭവിച്ചോരു ദോഷം
ഹേതുവായ് ശപിക്കൊല്ലാ മാമുനിശ്രേഷ്ഠാ ഭവാൻ
എന്നുടെയപരാധമൊക്കവേ സഹിക്കേണം
നിന്നുടെ പാദാംബുജമേകമാധാരം മുനേ! ൪൪

ശാപമോക്ഷത്തെ മമ നൽകുക മഹാമതേ
താപസശ്രേഷ്ഠാ മഹാഭാഗ ഹേ നമസ്കാരം".
ഇങ്ങനെ വണങ്ങുന്ന വാസവനോടു മുനി
ഭംഗിയിൽ പ്രസാദിച്ചു ഭാഷണം ചെയ്തു മുദാ: ൬൭

"ക്ഷീരവാരിധി കടഞ്ഞീടുക ശചീപതേ!
സാരമാം പീയൂഷത്തെസ്സംഭവിപ്പിച്ചിടേണം
സ്വൈരമായ് സുധാപാനം ചെയ്തുകൊള്ളേണം നിങ്ങൾ
തീരുമന്നേരം ജരാസങ്കടം ദാരിദ്ര്യവും. ൬൮

മുന്നിലെക്കാളും മഹാസമ്പത്തും ഭവിച്ചീടും.
ധന്യനായ് വരും ഭവാനന്യദാനവന്മാരും."
സാദരമിത്ഥമരുൾചെയ്തുടൻ മുനിശ്രേഷ്ഠൻ
മോദവും പൂണ്ടു നടന്നീടിനാനെന്നേവേണ്ടു. ൬൯

[വിഷ്ണുഗീത ഹംസപ്പാട്ട്.]

---

പാഠം ൨൯.

# സഹകരണസംഘങ്ങൾ.

ഇപ്പോൾ നമ്മുടെ രാജ്യത്ത് മിക്ക സ്ഥലങ്ങളിലും സഹകരണസംഘങ്ങൾ ഉണ്ടെന്നു നിങ്ങൾക്ക് അറിയാമല്ലോ. ഈ സംഘങ്ങൾ അതാതു സ്ഥലത്തുള്ള ഏതാനും ആളുകൾ ചേൎന്ന് ഏൎപ്പെടുത്തീട്ടുള്ളവയാണ്. ഇവയുടെ പ്രവൎത്തനത്തെ സംബന്ധിച്ചു ഗവണ്മെൻറിൽനിന്ന് ഒരു നിയമം നടപ്പിൽ വരുത്തുകയും, ഒരു ഡിപ്പാ

ട്ടുമെൻറു സ്ഥാപിക്കയും ചെയ്തിട്ടുണ്ട്. കൃഷി, വാണിജ്യം, കൈയ്ത്തൊഴിൽ മുതലായ ഉപജീവനമാൎഗ്ഗങ്ങൾക്കു സൗകൎയ്യം ഉണ്ടാകുന്നതാണ് ഇത്തരം സംഘങ്ങൾ കൊണ്ടുള്ള പ്രയോജനം. നമ്മുടെ നാട്ടിൽ മുഖ്യമായ തൊഴിൽ കൃഷിയാണ്. വിളവിറക്കുന്നതിനും, വിളവു ശേഖരിക്കുന്നതുവരെ ചെലവു കഴിക്കുന്നതിനും വേണ്ട മുതൽ എല്ലാ കൃഷിക്കാൎക്കും ഉണ്ടായിരിക്കയില്ല. ആദായത്തിൻെറ വ്യത്യാസം പോലെയും, ചെലവിൻെറ തോതുപോലെയും പലൎക്കും കടം വാങ്ങേണ്ടതായിട്ടാണിരിക്കുന്നതു്. വിളവു കൊണ്ടു കടം വീട്ടി പിന്നെയും കടം വാങ്ങി കൃഷി ചെയ്യാണ് മിക്കവരും കഴിയുന്നതു്. അതുപോലെതന്നെ പുതുതായി ഏതെങ്കിലും ഒരു തൊഴിൽ തുടങ്ങുന്നതിനും പുതിയ സമ്പ്രദായത്തിൽ യന്ത്രങ്ങളും മററും ഉപയോഗിച്ചു കൂടുതൽ ആദായം ഉണ്ടാകുന്നതിനും മുൻകൂട്ടി മുതൽ മുടക്കാതെ സാധിക്കയില്ല. ഇങ്ങനെയുള്ള പല ആവശ്യങ്ങൾക്കും മുതൽകടം കിട്ടുന്നതു് വളരെ പ്രയാസമാണ്. ക്രമപ്പലിശ കൊടുക്കുവാൻതന്നെ നിവൃത്തിയില്ലാത്ത തരത്തിലാണ് അവയിൽ നിന്നുള്ള ആദായത്തിൻെറ നില. എന്നാൽ കടം കൊടുക്കുന്നവർ (ഉത്തമൎണ്ണന്മാർ) ആ വ്യത്യാസം നോക്കുന്നില്ല. എന്നുതന്നെയല്ല, ഉറപ്പു കുറയുന്തോറും കൂടുതൽ പലിശ ചുമത്തുന്നു. ക്രമേണ കടക്കാരുടെ സർവസ്വവും ഉത്തമൎണ്ണന്മാരുടെ വകയായിത്തീരുന്നു.

ക്രമപ്പലിശ കൊടുത്തു നശിക്കാൻ ഇടവരാത്ത വിധത്തിൽ മൂലധനം ശേഖരിച്ചു തൊഴിൽ നടത്തുക

വാണു. സഹകരണസംഘങ്ങളുടെ ഉദ്ദേശം. ക്ഞപ്പ
ായ ചില നിബന്ധനകൾ അനുസരിച്ച് ഏതാനും ആളു
ൾ ഒരു സംഘമായി ചേരുന്നു. ഓരോരുത്തരും ചെറു
ായ ഓഹരികൾ എടുത്ത് ഒരു മൂലധനം സ്വരൂപി
ക്കുന്നു. ഈ മൂലധനത്തിനു പുറമേ സംഘത്തിന്റെ കൂട്ടു
ബാദ്ധ്യതയിന്മേൽ വായ്പകൾ വാങ്ങുന്നതിനും അവർക്കു
പ്രയാസമില്ല. ഇങ്ങനെ ശേഖരിക്കുന്ന മുതൽ സംഘ
ത്തിന്റെ ഉദ്ദേശം അനുസരിച്ച് കൃഷിയിലോ മറേറതെ
ങ്കിലും തൊഴിലിലോ വിനിയോഗിക്കുന്നതിനായി സംഘാംഗ
ങ്ങൾക്കു വായ്പകൾ കൊടുക്കുന്നു. ഇതാണ് ഇത്തരം
സംഘങ്ങളുടെ സാധാരണമായ ഘടനയും പ്രവൃത്തിയും.

സഹകരണസംഘങ്ങളിൽ നിന്നു കിട്ടുന്ന
വായ്പ പുറമേനിന്നു വാങ്ങിക്കുന്ന കടംപോലെ പീഡാ
കരമല്ല. ഒന്നാമതു പണവ്യാപാരികളിൽനിന്നു കടം
കിട്ടണമെങ്കിൽ അവർക്കു സ്ഥാവരവസ്തുക്കളോ, പൊൻ
പണ്ടങ്ങളോ പണയം കൊടുക്കണം. എന്നാൽ സംഘ
ത്തിലേയ്ക്കു യാതൊരു പണയവും കൊടുക്കേണ്ടതില്ല.
ആളിന്റെ ബാദ്ധ്യതയിന്മേലാണു സംഘത്തിൽനിന്നു
കടം കൊടുക്കുന്നത്. ഒരു ആൾ കടം വാങ്ങിക്കുമ്പോൾ
മററു രണ്ട് അംഗങ്ങൾകൂടി ജാമ്യമായി പ്രമാണത്തിൽ
ഒപ്പിടണമെന്നു മാത്രമേ നിബന്ധനയുള്ളു. അതിനാൽ
ഓരോ വായ്പയ്ക്കും സംഘത്തിലേയ്ക്കു മൂന്നംഗങ്ങൾ ഉത്തര
വാദികളായിത്തീരുന്നു. ഇതു സംഘം വക മുതലിന്റെ
രക്ഷയെ കരുതിയുള്ള ഏർപ്പാടാണ്.

നമ്മുടെ നാട്ടിൽ മാസം ഒന്നക്ക് നൂററിന് ഒന്ന വീതമാണ് ക്രമപ്പലിശ എന്ന വച്ചിരിക്കുന്നതു്. എന്നാൽ കൃഷിക്കാരോടുംമററും പണവ്യാപാരികൾ പ്രായേണ ഇതിൽക്കവിഞ്ഞ പലിശയാണ് വാങ്ങിക്കുന്നതു്. തിരിച്ചുകൊടുക്കുമ്പോൾ മുതലും പലിശയും ഒന്നായി ചേൎത്തു മുഴുവൻ കൊടുത്താലേ അവർ വാങ്ങിക്കുകയുള്ളു. സംഘത്തിലാകട്ടെ ക്രമപ്പലിശയിൽ കുറഞ്ഞ നിരക്കാണ് ഏൎപ്പെടുത്തിയിരിക്കുന്നതു്. പലിശയും മുതലിൽ ഏതാനും ഭാഗവും മാസന്തോറും കൊടുത്തുകൊണ്ടിരിക്കണം. ഇങ്ങനെ തവണകളായി കടം മുഴുവനും കൊടുത്തു തീൎത്താൽ മതിയാകുന്നു. ഇതും കടക്കാരനു സാരമായ സഹായമാണ്. മുതൽ ഒന്നായി കൊടുത്തുതീക്കാൻ പലക്കും ശേഷിയുണ്ടായിരിക്കയില്ല. എന്നാൽ അവനവന്റെ ശക്തിക്കുതക്കവണ്ണം അതിന്റെ ഒരു ചെറിയ അംശം കൊടുക്കാൻ ആൎക്കും കഴിയാതെ വരികയില്ല. ഉത്തമൎണ്ണന്മാൎക്കു കൊടുക്കുന്ന പലിശ അവൎക്കു മാത്രം ലാഭവും കടക്കാൎക്കു തീരെ നഷ്ടവുമാണല്ലോ. എന്നാൽ സംഘത്തിലേയ്ക്കു കൊടുക്കുന്ന പലിശ സംഘത്തിന്റെ മുതലാണ്. അതുകൊണ്ടു സംഘാംഗമായ കടക്കാരനും പലിശയുടെ ഒരംശത്തിന് അവകാശമായിത്തീരുന്നു. ഇതും ഒരു ലാഭമാകുന്നു.

മേൽ വിവരിച്ചപ്രകാരം ഓഹരികളായി പണം സമ്പാദിച്ച് അംഗങ്ങൾക്കു കടം കൊടുക്കുന്ന സംഘങ്ങളെ 'സഹകരണധനസഹായസംഘങ്ങൾ' എന്നു പറയുന്നു. ധനസഹായത്തിനല്ലാതെയും സഹകരണ

സംഘങ്ങൾ ഉണ്ടാകും. ആഹാരം, വസ്ത്രധാരണം മുതലായവയ്ക്ക് ആവശ്യമുള്ള അനേകം പദാർത്ഥങ്ങൾ നാം കമ്പോളത്തിൽനിന്നു വാങ്ങുകയാണു ചെയ്യുന്നതു്. ഈ ഇടപാടിൽ സാമാനത്തിന്റെ വിലയ്ക്കു പുറമേ കച്ചവടക്കാരന്റെ ലാഭവും നാം കൊടുക്കുന്നു. ഇങ്ങനെ കച്ചവടക്കാരന്റെ ലാഭമായി ഒരാൾ ഒരാണ്ടിൽ കൊടുക്കുന്ന തുക ഒട്ടും നിസ്സാരമല്ല. സഹകരണസംഘങ്ങൾകൊണ്ടു് ഈ വിധത്തിലുള്ള നഷ്ടവും പരിഹരിക്കാം. എങ്ങനെയെന്നാൽ സംഘത്തിന്റെ മുതൽ കൊണ്ടു് സംഘാംഗങ്ങൾക്ക് ആവശ്യമുള്ള ആഹാരസാധനങ്ങളും തുണിച്ചരക്കുകളും മററും ശേഖരിക്കാം. സംഘത്തിന്റെ മേൽനോട്ടത്തിൽ ഈ ചരക്കുകളെ സംഘാംഗങ്ങൾക്കു് തന്നെ വിൽക്കുകയും ചെയ്യാം. ഇങ്ങനെ ചെയ്യുന്നതു കൊണ്ടു പല ഗുണങ്ങൾ ഉണ്ടു്. സഹായവിലയ്ക്കു സാമാനങ്ങൾ കിട്ടുന്ന സ്ഥലം അന്വേഷിച്ച് അവിടെനിന്നു നല്ല സാമാനങ്ങൾ വരുത്താം. കമ്പോളത്തിലേക്കാൾ സ്വല്പമെങ്കിലും കുറഞ്ഞവിലയ്ക്കു് അവ സംഘാംഗങ്ങൾക്കു തന്നെ വില്ക്കാം. ഓരോരുത്തരും വാങ്ങിക്കുന്ന ചരക്കുകളുടെ വീതപ്രകാരം കച്ചവടലാഭം വീതിച്ചുകൊടുക്കുകയും ചെയ്യാം. ഇങ്ങനെയുള്ള സംഘങ്ങളെ 'സഹകരണ വിതരണസംഘങ്ങൾ' എന്നു പറയുന്നു.

വിദ്യാലയങ്ങളിൽ അധികം ആവശ്യമുള്ള സാധനങ്ങൾ ഇതിന്നുള്ളും വിദ്യാർത്ഥികളുടെ വിതരണസംഘങ്ങൾ മുഖാന്തരം വാങ്ങിക്കുകയാണെങ്കിൽ ഈവക സഹായങ്ങൾ വിദ്യാർത്ഥികൾക്കു ലഭിക്കുന്നതായിരിക്കും. ഓരോ

ടുത്തതും കാൽശ്രപാവിതം കൊളുത്തു് ഓഹരി വാങ്ങി ജോലി തുടങ്ങിയാൽ വേണ്ടിടത്തോളം മൂലധനം ഈ സംഘങ്ങൾക്കു് ഉണ്ടാക്കാം. പാഠപുസ്തകങ്ങൾ, നോട്ടുപുസ്തകങ്ങൾ മുതലായവ വലിയ തോതിൽ വാങ്ങിക്കുമ്പോൾ കൂടുതൽ ആദായം കിട്ടും. ആവശ്യം മുൻകൂട്ടി കണക്കാക്കി ഒന്നിച്ചു വാങ്ങിക്കുകയാണെങ്കിൽ സാമാനങ്ങൾ മിച്ചംവന്നു നഷ്ടപ്പെടുകയും ഇല്ല. ഇങ്ങനെ ചെയ്തു തുടങ്ങുമ്പോൾ പുറമേയുള്ള കമ്പോളവിലയും കുറഞ്ഞു തുടങ്ങുന്നതു കാണാം. സംഘാംഗങ്ങളുടെ പ്രവൃത്തി കൊണ്ടു പൊതുവേയും ഗുണമുണ്ടാകുന്നതിനു് ഇതു് ഒരു ദൃഷ്ടാന്തമാണു്.

മൂലധനം ഒന്നും കൂടാതെ നിർദ്ധനരായ കൂലിവേലക്കാർ ചേർന്നും സഹകരണസംഘങ്ങൾ ഉണ്ടാകാം. ഗവൺമെൻറിൽനിന്നു് ഒരു റോഡു് വെട്ടിക്കാൻ തുടങ്ങുന്നു എന്നിരിക്കട്ടെ. അതിലേയ്ക്കു് ഒരു കൺട്രാക്ടറെ ഏർപ്പെടുത്തി, അയാൾമുഖാന്തിരം വേലനടത്തിക്കുകയാണു് ഇപ്പോൾ ചെയ്തുവരുന്നതു്. വേലക്കാർക്കു് സ്വല്പമായ കൂലി കൊടുത്തിട്ടു ലാഭം മുഴുവൻ കൺട്രാക്ടർ സമ്പാദിക്കുന്നു. കൂലിവേലക്കാരുടെ സഹകരണസംഘം ഉണ്ടായിരുന്നാൽ ഇങ്ങനെയുള്ള പണികൾ അവർതന്നെ ഏററു നടത്തുകയും അദ്ധ്വാനത്തിൻെറ ക്രമം പോലെ ലാഭം വീതിച്ചെടുക്കുകയും ചെയ്യാം. ഇങ്ങനെയുള്ള സംഘങ്ങൾക്കു 'സഹകരണതൊഴിൽ സംഘങ്ങൾ' എന്നു പേർ പറയുന്നു.

ഇപ്രകാരം കൃഷി, വ്യവസായം, കച്ചവടം മുതലായ എല്ലാ പണികൾ നടത്തുന്നതിനും സഹകരണസംഘങ്ങൾ ഏർപ്പെടുത്താവുന്നതാണ്. സ്വല്പമായ മൂലധനം ശേഖരിച്ച്, ഐകമത്യത്തോടും അന്യോന്യവിശ്വാസത്തോടുംകൂടി വേല ചെയ്തു ലാഭം സമ്പാദിക്കുക എന്നുള്ളതാണ് ഈ സംഘങ്ങളുടെ ഉദ്ദേശം. അല്പധനരായ ആളുകളുടെ ഐശ്വര്യാഭിവൃദ്ധിക്ക് പ്രസ്തുതസംഘങ്ങൾ പ്രത്യേകിച്ച് പ്രയോജനപ്പെടുന്നു. അവർ ഒരു സംഘം ചേർന്നു രജിസ്റ്റർചെയ്തു കഴിഞ്ഞാൽ കൂട്ടുബാദ്ധ്യതയിന്മേൽ കടം കിട്ടുന്നതിനു പ്രയാസമില്ലെന്നു പറഞ്ഞുവല്ലോ. മുപ്പതു രൂപാവീതം മുതലുള്ള നൂറുപേർ ഒരു ദേശത്തു ഉണ്ടെന്നു വിചാരിക്കുക. ഇവരിൽ ഒരുത്തന്. അൻപതു രൂപ ആരും വായ്പകൊടുക്കുമെന്നു തോന്നുന്നില്ല. അവർ തങ്ങളുടെ മുതൽ മുഴുവൻ ഒന്നായിച്ചേർത്ത് ഒരു സംഘം രജിസ്റ്റർചെയ്യുമ്പോൾ ആ സംഘത്തിന്റെ കൂട്ടുമുതൽ മൂവായിരം രൂപ ഉണ്ടായിരിക്കും. ഈ ഉറപ്പിന്മേൽ ആയിരത്തിഅഞ്ഞൂറുരൂപ കൂടി അവർക്കു കടം വാങ്ങാം. അതിനു പുറമേ സംഘത്തിന്റെ കൂട്ടുബാദ്ധ്യതയിന്മേൽ കടം വാങ്ങുന്നതു് വലിയ ബാങ്കുകളിൽ നിന്നായിരിക്കും. വലിയ ബാങ്കുകളിലേ വായ്പയ്ക്കുള്ള വ്യവസ്ഥകൾ സാധാരണമായി ദോഷകരങ്ങളല്ല. സംഘത്തിൽനിന്നും സംഘാംഗങ്ങൾക്കു കൊടുക്കുന്ന വായ്പയുടെ വ്യവസ്ഥപോലെ ഹിതകരമായ വ്യവസ്ഥകളിന്മേലാണ് ബാങ്കുകാരും വായ്പകൾ കൊടുക്കുന്നതു്.

സംഘങ്ങൾ കൢപ്തസഹിതങ്ങളെന്നും കൢപ്തരഹിതങ്ങളെന്നും രണ്ടു തരത്തിലുണ്ടു്. സംഘത്തിന്റെ കൂട്ടുബാദ്ധ്യതയെ സംബന്ധിച്ചാണു് ഈ വ്യത്യാസം പ്രത്യക്ഷപ്പെടുന്നതു്. കൢപ്തസഹിതമായ സംഘത്തിൽ ഓരോ അംഗവും ഓഹരിയെടുക്കാമെന്നു സമ്മതിച്ചിട്ടുള്ള തുകയ്ക്കു മാത്രം ചുമതല വഹിച്ചാൽ മതി. കൢപ്തരഹിതമായ സംഘത്തിലാകട്ടെ ഓഹരിത്തുക മാത്രമല്ല, ഓരോ അംഗത്തിനുമുള്ള എല്ലാ മുതലും ആ സംഘത്തിന്റെ കടത്തിനു് ഉത്തരവാദം വഹിക്കുന്നതാണു്. അതായതു ഓഹരിത്തുക എത്രയായിരുന്നാലും കടം മുഴുവൻ വീട്ടുന്നതിനു് സംഘത്തിലേ ഓരോ അംഗവും ബാദ്ധ്യസ്ഥനായിത്തീരുന്നു. ഇതിനു് ഒരു ഉദാഹരണം കാണിക്കാം. പത്തുരൂപവീതം ഓഹരി എടുത്തു മുപ്പതുപേർ ഒരു സംഘമായി ചേരുന്നു എന്നിരിക്കട്ടെ. ഈ സംഘത്തിന്റെ മുതൽ ൩൦൦ രൂപ ആയിരിക്കുമല്ലോ. സംഘത്തിനു ൪൦൦ രൂപ കടം വന്നുകൂടുന്നു. സംഘം കൢപ്തസഹിതമായിരുന്നാൽ ഓരോ അംഗത്തിന്റെ ഓഹരിയായ ൧൦ രൂപമാത്രമേ ഈ കടത്തിനു ബാദ്ധ്യതപ്പെടുകയുള്ളു. അതിനാൽ മുന്നൂറു രൂപയോ, സംഘത്തിന്റെ കൈവശമുള്ള മുതൽ അതിൽ കുറവായിരുന്നാൽ ആ തുകയോ, ഉത്തമർണ്ണന്നു കിട്ടുന്നു. ശേഷം തുക അയാൾക്കു നഷ്ടം തന്നെ. സംഘം കൢപ്തരഹിതമായിരുന്നാൽ സംഘത്തിന്റെ കൈവശമുള്ള മുതൽ കഴിച്ചു് ബാക്കിവരുന്ന തുക അംഗങ്ങളുടെ സ്വന്തം മുതലിൽ നിന്നു കൊടുക്കേണ്ടതായിവരും. എന്നു മാത്രമല്ല, ഉത്തമർണ്ണന്നു ൪൦൦

രൂപയും കൊടുത്തുതീക്കാനുള്ള ചുമതലമുഴുവനും ഓരോ അംഗത്തിനും വന്നുകൂടുന്നു. ഉത്തമർണ്ണൻെറ യുക്തം പോലെ അവരിൽ ആരുടെ എങ്കിലും മുതലിൽ നിന്നു തൻെറ ൪൦൦ രൂപയും ഈടാക്കാവുന്നതാണ്. ക്ലിപ്തരഹിതങ്ങളായ സംഘങ്ങൾക്ക് ഇക്കാരണത്താൽ വായ്പ കിട്ടാൻ വളരെ സൗകര്യമുണ്ടെന്നു സ്പഷ്ടമാകുമല്ലോ. എന്നാൽ പരസ്പരം നല്ല അറിവും വിശ്വാസവും പെരുമാററത്തിൽ നേരും കണിശവും ഉള്ള ആളുകൾ യോജിച്ചു വേണം ക്ലിപ്തരഹിതങ്ങളായ സംഘങ്ങൾ ഏർപ്പെടുത്തേണ്ടതെന്നും മനസ്സിലാക്കണം. തൻെറ വീഴ്ചകൊണ്ടു വരാവുന്ന നഷ്ടം പൊതുവേ ഉപദ്രവകരമായിത്തീരുന്നതു സങ്കടമായി വിചാരിക്കുന്നവർക്കുമാത്രമേ ചുമതലയെപ്പററി ശരിയായ ബോധം ഉണ്ടാകയുള്ളു.

സഹകരണസംഘങ്ങളായി ചേൎന്നു പ്രവൎത്തിക്കുന്നതുകൊണ്ടു ജനങ്ങൾക്കു പല ഗുണങ്ങളും ഉണ്ടാകുന്നു. സംഘാംഗങ്ങളിൽ ഓരോരുത്തരും പൊതുമുതലിൻെറ അഭിവൃദ്ധിയെ ഉദ്ദേശിച്ചാണു പ്രവൎത്തിക്കുന്നതു്. ഇങ്ങനെ അത്യന്തം താല്പര്യമുള്ള ഏകോദ്ദേശത്തോടുകൂടി പെരുമാറുന്നവർ തമ്മിൽ അഭിപ്രായഭേദങ്ങളും മത്സരങ്ങളും ഉണ്ടാകുവാൻ തരമില്ല. വഞ്ചനകൂടാതെ കൃത്യനിഷ്ഠയോടും ഉത്സാഹത്തോടും കൂടി പ്രവൎത്തിക്കേണ്ടതും പൊതുമുതലിൻെറ രക്ഷയ്ക്കു് ആവശ്യകമാണ്. അതിനാൽ ഈ ഏർപ്പാട് സംഘാംഗങ്ങളിൽ സത്യം, നിസ്തന്ദ്രത മുതലായ ഗുണങ്ങളെയും പോഷിപ്പിക്കുന്നു. സ്വപ്രയത്നംകൊണ്ടു ധനാർജ്ജനം ചെയ്യാൻ പഠിപ്പിക്കുന്ന ഈ സമ്പ്രദായം സ്വാശ്രയശീലത്തെ ഉപദേശിക്കുന്നു. വാസ്ത

വകയിൽ മാസംതോറും സംഘത്തിൽ അടയ്ക്കേണ്ട ഇ
ശരിയായി അടയ്ക്കണമെങ്കിൽ സംഘാംഗങ്ങൾ കൈക്കു
ള്ള ധനം ദുർവ്യയം ചെയ്യാതിരിക്കുകയും ചെലവു കു
ച്ചുരുക്കുകയും വേണം. ഇങ്ങനെ കണിശവും മിതവ്യയവ
പരിശീലിക്കുന്നതിനും സഹകരണപദ്ധതി ഉത്ത
മായ ഒരു സമ്പ്രദായമാകുന്നു.

---

പാഠം ൮൯.

## അഹങ്കാരത്തിന്റെ ഫലം.

അത്രാന്തരേ തത്ര ദുര്യോധനൻതാൻ
മിത്രാത്മജൻ താനുമാസ്ഥാനദേശേ
മിത്രങ്ങളും പൗരവൃന്ദങ്ങളും വ-
ന്നെത്തീതി കേട്ടു മഹാദേവ ശംഭോ.

ഗംഗാസുതദ്രോണശല്യാദികന്മാർ
തുംഗാസനൗഘേ നിരന്നങ്ങിരുന്നാർ
രംഗേ വസിച്ചു കുരൂണാം പിതാവും
ഭംഗ്യാ തദാനീം മഹാദേവ ശംഭോ

ഉല്ലാസമോടെ സഭാമദ്ധ്യവാസി
വില്ലാളിയാം കർണ്ണനോടൊത്തുകൂടി
ചൊല്ലീടിനാനങ്ങു നാഗധ്വജൻതാ-
നെല്ലാവരോടും മഹാദേവ ശംഭോ

ഗോപാലനെങ്ങിങ്ങു വന്നിട്ടിദാനീം
ഭൂപാലരെല്ലാം ധരിച്ചിടവേണം

ഭൂപാതി കിട്ടേണമെന്നാശയോടെ
ഭൂപേന മുക്താ മഹാദേവശംഭോ. ർ
കണ്ടാൽ നമുക്കിന്നു മിണ്ടായ്കവേണം
കൊണ്ടാടിയോളം മടിക്കും ജളന്മാർ
വേണ്ടാസനത്തിനു കോപ്പിട്ടുവന്നാൽ
രണ്ടില്ലപക്ഷം മഹാദേവശംഭോ. ഇ

വന്നാൽ ഭവാന്മാരെഴുന്നേൽക്കവേണ്ടാ
നന്നായുറപ്പിച്ചിരുന്നീടവേണം
ഇന്നെന്നുടെ വാക്കു കേൾക്കാതെ പോയാൽ
ഒന്നുണ്ടു വേണ്ടു മഹാദേവശംഭോ. ന്റ

സ്വർണ്ണം തരേണം പത്തുപ്പത്തു ഭാരം
കർണ്ണനുമേതാനുമൊപ്പിക്കവേണം
കണ്ണൻ വരുമ്പോളെഴുന്നേറ്റുപോയാൽ
ദണ്ഡങ്ങളിത്ഥം മഹാദേവശംഭോ. ഒ

ശ്രീകൃഷ്ണനെന്നും ജഗന്നാഥനെന്നും
ശ്രീകാന്തനെന്നും മഹാവിഷ്ണുവെന്നും
ഓരോന്നു ചിന്തിച്ചു മോഹിച്ചുപോയാൽ
നേരല്ല വട്ടം മഹാദേവശംഭോ: വ്വ

കണ്ണൻ വരുമ്പോളിളക്കം തുടന്നാൽ
കർണ്ണാ നിനക്കും കനക്കേട്ടു തട്ടും
എണ്ണത്തിലേതാനുമല്പം കുറയ്ക്കാം-
മെന്നേ വരാവൂ മഹാദേവശംഭോ. ൻ

ദുശ്ശാസനാ! നീയുമുത്സാഹമോടേ
ഇശ്ശാസനത്തെ ഗ്രഹിച്ചീടവേണം

വിശ്വാസമില്ലാ മനക്കാമ്പിലെററം
ഉല്ലാസനാശകൻ മഹാദേവശംഭോ. ൨൧

ഭക്തങ്ങളേവം പറഞ്ഞും ചിരിച്ചും
ഭദ്രാസനാഗ്രേ തെളിഞ്ഞങ്ങിരുന്നൂ
മന്ദ്രാളിഭാഷീ ഭുജംഗധ്വജൻ താ-
നദ്രീശതുംഗേ മഹാദേവശംഭോ. ൨൨

ഗോപാലരൂപൻ രമാകാന്തനപ്പോൾ
ശ്രീപാഞ്ചജന്യം മുഴക്കിപ്പതുക്കെ
ഭൂപാലരാഗേ പ്രവേശം തുടങ്ങി
പാപാപഹാരീ മഹാദേവശംഭോ. ൨൩

ബാലാർക്കബിംബം പ്രകാശിക്കുമപ്പോൾ
ബാലാതപാളി വിളങ്ങുന്നപോലെ
മൗലിപ്രഭാജാലമാസ്ഥാനദേശേ
നീളെപ്പരന്നു മഹാദേവശംഭോ. ൨൪

കായാമ്പുതന്നുള്ളിലായാസമേകം
കായപ്രകാശം കലർന്നു സഭാന്തേ
ഭൂയോ വിളങ്ങി സ്മിതപ്രൗഢിയോടെ
പീയൂഷപൂരം മഹാദേവശംഭോ. ൨൫

തൃക്കണ്ണു രണ്ടും മിഴിച്ചാസ്ഥയോടേ
നിൽക്കുന്നവരെക്കടാക്ഷാമൃതത്താൽ
ഒക്കെത്തണുപ്പിച്ചു മെല്ലെത്തിരിച്ചു
സൽക്കാരപൂർവം മഹാദേവശംഭോ. ൨൬

ദൂരത്തുനിന്നങ്ങെഴുന്നള്ളുമപ്പോ-
ളാരാജലോകം കുലുങ്ങിത്തുടങ്ങി

ഭീരുക്കളെല്ലാം നടുങ്ങിത്തുടങ്ങി
ഭാവം പകർന്നു മഹാദേവശംഭോ. ൧൬

ആസ്ഥാനദേശേ വസിക്കും നൃപന്മാ-
രുത്ഥാനവും ചെയ്തു കൂപ്പിത്തുടങ്ങി
ബദ്ധപ്രമോദം മനസ്സും മറന്നു
തത്ത്വം കലർന്നു മഹാദേവശംഭോ. ൧൭

മൂഢത്വമേറുന്ന നാഗധ്വജൻ താൻ
പീഠാഗ്രതോഽസൗ മറിഞ്ഞങ്ങുവീണാൻ
കൂടെപ്പതിക്കുന്നു കണ്ണാടിവൃന്ദം
ശുദ്ധപ്രമോദം മഹാദേവശംഭോ. ൧൮

സ്വർണ്ണം തരേണം നമുക്കെന്നു ചൊല്ലി
കണ്ണും മിഴിച്ചങ്ങു നിൽക്കുന്നനേരം
പൊണ്ണൻ മറിഞ്ഞങ്ങു വീഴുന്നു കണ്ടാൽ
കണ്ണിന്നു സൗഖ്യം മഹാദേവശംഭോ. ൧൯

[പതിന്നാലുവൃത്തം.]

---

## പാഠം ൩൦.

## കൊല്ലം.

പുരാതനകാലത്തുതന്നെ കൊല്ലം വിഖ്യാതമായ ഒരു പട്ടണമായിരുന്നു. നമ്മുടെ നാട്ടിൽ നടപ്പുള്ള കൊല്ലവർഷം ഈ നഗരം സംബന്ധിച്ചുള്ള ഏതോ ഒരു വിശേഷസംഭവത്തിന്റെ സ്മാരകമായിട്ടാണ് ആരംഭിച്ചിട്ടുള്ളത്. കൊല്ലവർഷം അഞ്ചാം ശതകത്തിൽ ജയ

സിംഹൻ എന്നൊരു രാജാവ് കൊല്ലത്തുണ്ടായിരുന്നു. ഇതുനിമിത്തമാണു കൊല്ലത്തിനു 'ജയസിംഹനാട്' അല്ലെങ്കിൽ 'ദേശിങ്ങനാട്' എന്നു പേരു സിദ്ധിച്ചത്. ജയസിംഹന്റെ പുത്രനായ വീരരവിവർമ്മ ചോളപാണ്ഡ്യ രാജ്യങ്ങളെ ജയിച്ചു കേരളത്തോടു ചേർത്തശേഷം കൊല്ല വർഷം ൪൮൯-ാമാണ്ടിടയ്ക്കു വേഗവതീതീരത്തിലുള്ള കാഞ്ചീപുരത്തുവച്ചു ദക്ഷിണഭാരതചക്രവർത്തിയായി കിരീട ധാരണം ചെയ്തു. അദ്ദേഹത്തിന്റെ രാജധാനിയും കൊല്ലം തന്നെയായിരുന്നു.

കപ്പലുകൾ അടുക്കുന്നതിനു പ്രകൃതിസിദ്ധമായ സൗകര്യമുള്ള ഒരു തുറമുഖമുണ്ടായിരുന്നതിനാൽ ഈ പട്ടണം വളരെക്കാലം മുൻപുതന്നെ പ്രശസ്തമായ ഒരു വാണിജ്യകേന്ദ്രമായിത്തീർന്നു. വിദേശീയർ കേരളവുമായി വ്യാപാരം തുടങ്ങിയ കാലത്ത് ഉൾനാട്ടിൽ ധാരാളമായി വിളയുന്ന നല്ലമുളക്, ഇഞ്ചി, നീലയമരി മുതലായ ചരക്കുകൾ കരവഴിയായും, കല്ലടയാറുവഴിയായും കൊല്ലത്തു കൊണ്ടുവന്നാണ് ഏറ്റുമതി ചെയ്തിരുന്നത്. ഇങ്ങനെ വ്യാപാരം ചെയ്തുവന്ന വിദേശികളിൽ പ്രമാണികൾ അറബികളും ചീനത്തുകാരും ആയിരുന്നു. ഇവരെ കൂടാതെ പലരാജ്യങ്ങളിലേ കച്ചവടക്കാരും തൊഴിലാളി കളും കൊല്ലത്ത് കുടിയേറാൻ ഇടയായിട്ടുണ്ട്.

ആദികാലത്തു കേരളത്തിൽ സർവ്വഥാ പ്രസിദ്ധ മായിത്തീർന്ന തുറമുഖം കൊടുങ്ങല്ലൂർ ആയിരുന്നു. എന്നാൽ കൊടുങ്ങല്ലൂരിന്റെ പ്രശസ്തി അല്പം മങ്ങിയതോടുകൂടി

കൊല്ലത്തിന്റെ കീർത്തി വർദ്ധിച്ചു. അക്കാലത്തു വിദേശീയവാണിജ്യത്തിൽ മുന്നിട്ടുനിന്നിരുന്ന ചീനരുടെ കുടിപാർപ്പും പണ്ടകശാലകളും കൊല്ലത്തു് ഉണ്ടായിരുന്നു. പിന്നീടു് അനേകം ശതവർഷങ്ങൾ കഴിഞ്ഞ ശേഷമാണു യൂറോപ്യന്മാർ കച്ചവടത്തിനായി മലയാളക്കരയിൽ വന്നതു്. അപ്പോൾ ചീനന്മാർ കൊല്ലം നഗരത്തിന്റെ പശ്ചിമഭാഗത്തു് കടൽക്കരയിൽ പാർത്തിരുന്നതായി പറഞ്ഞു കാണുന്നു. തങ്കശ്ശേരി ഉൾപ്പെടെയുള്ള ആ ദേശത്തിനു യൂറോപ്യന്മാർ ചീനക്കൊല്ലം എന്നാണു പേർ പറയുന്നതു്.

ചീനക്കാരുടെ വാണിജ്യമാണു് കൊല്ലത്തിന്റെ പ്രാബല്യത്തിനു മുഖ്യകാരണമായിരുന്നതു്. എന്നാൽ കൊല്ലവർഷത്തിന്റെ ആരംഭദശയിൽത്തന്നെ അവിടെ പ്രവേശിച്ച മഹമ്മദീയരുടെ കച്ചവടം പരിപുഷ്ടമായപ്പോൾ ചീനക്കാരുടെ വാണിജ്യം ക്രമേണ ക്ഷയിച്ചുതുടങ്ങി. ആ കാര്യത്തെപ്പററി ആലോചിക്കുന്നതിനായി കൊല്ലവർഷം ൪൬൮-ാമാണ്ടിടയ്ക്കു ചീനത്തെ ചക്രവർത്തി മാർക്കോ പോളോ എന്ന പ്രതിനിധിയെ കൊല്ലം രാജാവിന്റെ സന്നിധിയിലേയ്ക്കു് അയച്ചു. എങ്കിലും അതുകൊണ്ടു വലിയ ഗുണമൊന്നും ഉണ്ടായതായി കാണുന്നില്ല. അതിനുശേഷം അൻപതു വർഷം കഴിഞ്ഞു കേരളത്തിൽ സഞ്ചരിച്ച ഇബിൻബതൂട്ടാ എന്ന മഹമ്മദീയൻ തന്റെ സഞ്ചാരവൃത്താന്തത്തിൽ കൊല്ലത്തു മഹമ്മദീയർക്കു സ്ഥിരപ്രതിഷ്ഠ ലഭിച്ചിരുന്നതായും, സാമൂതിരിയുടെ ആനുകൂല്യത്താൽ കോഴിക്കോട്ടും അവരുടെ കച്ചവടം പ്രബലപ്പെട്ടിരുന്നതായും പ്രസ്താവിച്ചിരിക്കുന്നു.

മഹമ്മദീയരുടെ കച്ചവടം ഇപ്രകാരം വർദ്ധിച്ചുകൊണ്ടിരിക്കെ യൂറോപ്പിൽനിന്നു കച്ചവടത്തിനായി പുറപ്പെട്ട പോർട്ടുഗീസുകാർ ഇൻഡ്യയിൽ വന്നുചേർന്നു. അവരുടെ ആദ്യത്തെ സങ്കേതം കേരളത്തിലായിരുന്നു. പോർട്ടുഗീസ് പ്രഭുവായ വാസ്കോഡിഗാമ കൊല്ലവർഷം ൬൭൪-ാമാണ്ടു കോഴിക്കോട്ടു വന്നിറങ്ങുകയും, സാമൂതിരിമഹാരാജാവിന്റെ ഔദാര്യത്താൽ ആ തുറമുഖത്ത് പോർട്ടുഗീസുകാരുടെ കച്ചവടം സ്ഥാപിക്കയും ചെയ്തു. താമസിയാതെ അവർ കൊച്ചിയിൽ എത്തി അവിടെയും കച്ചവടത്തിനു വേണ്ട ആനുകൂല്യങ്ങൾ സമ്പാദിച്ചു. പോർട്ടുഗീസുകാരുടെ കച്ചവടത്തോടുകൂടി കൊച്ചി, കോഴിക്കോട് ഈ നഗരങ്ങളുടെ ഐശ്വര്യവും വർദ്ധിച്ചുതുടങ്ങി.

ഇക്കാലത്തു ദേശിംഗനാട്ടു ഒരു റാണി ഉണ്ടായിരുന്നു. പാശ്ചാത്യരുമായുള്ള വാണിജ്യം നിമിത്തം കൊല്ലത്തിനും കോഴിക്കോട്ടിനും സിദ്ധിച്ച ഉൽകർഷം കണ്ടപ്പോൾ പോർട്ടുഗീസുകാരെ കൊല്ലത്തേയ്ക്കു ക്ഷണിക്കുന്നതിന് അവർ തീർച്ചപ്പെടുത്തി. രണ്ടു കപ്പലുകൾ കൊല്ലത്തേയ്ക്ക് അയയ്ക്കുന്ന പക്ഷം അവയിൽ നല്ലമുളക് കയറ്റിച്ചുകൊടുക്കാമെന്നും പോർട്ടുഗീസുകാർക്ക് അനുകൂലമായ ഒരു കച്ചവടക്കരാർ ചെയ്യാൻ ഒരുക്കമാണെന്നും റാണി ഒരു ദൂതൻ മുഖാന്തിരം വാസ്കോഡിഗാമയെ ധരിപ്പിച്ചു. റാണിയുടെ ക്ഷണത്തെ സ്വീകരിക്കാൻ ഗാമയ്ക്കു വളരെ ആഗ്രഹമുണ്ടായിരുന്നു. എങ്കിലും കൊച്ചീരാജാവിന്റെ

അത്തപ്പ്ലിയെ ശങ്കിച്ച് ആരാജാവിന്റെ സമ്മതം കൂടാതെ ഒരു കരാറിനും ഏർപ്പെടാൻ തനിക്കു നിവൃത്തിയില്ലെന്ന് അദ്ദേഹം മറുപടി അയച്ചു.

അനന്തരം റാണിതന്നെ ഈ സംഗതിയെക്കുറിച്ചു കൊച്ചീരാജാവിന്ന് എഴുതി അയച്ചു. റാണിയുടെ അഭിപ്രായത്തെപ്പററി ആ രാജാവിന്നു വൈമനസ്യം തോന്നാൻ കാരണമുണ്ടായിരുന്നു. കൊച്ചീ തുറമുഖത്തു നല്ലമുളക് കയററുമതി ചെയ്യുന്നതിൽ നിന്ന് അദ്ദേഹത്തിന്നു വലിയ ആദായം ലഭിച്ചിരുന്നു. എന്നാൽ കയററുമതി ചെയ്യുന്ന മുളകിൽ അധികഭാഗവും ദക്ഷിണദേശങ്ങളിൽനിന്നാണു വന്നുകൊണ്ടിരുന്നതു്. കൊല്ലത്തു വ്യാപാരം തുടങ്ങുമ്പോൾ ആ ചരക്കിന്റെ അനല്പമായ ഒരംശം കൊല്ലത്തേയ്ക്കു പോകാതിരിക്കയില്ലെന്ന് അദ്ദേഹം മനസ്സിലാക്കി. അതിനാൽ, കൊല്ലത്തു പണ്ടകശാല സ്ഥാപിക്കയില്ലെന്നും കൊച്ചിയിൽ ചരക്കുകൾ ദുർല്ലഭമായിരിക്കുമ്പോൾ മാത്രമേ കൊല്ലത്തേയ്ക്കു കപ്പലുകൾ അയയ്ക്കുകയുള്ളു എന്നും ഗാമ പറഞ്ഞതിന്റെ ശേഷമാണു റാണിയുടെ അപേക്ഷയ്ക്കു കൊച്ചീരാജാവു സമ്മതം നൽകിയതു്.

ഇപ്രകാരം, കൊല്ലത്തു പോർട്ടുഗീസുകാരുടെ വാണിജ്യം ആരംഭിച്ചു. എന്നാൽ രാജ്ഞിയുടെ ഈ പ്രസ്ഥാനത്തിന്നു നാട്ടുകാരുടെ ആനുകൂല്യം ഉണ്ടായിരുന്നില്ല. കാലക്രമത്തിൽ പോർട്ടുഗീസുകാരുടെ കച്ചവടം പ്രബലപ്പെടുകയും റാണിയുടെ അനുവാദത്തോടുകൂടി അവർ

കൊല്ലത്തു് ഒരു പണ്ടകശാല പണിയിക്കുകയും ചെയ്തു. തുറമുഖത്തിൽ നിർബാധമായി വാണിജ്യം നടത്തിവന്ന അറബികളെ (മഹമ്മദന്മാരെ) തോല്പിക്കുന്നതിനായിരുന്നു അവരുടെ പിന്നത്തെ ഉദ്യമം. പോർട്ടുഗീസുകാർ കൂടെ കൂടെ അവരുടെ കപ്പലുകൾ ആക്രമിച്ചു കൊള്ളയിട്ടു വന്നു. അറബികൾ റാണിയുടെ ഉദ്യോഗസ്ഥന്മാരോടു് സങ്കടം പറഞ്ഞുനോക്കി. എന്നാൽ ആ ഉദ്യോഗസ്ഥന്മാരുടെ ആജ്ഞയെ പോർട്ടുഗീസുകാർ വകവച്ചില്ല. പോർട്ടുഗീസുകാരുടെ ഈ ധിക്കാരം നിമിത്തം ഭയങ്കരമായ ഒരു ജനക്ഷോഭം ഉണ്ടാകയും, നാട്ടുകാർ പോർട്ടുഗീസുപണ്ടകശാല തീവച്ചു നശിപ്പിക്കയും ചെയ്തു. ആ വിവരം അറിഞ്ഞു്, കൊച്ചിയിൽനിന്നു് ഒരു പോർട്ടുഗീസു സൈന്യം കൊല്ലത്തു വന്നിറങ്ങി. അവർ തുറമുഖത്തു് ഉണ്ടായിരുന്ന സർക്കാർ പടവുകളെല്ലാം നശിപ്പിച്ചശേഷം അറബികളുടെ കപ്പലുകൾ പിടിച്ചെടുത്തു.

കൊല്ലവർഷം ൬൯൫-ൽ പോർട്ടുഗീസുഗവർണ്ണരായ ന്യൂസൊവാറസ്സ് റാണിയുമായി സന്ധിചെയ്തു വീണ്ടും കച്ചവടം ആരംഭിച്ചു. നാട്ടുകാരുടെ കോപവും വിദ്വേഷവും ഇരട്ടിച്ചു. സന്ധിപ്രകാരം റാണി കൊടുക്കാമെന്നു സമ്മതിച്ചിരുന്ന സംഖ്യയ്ക്കു് പോർട്ടുഗീസുകാർ ഞെരുക്കി. പണം അപ്പോൾ ചുരുക്കമായിരുന്നതിനാൽ തുറമുഖത്തു ഒരു സ്ഥലവും, അവിടെ ഒരു കോട്ട കെട്ടുന്നതിനു് അനുവാദവും റാണി അവർക്കു കൊടുത്തു. എന്നാൽ പാശ്ചാത്യന്മാർ അവിടെ കോട്ടയുടെ പണി ആരംഭിച്ചപ്പോൾ.

നാട്ടുകാർ അവരെ തടഞ്ഞു ലഹളയ്ക്കു് ഒരുമ്പെട്ടു. പീരങ്കിപ്രയോഗംകൊണ്ടു പോർട്ടുഗീസുകാർ ലഹളക്കാരെ ഓടിച്ചു കോട്ടയുടെ പണി തുടർന്നു. പിന്നെയും പോർട്ടുഗീസുകാർ തുറമുഖത്തുള്ള മററു കച്ചവടക്കാരെ ഉപദ്രവിക്കയും ക്ഷേത്രങ്ങൾ കൊള്ളയിടുകയും മററും ചെയ്തുകൊണ്ടിരുന്നു. അതിനാൽ റാണി അവരെ അമർച്ച ചെയ്യുന്നതിനായി ബാലൻപിള്ള എന്ന ഒരു സേനാനിയുടെ നേതൃത്വത്തിൽ ഒരു സൈന്യത്തെ നിയോഗിച്ചു. പോർട്ടുഗീസുകാരുടെ കോട്ട റാണിക്കു കൈവശപ്പെടുകയും അതിലുണ്ടായിരുന്ന പാശ്ചാത്യർ ബന്ധനസ്ഥരാകയും ചെയ്തു. അതിൽപ്പിന്നെ പോർട്ടുഗീസുകാർക്കു് അവിടെ പ്രത്യേകമായ ആനുകൂല്യമൊന്നും സിദ്ധിച്ചില്ല

എങ്കിലും പോർട്ടുഗീസുകാരുടെ കച്ചവടം ക്രമേണ അഭിവൃദ്ധമായി ഒരു നൂററാണ്ടു നടന്നു. അപ്പോൾ കച്ചവടത്തിനായി ഇൻഡ്യയിൽ വന്നുചേർന്ന ഡച്ചുകാരും പോർട്ടുഗീസുകാരുമായുള്ള മത്സരത്തിൽ പോർട്ടുഗീസുകാരുടെ ശക്തി ക്ഷയിച്ചു തുടങ്ങി. ഡച്ചുകാരുടെ പ്രവേശം കൊല്ലത്തും ഉണ്ടായി. ൮൩൬-ാമാണ്ടു് അവർ പോർട്ടുഗീസുകാരുടെ വകയായ തങ്കശ്ശേരി ആക്രമിച്ചു പല നാശങ്ങളും ചെയ്തു. അനന്തരം ഡച്ചുകാർ കൊല്ലത്തു കച്ചവടം തുടങ്ങി.

മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കാലത്തു കൊല്ലം, കായംകുളം മുതലായ ദേശങ്ങൾ തിരുവിതാംകൂറിനോടു് ചേർത്തതിനുശേഷം തിരുവിതാംകൂർ ഗവണ്മെന്റു്

തങ്കച്ചേരിയിൽനിന്നു കരം പിരിച്ചുവന്നു. എങ്കിലും ഡച്ചുകാരുടെ കച്ചവടം അവിടെ നടന്നുകൊണ്ടിരുന്നു.

ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാകമ്പനിയുടെ ആവിർഭാവത്തോടുകൂടി ഡച്ചുകാരുടെ ശക്തി ക്ഷയിക്കുവാൻ തുടങ്ങി. ൧൭൯൫-ാമാണ്ടു ഇംഗ്ലീഷുകാർ ഡച്ചുകാരെ തോല്പിച്ച് അവരുടെ വകയായ കൊച്ചീക്കോട്ട കൈക്കലാക്കപ്പെടുത്തി. അതോടുകൂടി തങ്കച്ചേരിയും അവൎക്ക് അധീനമായിത്തീൎന്നു. തിരുവിതാംകൂർ മഹാരാജാവും ബ്രിട്ടീഷുകാരുമായി ഉണ്ടായ ഉടമ്പടിപ്രകാരം തിരുവിതാംകൂറിന്റെ രക്ഷയ്ക്കായി കമ്പനിക്കാർ ഒരു സൈന്യവിഭാഗത്തെ കൊല്ലത്തു താമസിപ്പിക്കയുണ്ടായി.

വേലുത്തമ്പി ദളവയുടെ കാലത്തു കൊല്ലംപട്ടണം വളരെ അഭിവൃദ്ധിപ്പെട്ടിരുന്നു. അദ്ദേഹം അവിടെ ഒരു വലിയ കച്ചേരിയും കമ്പോളങ്ങളും പണികഴിപ്പിച്ചു. തിരുനെൽവേലി, മധുര മുതലായ ദിക്കുകളിൽ നിന്നു വ്യാപാരികളെ ക്ഷണിച്ചുവരുത്തി നാട്ടുകാരുടെ കച്ചവടത്തെ പോഷിപ്പിക്കുവാൻ ശ്രമം ചെയ്തു. ദളവയുടെ താമസവും മിക്കവാറും കൊല്ലത്തുതന്നെയായിരുന്നു.

എന്നാൽ പിൽക്കാലത്തു ദിവാന്റെ കച്ചേരിയും മററും വീണ്ടും തിരുവനന്തപുരത്തേയ്ക്കു മാററിസ്ഥാപിച്ചു. ആലപ്പുഴത്തുറമുഖത്തിൽ കച്ചവടത്തിനു കൂടുതലായ സൗകൎയ്യങ്ങൾ ഉണ്ടായിരുന്നതിനാൽ കൊല്ലം തുറമുഖത്തിലെ കച്ചവടം ക്രമേണ ക്ഷയിച്ചു. ഈ ഡിവിഷന്റെ തലസ്ഥാനമെന്നുള്ള ഗൗരവം മാത്രമേ ഇപ്പോൾ കൊല്ലത്തിനു പ്രധാനമായി ശേഷിച്ചിട്ടുള്ളു.

---

പാഠം ൩൧.

# കൃതജ്ഞത

അന്യൻ ചെയ്യോരുപകാരത്തിന്നു ഞാൻ പ്രത്യുപകാര-
മിന്നു ചെയ്യാൻ മതിയാമെന്നുള്ള ഭാവം നമുക്കില്ല.
ആന വിററു പണമുണ്ടാക്കുന്നവരെത്തെളിയിപ്പാൻ
ചേന വിററു പൊറുക്കുന്ന ചങ്ങാതി മതിയാമോ?

പൊന്നു വാരിക്കൊടുക്കുന്ന ധനികന്മാൎക്കൊരു കാക്ക-
പ്പൊന്നു മാത്രം കാഴ്ച വച്ചു പ്രസാദത്തെ വരുത്താമോ?
പ്രാണദാനം ചെയ്തവന്നു പകരമൊന്നുപകാരം
വേണമെന്നു നിരൂപിച്ചാലിങ്ങു സാധിക്കുമോ പാൎത്താൽ? ൨

കാണമൊന്നും കൊതിച്ചിട്ടല്ലുത്തമന്മാരഹോ ദീന-
ത്രാണമെന്നുള്ള ധൎമ്മത്തെത്താനറിഞ്ഞാചരിക്കുന്നു.
ഇക്ഷിതിമണ്ഡലേ മേവുന്നൊരു വേഴാമ്പലെന്നുള്ള
പക്ഷികൾക്കു വഴിപോലെ മാരി കോരിച്ചൊരിഞ്ഞാശു [൩

ഭക്ഷിപൂൎത്തി വരുത്തീടുന്നില്ലയോ വാരിവാഹങ്ങൾ?
രക്ഷ ചെയ്യും ജനത്തിന്റെ ലക്ഷണമങ്ങനെയുള്ളു?
സജ്ജനങ്ങൾക്കുപകാരമൊന്നു ചെയ്യാൻ നിരൂപിച്ചാ-
ലിജ്ജനങ്ങൾക്കതു സാധിച്ചീടുവാൻ ശക്തിയില്ലല്ലോ. ൪

ദുൎജ്ജനങ്ങൾക്കുപകാരം ദൂഷണത്തിന്നൊരു മാൎഗ്ഗം;
അൎജ്ജുന നാകേശ ഭവാനെല്ലാമറിഞ്ഞോരു ഖേദമല്ലോ.

പാമ്പിന്നു പാൽ കൊടുത്തോന്നെ പാഞ്ഞുവന്നു കടിക്കുട്ടം.
ചേമ്പിന്നു നെയ്യൊഴിച്ചാകിൽ ചൊറിഞ്ഞു കൂട്ടുവാൻ
[മേലാ. ൨൦

ഇഷ്ടമോടിക്കനിഞ്ഞു ചോറിട്ട കൈയ്യും കടിക്കുന്ന
പട്ടികൾക്കു കൊടുക്കുന്ന യഷ്ടികൾക്കു നമസ്കാരം.
കൂട്ടിലാക്കിപ്പലനാളും പട്ടിണിയായ് കിടക്കുന്ന
കാട്ടുപുള്ളിക്കടുവായെപ്പാട്ടിലാക്കാനിരകൊണ്ടു ൧൮

നീട്ടിയോരു കൈയ്യും കേറിക്കടിക്കുമെങ്ങനേയുള്ള
കൂട്ടമൊന്നുമൊരുനാളും വിശ്വസിപ്പാൻ പാത്രമല്ല.
കാട്ടിലുള്ള കടുവായെക്കാട്ടിലേററം കശ്മലന്മാർ
നാട്ടിലുള്ള നരന്മാരും നാലുമൂന്നല്ലൊരു ലക്ഷം. ൧൯

വീട്ടിലുള്ള മുതലെല്ലാം വിററതിന്നു കടം കൊണ്ടു
വീട്ടുവാനും വകയില്ലാഞ്ഞൊളിച്ചു കാനനം പുക്കു്
വാട്ടമററു പുറപ്പെട്ടു രാത്രിയിൽ മെല്ലവേ ചെന്നു്
നാട്ടകത്തു നടന്നോരോ രാജഭണ്ഡാരവും മററും ൨൦

കട്ടുകൊണ്ടു തിരിക്കുന്നു, കണ്ടറിഞ്ഞ ജനത്തോടു
വെട്ടുകൊണ്ടു മരിക്കുന്നു തസ്കരന്മാർ . ഇയ്യവസ്ഥ
കണ്ടു നിൽക്കുന്നവൻ തന്നെ കള്ളനായി പുറപ്പെട്ടു
കണ്ട ദിക്കിൽ ചെന്നു കപ്പാനായവന്നു ഭയമില്ല. ൨൧

കണ്ടകന്മാർക്കൊരു നാണം കണികാണ്മാൻ പോലുമില്ല
കണ്ടുകൊൾകജ്ഞനാ കാലത്തിന്റെയോരോ വിശേഷ
[ങ്ങൾ.

കണ്ടാലുമറിയാത്ത കള്ളന്മാർ തലയിട്ടു
കൊണ്ടാലുമറികയില്ലുണ്ടാകുമബദ്ധങ്ങൾ. ൪൦

രക്ഷിപ്പാനധികാരിയായുള്ള യജമാനൻ
ഭക്ഷിപ്പാൻ പുറപ്പെട്ടാലക്കാലം പ്രജകൾക്കു
ളുള്ളാന്നമൂട്ടപ്പാനും തേപ്പാനും വകയില്ലാ-
ഞ്ഞങ്ങാനംപുറപ്പെട്ടുപൊയ്ക്കൊള്ളുകെന്നതേയുള്ളൂ. ൪൧

[സമാപ്തമേശം]

പാഠം ൩൭.

# രാജാ കേശവദാസൻ

(ഒന്നാംഭാഗം)

കായംകുളം, ചെമ്പകശ്ശേരി മുതലായ ദേശങ്ങൾ പിടിച്ചടക്കി തിരുവിതാംകൂർ രാജ്യത്തിന്റെ വിസ്തൃതിയും പ്രതാപവും വർദ്ധിപ്പിച്ച മാർത്താണ്ഡവർമ്മ മഹാരാജാവ് കൊല്ലം ൯൩൩-ൽ നാടുനീങ്ങി. അനന്തരം ആ ദേശങ്ങളിൽ ഉണ്ടായിക്കൊണ്ടിരുന്ന ക്ഷോഭങ്ങളെ അമർത്തി സമാധാനം വളർത്തുന്നതിന് ആദ്ദേഹത്തിന്റെ അനുഗാമിയും ധർമ്മരാജാവെന്ന ബിരുദനാമത്താൽ വിഖ്യാതനുമായ രാമവർമ്മ മഹാരാജാവ് അശ്രാന്തമായി പ്രയത്നിക്കേണ്ടിവന്നു. അയൽരാജ്യക്കാരുടെ കൂടതന്ത്രങ്ങൾക്കു പുറമേ, മൈസൂറിലെ ടിപ്പുസുൽത്താന്റെ ആക്രമണവും കൂടി തടുക്കേണ്ടിവന്നപ്പോൾ ഭരണത്തിലുള്ള വൈഷമ്യം ക്രമത്തിലധികമായി. ഈ ആപൽഘട്ടത്തിൽ മഹാരാജാവിന്റെ പ്രധാനമന്ത്രിയായിരുന്നു രാജ്യത്തെ രക്ഷിച്ച പുരുഷകേസരിയാണ് രാജാ കേശവ-

ദാസൻ. ഈ നാട്ടിൽ ദിവാൻ എന്ന ഉദ്യോഗനാമം ആദ്യമായി വഹിച്ച മന്ത്രിയും ഇദ്ദേഹമായിരുന്നു. പഴമക്കാർ ഇന്നും ഇദ്ദേഹത്തെ 'വലിയ ദിവാൻജി' എന്നു പറഞ്ഞുപോരുന്നു.

നെയ്യാററിൻകര താലൂക്കിൽ നിഖമേൽ എന്ന സ്ഥലത്തുനിന്നു് വിളവംകോട്ടു താലൂക്കിൽ കുന്നത്തൂർ ദേശത്തു ചെന്നു താമസിച്ചിരുന്ന ഒരു നായർ കുടുംബത്തിലാണു് അദ്ദേഹം ജനിച്ചതു്. അദ്ദേഹത്തിന്റെ അമ്മയായ കാളിയമ്മപ്പിള്ള പത്മനാഭപുരത്തു കൊട്ടാരത്തിൽ ഒരു വേലക്കാരി ആയിരുന്നു. അച്ഛൻ അവിടെ പട്ടാളത്തിൽ ഒരു ഉദ്യോഗസ്ഥനായിരുന്നു. കൊല്ലം ൯൨൯-ാമാണ്ടിടയ്ക്കാണു് അദ്ദേഹം ജനിച്ചതു്. കേശവൻ ശിശുവായിരിക്കുമ്പോൾ തന്നെ അച്ഛൻ ഗംഗാസ്നാനത്തിനുപോയി കാശിയിൽവെച്ചു മരണം പ്രാപിച്ചു.

അനന്തരം കാളിയമ്മപ്പിള്ള മകനെയും കൊണ്ടു കുന്നത്തൂരുള്ള സ്വഗൃഹത്തിലേയ്ക്കു പോയി. കുട്ടിയുടെ ബുദ്ധിയും ചൊടിയും കണ്ടു് ഒരു നാട്ടാശാൻ പ്രതിഫലം കൂടാതെ അയാളെ പഠിപ്പിക്കാമെന്നു സമ്മതിച്ചു. ആശാന്റെ 'എഴുത്തുപള്ളിയിൽ കേശവപിള്ള പത്തുവയസ്സുവരെ പഠിച്ചു. വിദ്യാഭ്യാസം കഴിഞ്ഞു കേശവപിള്ള സ്വദേശത്തിനടുത്തുള്ള ഒരു ചെട്ടിയാരുടെ കണക്കെഴുത്തുകാരനായി ഏർപ്പെട്ടു.

അക്കാലത്തു പൂവാററു കച്ചവടപ്രമാണിയായിരുന്ന ഷൊക്കമൂസാ മുതലാളി എന്ന വണിഗ്വരന്റെ കാര്യസ്ഥ

ന്നായിരുന്നു ഈ ചെട്ടിയാർ. അയാൾ മുതലാളിയെ കാണു ചാൻ പോകുമ്പോൾ കേശവപിള്ളയെയും കൂടെ കൊണ്ടു പോകാറുണ്ടായിരുന്നു. ചെട്ടിയാരുടെ ചെറുകാര്യസ്ഥ ന്റെ പ്രസരിപ്പും വിനയവും മുതലാളിയെയും ആകർഷി ച്ചു. മുതലാളി കേശവപിള്ളയെ തന്റെ കണക്കെഴുത്തു കാരനായി നിയമിച്ചു. കേശവപിള്ളയുടെ ബുദ്ധിനൈ പുണ്യവും സ്വാമിഭക്തിയും കണ്ടു മുതലാളിക്ക് അയാ ളിൽ സ്നേഹവും വിശ്വാസവും ഉറച്ചു കച്ചവടക്കണക്കു സംബന്ധിച്ച ചുമതല മുഴുവൻ മുതലാളി കേശവപിള്ള യെ ഏല്പിച്ചു. ഭാവിയിൽ തിരുവിതാംകൂറിലെ കച്ചവടം വർദ്ധിപ്പിക്കുന്നതിന് ഉപയോഗപ്പെട്ട വിജ്ഞാനത്തി ന്റെ പ്രഥമപാഠങ്ങൾ അക്കാലത്തു കേശവപിള്ള അഭ്യ സിച്ചു.

പോക്കുമൂസാ ഒരിക്കൽ മഹാരാജാവിനെ മുഖംകാണി ക്കാൻ പോയപ്പോൾ കേശവപിള്ളയെക്കൂടെ കൊണ്ടു പോയി. മുതലാളി രാജസന്നിധിയിൽനിന്നു തിരിയെ വന്നപ്പോൾ രാത്രി സമയം കുറേ അധികം കഴിഞ്ഞിരുന്നു. അപ്പോഴേയ്ക്കും കേശവപിള്ള പുറത്തളത്തിൽ കിടന്ന് ഉറങ്ങിപ്പോയി. മുതലാളി കേശവപിള്ളയെ വിളിക്കാതെ തിരിച്ചുപോയി. മഹാരാജാവു പ്രഭാതത്തിൽ എഴുന്നേററു വാതിൽ തുറന്നപ്പോൾ കേശവപിള്ളയെയാണു കണി കണ്ടത്. കേശവപിള്ളയും മഹാരാജാവിനെ കണ്ടു സംഭ്രമത്തോടെ എഴുന്നേററു തൊഴുതു മാറിനിന്നു. കണി

കാണാൻ കൊള്ളാവുന്ന വേഷമില്ലെങ്കിലും അയാളുടെ മുഖം കണ്ടു തിരുവുള്ളത്തിൽ സന്തോഷമാണു തോന്നി യത്. അയാളെ വിട്ടയയ്ക്കരുതെന്നു ഭൃത്യന്മാരോട് ആ ജ്ഞാപിച്ചതിന്റെ ശേഷം തിരുമനസ്സുകൊണ്ടു പ്രഭാത കൃത്യങ്ങൾക്കായി എഴുന്നള്ളി.

അന്ന് മഹാരാജാവു് ആദ്യമായി കേട്ടതു യൂറോപ്പിൽനിന്നു ചരക്കുകൾ കേററിക്കൊണ്ടുവന്ന ഒരു കപ്പൽ ആ പ്രഭാതത്തിൽതന്നെ തുറമുഖത്തു് അടുത്തിട്ടുണ്ടെന്നുള്ള വത്തമാനമാണ്. കപ്പലുകൾ വന്നടുക്കുന്നതു് അപൂവ്വമായിരുന്ന അക്കാലത്തു് ഈ വൃത്തമാനം മഹാരാജാവിനു് ഏററവും സന്തോഷം നൽകി. അതുകൊണ്ടു് താൻ കണികണ്ട ചെറുപ്പക്കാരന്റെ ആഗമനം ശുഭസൂചകമാണെന്ന് അദ്ദേഹം തീരുമാനിച്ചു. കേശവപിള്ളയെ വരുത്തി, അയാൾ കൊട്ടാരത്തിൽ വരുവാനുള്ള കാരണവും മററും ചോദിച്ചറിഞ്ഞതിന്റെ ശേഷം പാകടശാലയിൽ സ്വല്പശമ്പളമുള്ള ഒരു എഴുത്തുജോലിക്കു നിയമിച്ചു.

കൊട്ടാരത്തിലെ എഴുത്തുപണി കേശവപിള്ളയ്ക്കു് ഒട്ടുംതന്നെ പ്രയാസമായിരുന്നില്ല. ജോലി കഴിഞ്ഞു് ബാക്കിയുണ്ടായിരുന്ന സമയം അദ്ദേഹം വെറുതേ കളഞ്ഞില്ല. അക്കാലത്തു പട്ടാളത്തിലുണ്ടായിരുന്ന യൂറോപ്യന്മാരുടെയും മുസൽമാന്മാരുടെയും പരിചയവും സ്നേഹവും സമ്പാദിച്ചു്, അവരിൽനിന്നു യുദ്ധക്രമങ്ങളും ഹിന്ദുസ്ഥാനി മുതലായ ഭാഷകളും അദ്ദേഹം അഭ്യസിച്ചു. ൯൪൦-ൽ കേശവപിള്ള കൊട്ടാരം രായസമായി. കച്ചവടം സംബന്ധിച്ച എഴുത്തുകുത്തുകൾ നോക്കുന്ന

ച്ചുമതലയും കേശവപിള്ളയ്ക്കുതന്നെയായിരുന്നു. ഭാരമേറിയ ഈ കൃത്യങ്ങളെല്ലാം കണിശമായും ഉൗർജ്ജസ്വലമായും അദ്ദേഹം നിർവ്വഹിച്ചു. ൯൪൯-ൽ തിരുമനസ്സുകൊണ്ടു് അദ്ദേഹത്തെ കൊട്ടാരം സമ്പ്രതിയായി നിയമിച്ചു.

അക്കാലത്താണു് മൈസൂർ സുൽത്താനായ ഹൈദരലി ആദ്യമായി മലയാളദേശം ആക്രമിച്ചതു്. കൊച്ചി രാജാവു കപ്പം കൊടുത്തു കീഴടങ്ങുകയും, സാമൂതിരിയും അനേകം പ്രഭുക്കന്മാരും തിരുവിതാംകൂറിൽവന്നു് അഭയം പ്രാപിക്കുകയും ചെയ്തു. ആ വൃത്താന്തം കേട്ടു കുപിതനായി ഹൈദർ തിരുവിതാംകൂറിനെ ആക്രമിക്കാൻ വട്ടം കൂട്ടി. ഹൈദരെ തടയുന്നതിനായി വടക്കേ അതിർത്തിയിലുള്ള കോട്ട ഉറപ്പിക്കുകയും, അവിടെ ഒരു വലിയ സൈന്യത്തെ സ്ഥാപിക്കുകയും ചെയ്യേണ്ടതു് ആവശ്യമായിത്തീർന്നു. സേനാനായകനായ ഡിലനായി അപ്പോൾ രോഗപീഡിതനായിരുന്നതിനാൽ ആ കാര്യങ്ങളെല്ലാം നിർവ്വഹിക്കുന്നതിനു സമ്പ്രതി കേശവപിള്ളയെയാണു മഹാരാജാവു നിയോഗിച്ചതു്. ഉപ്രകാരം കരുതലുകൾ ചെയ്തതുകൂടാതെ ഹൈദരുടെ ഉദ്യമത്തെക്കുറിച്ചു മഹാരാജാവു് തിരുമനസ്സിലേയ്ക്കും ബാംബെയിലേയും മദ്രാസിലേയും ഗവർണ്ണർമാർക്കും എഴുതി അയച്ചു. കമ്പനിക്കാർ ഹൈദരുമായി ആരംഭിച്ച യുദ്ധത്തിൽ തിരുവിതാംകൂർ സൈന്യം കോഴിക്കോടു്, പാലക്കാടു്, തിരുനെൽവേലി മുതലായ ദേശങ്ങളിൽവച്ചു് കമ്പനി സൈന്യത്തോടു ചേർന്നു പടവെട്ടി. അവരുടെ യുദ്ധസാമർത്ഥ്യം ഇംഗ്ലീഷ് സേനാധിപന്മാരുടെ പ്രശംസയ്ക്കു പാത്രമായി.

എന്നാൽ യുദ്ധം അവസാനിക്കുന്നതിനു മുമ്പുതന്നെ ൯൫൮-ൽ ഹൈദരാലി ചരമഗതി പ്രാപിച്ചു.

യുദ്ധകാര്യങ്ങളിലും രാജ്യസേവനത്തിലുമുള്ള സാമർത്ഥ്യം കണ്ടു ൯൬൨-ൽ സർവാധി ഉദ്യോഗം ഒഴിവായപ്പോൾ തിരുമനസ്സുകൊണ്ടു കേശവപിള്ളയെ ആ ഉദ്യോഗത്തിൽ നിയമിച്ചു. അപ്പോൾ ദളവ ആയിരുന്ന കൃഷ്ണൻ ചെമ്പകരാമൻ ശേഷി കുറഞ്ഞ ആളായിരുന്നതിനാൽ രാജ്യകാര്യങ്ങൾ കേശവപിള്ളയുടെ മേൽനോട്ടത്തിലാണു് നടത്തിവന്നതു്. ആയാണ്ടിൽ തന്നെ മഹാരാജാവു് കുറേ ദിവസം ശരീരസുഖത്തിനായി ആലുവായിൽ എഴുന്നള്ളിത്താമസിച്ചു. പരമഭക്തനായ അദ്ദേഹം അവിടെവച്ചു് ഒരു മഹായാഗം കഴിപ്പിക്കാൻ നിശ്ചയിച്ചു. അ...വധി പണച്ചെലവുള്ള ആ മഹായാഗം സ്വാമിഭക്തനായ സർവാധികാര്യക്കാർ അത്യന്തം തൃപ്തികരമായി നിർവഹിച്ചു് മഹാരാജാവിൻെറ പ്രത്യേകം പ്രീതി സമാർജ്ജിച്ചു.

൯൬൪-ൽ കൃഷ്ണൻ ചെമ്പകരാമൻ ദളവ മരിച്ചുപോകയാൽ പ്രധാനമന്ത്രിയുടെ സ്ഥാനം ഒഴിവായി. മഹാരാജാവു സന്തോഷപൂർവം കേശവപിള്ളയെ ആ സ്ഥാനത്തിൽ നിയമിച്ചു കന്നിമാസത്തിൽ വിജയദശമി ദിവസം നീട്ടു കൊടുത്തു. ആ അവസരത്തിൽ കേശവപിള്ളയുടെ അപേക്ഷപ്രകാരം മഹാരാജാവു ദളവ എന്ന ഉദ്യോഗപ്പേരിനെ ദിവാൻ എന്നു ഭേദപ്പെടുത്തി. ഇങ്ങനെയാണു് തിരുവിതാംകൂറിലേ പ്രധാനമന്ത്രിക്കു 'ദിവാൻ' എന്ന സ്ഥാനപ്പേർ ആദ്യമായി സിദ്ധിച്ചതു്.



നിഷ്കളങ്കമായ സ്വാമിഭക്തിയോടും നിശ്ചലമായ നിഷ്ഠയോടും കൂടി കേശവപിള്ള ഇരുപതു വർഷത്തേ രാജ്യകാൎയ്യങ്ങൾ നോക്കുകയും, എല്ലാ ഭരണവകുപ്പു കളെറിച്ചും സംപൂർണ്ണമായ ജ്ഞാനം സമ്പാദിക്കു ചെയ്തിരുന്നു. അത്രയും കാലംകൊണ്ടു് പ്രധാന

യുടെ ചുമതല വഹിക്കാൻ കേശവപിള്ള ശക്ത നാണെന്നു സ്പഷ്ടമായി ബോധ്യമായ ശേഷമാണ് മഹാ രാജാവ് അദ്ദേഹത്തെ ദിവാൻപദത്തിൽ നിയമിച്ചതു്.

---

പാഠം ൩൩.

# രാജാ കേശവദാസൻ

(രണ്ടാം ഭാഗം)

ഹൈദരാലിയുടെ പുത്രനായ ടിപ്പുസുൽത്താൻ പിതാവിന്റെ മാർഗ്ഗത്തെ അനുകരിച്ചു ൻ൬൩-ൽ മല ബാർ ആക്രമിച്ചു. സാമൂതിരിയും പ്രഭുക്കന്മാരും മററ നേകം ജനങ്ങളും വീണ്ടും തിരുവിതാംകൂറിൽ അഭയം പ്രാപിച്ചു. ഔദാര്യനിധിയായ മഹാരാജാവ് അവരെയെ ല്ലാം യഥായോഗ്യം ഓരോ സ്ഥലങ്ങളിൽ താമസിപ്പിച്ചു. ആ അഭയാൎത്ഥികളെ വിട്ടയച്ചുകൊടുക്കണമെന്നു ടിപ്പു ആവശ്യപ്പെട്ടപ്പോൾ ശരണാഗതന്മാരെ ഉപേക്ഷിക്കുക യെന്നതു് അധർമ്മമാണെന്നായിരുന്നു തിരുമനസ്സിലെ മറു പടി. സുൽത്താൻ കോപാകുലനായി തിരുവിതാംകൂറിനെ ആക്രമിക്കുവാൻ സന്നദ്ധനായി. ഈ കലാശം പ്രതീക്ഷി ച്ചിരുന്ന കേശവപിള്ള ഉടൻതന്നെ വടക്കെ അതിർത്തി യിലുള്ള കോട്ട കേടുപാടുകൾ തീർത്തു ബലപ്പെടുത്തി. അതിനു സമീപം ഡച്ചുകാരുടെ വകയായി അഴിക്കോട്ട യെന്നും കൊടുങ്ങല്ലൂർക്കോട്ടയെന്നും രണ്ടു കോട്ടകൾ ഉണ്ടാ യിരുന്നു. ഈ കോട്ടകളെ വിലയ്ക്കു വാങ്ങിക്കുന്നതിനു ടിപ്പു

സുൽത്താൻ ഡച്ചുകാരുമായി ആലോചന തുടങ്ങി. അ
സാധിക്കുന്നപക്ഷം ശത്രുബലത്തിനു സിദ്ധിക്കാവ
മെച്ചം മനസ്സിലാക്കി സമത്ഥനായ ദിവാൻ ആ ക
കളെ തിരുവിതാംകൂറിലേയ്ക്കു വില വാങ്ങി. ഈ വ
ഭവം സുൽത്താന്റെ കോപാഗ്നിയെ പൂർവാധി
ഉദ്ദീപിപ്പിച്ചു.

ടിപ്പു സൈന്യത്തോടുകൂടി വന്നുചേരുന്നതിനു
തന്നെ ദിവാൻ കേശവപിള്ള വടക്കേ അതിർത്തിയി
കോട്ടയ്ക്കുള്ളിൽ സേനാനിവേശം ചെയ്തു. ടിപ്പുവിന്റെ
സൈന്യം അതിർത്തിയിൽ വന്നു പീരങ്കികൾ നി
കോട്ടയുടെ നേർക്കു വെടിവച്ചു തുടങ്ങി. വളരെ പ
പ്പെട്ടതിന്റെ ശേഷം കോട്ടയുടെ ഒരു ഭാഗം തക
അതുവഴി മൈസൂർ ഭടന്മാർ അകത്തേയ്ക്കു തിക്കിക്ക
മ്പോൾ തിരുവിതാംകൂർ സൈന്യത്തിന്റെ വെടികൊ
അവരിൽ അനേകം പേർ മരിച്ചുവീണു. ശേഷിച്ച
ഭയാക്രാന്തരായി ഓട്ടം തുടങ്ങി. ഓടുന്ന തിരക്കിൽ അ
പ്പെട്ട് കിടങ്ങിൽ വീണുപോയ സുൽത്താനെ അ
ത്തിന്റെ അംഗരക്ഷകന്മാർ ഒരു വിധത്തിൽ എടു
പാളയത്തിൽ എത്തിച്ചു. ആ വീഴ്ചകൊണ്ടു സംഭവ
മുടന്തു തിരുവിതാംകൂറിനെ ആക്രമിച്ചതിന്റെ സ്മ
മായി ആജീവനാന്തം അദ്ദേഹത്തിനു ശേഷിച്ചു.

തിരുവിതാംകൂറിനെ നിശ്ശേഷം നശിപ്പിച്ചു ന
ക്കു സംഭവിച്ച പരാജയത്തെ പരിഹരിക്കണമെന്നു
നിശ്ചയത്തോടുകൂടി സുൽത്താൻ രണ്ടാമതും യുദ്ധത്തി

ഒരുങ്ങി. കോട്ടയുടെ പൊളിഞ്ഞ ഭാഗം വീണ്ടും ഉറപ്പിച്ചിരുന്നു എങ്കിലും മൈസൂർസൈന്യം ഒരു മാസം പണിപ്പെട്ട് അതിൻെറ ഒരു വലിയ അംശം പിന്നെയും തട്ടി നിരത്തി. അവർ പറവൂർ മുതലായ പ്രദേശങ്ങളിൽ കടന്നു കൊള്ള നടത്തി. ദേവാലയങ്ങൾ ഇടിച്ചു നിരത്തുകയും, വിഗ്രഹങ്ങൾ അടിച്ചുടയ്ക്കുകയും ചെയ്തു. കേശവപിള്ള സൈന്യം അല്പം തെക്കോട്ടു മാററി ശത്രുവിൻെറ പുരോഗതിയെ നിരോധിക്കുവാൻ തയ്യാറായി നിന്നു. പെരിയാററിൻെറ മണൽപ്പുറത്തു പാളയമടിച്ച സുൽത്താൻെറ സൈന്യത്തെ തിരുവിതാംകൂർ സൈന്യം തന്ത്രോപായംകൊണ്ടും വീര്യബലം കൊണ്ടും സംഹരിച്ചു. ആററിലെ അണ വെട്ടി മുറിച്ചപ്പോൾ മൈസൂർസൈന്യം വെള്ളപ്പൊക്കത്തിൽ അമ്പരന്നു ചമഞ്ഞു. ആ അവസരം പാർത്തു തിരുവിതാംകൂർ സൈന്യം അവരുടെ മേൽ ചാടിവീണു വെട്ടി നുറുക്കി. ടിപ്പുവിനെ എങ്ങനെയോ ചിലർ രക്ഷപ്പെടുത്തി അദ്ദേഹത്തിൻെറ കൊടിയും മുദ്രമോതിരവും തിരുവിതാംകൂറിനു വിജയചിഹ്നമായി ലഭിച്ചു. ശേഷിച്ച സേനയെ നയിച്ചുകൊണ്ട് ടിപ്പു മൈസൂരിലേയ്ക്കു തിരിച്ചുപോയി.

ദിവാൻ തിരുവനന്തപുരത്തു ചെന്ന് വർത്തമാനങ്ങളെല്ലാം തിരുമനസ്സറിയിച്ചു. ഭയങ്കരനായ ഒരു ശത്രു ഇപ്രകാരം പരാജിതനായ വർത്തമാനം കേട്ടപ്പോൾ മഹാരാജാവിന് ഉണ്ടായ സന്തോഷം അപരിമിതമായിരുന്നു. എന്നാൽ കേശവപിള്ളയ്ക്കു വിശ്രമാവസരം ലഭി

ച്ചില്ല. ടിപ്പുവും ഇംഗ്ലീഷുകാരും തമ്മിൽ തുടങ്ങിയ യുദ്ധത്തിൽ കമ്പനിസൈന്യത്തെ സഹായിക്കുന്നതിനായി കല്പനപ്രകാരം കേശവപിള്ള തിരുവിതാംകൂർ സേനയോടുകൂടി പാലക്കാട്ട്, ഡിൻഡിഗൽ മുതലായ ദേശങ്ങളിലേയ്ക്കു പോയി. നമ്മുടെ പട്ടാളക്കാർ ബ്രിട്ടീഷുഭടന്മാരോടൊത്തു തോളോടുതോൾ നിന്നു ധീരതയോടുകൂടി യുദ്ധം ചെയ്തു രാജ്യാഭിമാനത്തെ പുലർത്തി. ഈ യുദ്ധത്തിൽ ടിപ്പു പരാജിതനായതിന്റെശേഷം അദ്ദേഹത്തിന്റെ രാജധാനിയായ ശ്രീരംഗപട്ടണത്തിൽ വച്ചു ഇരുകക്ഷികളും തമ്മിൽ സമാധാനഉടമ്പടി നടന്നു. ആ ഉടമ്പടിക്കു കേശവപിള്ളയും സന്നിഹിതനായിരുന്നു.

---

പാഠം ൩൪.

## രാജാ കേശവദാസൻ

(മൂന്നാം ഭാഗം)

മലയാളക്കരയിൽനിന്നും മൈസൂർവ്യാഘ്രത്തിന്റെ ബാധ ഇപ്രകാരം ഒഴിഞ്ഞു. സുൽത്താൻ പിടിച്ചടക്കിയ പ്രദേശങ്ങൾ ഉടമ്പടിപ്രകാരം ഇംഗ്ലീഷുകാരുടെ വകയായിത്തീർന്നു. തിരുവിതാംകൂറിൽ അഭയം പ്രാപിച്ചിരുന്ന മലബാർരാജാക്കന്മാരും പ്രഭുക്കന്മാരും അവരവരുടെ ദേശ

ങ്ങളിൽ ചെന്നുചേൎന്നു. പഴയ അതിർത്തികളും അവകാശങ്ങളും സംബന്ധിച്ചു അവക്കു തമ്മിൽ തക്കങ്ങൾ ഉത്ഭവിച്ചു. അവകാശവാദങ്ങൾ കേട്ടു തീരുമാനിച്ച് എല്ലാവരെയും യഥാപൂൎവ്വം പ്രതിഷ്ഠിക്കാൻ മദ്രാസ് ഗവമ്മെൻറ് തിരുവിതാംകൂർ മഹാരാജാവിൻെറ സഹായം അപേക്ഷിച്ചു. ഭാരമേറിയ ആ കൃത്യം നിൎവ്വഹിക്കാൻ അദ്ദേഹം വിശ്വസ്തനും നീതിനിപുണനുമായ തൻെറ മന്ത്രിയെയാണു ചുമതലപ്പെടുത്തി അയച്ചത്. അവകാശവാദങ്ങളെല്ലാം ശരിയായി പരിശോധിച്ച ശേഷം കേശവപിള്ള കമ്മീഷണർമാരെ യഥാന്യായം വിധി കല്പിക്കുന്നതിൽ സഹായിച്ച്, എല്ലാവരെയും സമാധാനപ്പെടുത്തി സ്വസ്ഥാനങ്ങളിൽ വാഴിച്ചു. ഏകദേശം ഒരു വർഷത്തോളം ദിവാൻജി ഈ കാൎയ്യത്തിൽ വ്യാപൃതനായിരുന്നു.

അനന്തരം ജനങ്ങളുടെ ക്ഷേമാഭിവൃദ്ധിക്കു വേണ്ട പല ഏർപ്പാടുകളും ദിവാൻ നടപ്പിൽ വരുത്തി. രാജ്യത്തിൽ ധനപുഷ്ടിയുണ്ടാക്കുന്നതിനുള്ള പ്രഥമോപായം കച്ചവടമാണെന്നു ഗ്രഹിച്ചിരുന്നതിനാൽ അതിലേയ്ക്കുള്ള സൌകൎയ്യങ്ങൾ അദ്ദേഹം വർദ്ധിപ്പിച്ചു. കുളച്ചൽ, പൂവാർ, വിഴിഞ്ഞം മുതലായ സ്ഥലങ്ങളിൽ ചില്ലറയായി കപ്പൽക്കച്ചവടം നടത്താമെന്നു കണ്ടു് അവിടവിടെ അതിനു വേണ്ട പ്രോത്സാഹനം നൽകി. അനന്തരം ആലപ്പുഴ ഒരു നല്ല തുറമുഖത്തിനു പററിയ സ്ഥാനമാണെന്നു പരിശോധിച്ചറിഞ്ഞു് വിജനമായിക്കിടന്ന ആ സ്ഥലത്തു് അദ്ദേഹം പീടികകളും പണ്ടകശാലകളും വാസഗൃഹ

ങ്ങളും പണി ചെയ്യിച്ചു. ഈ രാജ്യത്തിന്റെ പല ഭാഗങ്ങളിൽ നിന്നും തിരുനെൽവേലി, ബാംബേ മുതലായ പ്രദേശങ്ങളിൽനിന്നും കച്ചവടക്കാരെ ക്ഷണിച്ചുവരുത്തി അവിടെ താമസിപ്പിച്ചു. ഈ നാട്ടിലെ തടി മുതലായ ഉൽപന്നങ്ങൾ അവിടെ ശേഖരിച്ചു വില്ക്കുന്നതിനും ഏർപ്പാടു ചെയ്തു. ആലപ്പുഴ ഇന്നു കാണുന്ന വിപുലമായ കച്ചവടത്തിന്റെ ഉത്ഭവം ഇപ്രകാരമാണ്.

തിരുനെൽവേലിയിൽനിന്നും മധുരയിൽനിന്നും നെയ്ത്തുകാരെ വരുത്തി കോട്ടാറു് താമസിപ്പിച്ച് അവിടെ അവരുടെ തൊഴിലിനു വേണ്ട സൗകര്യം ഉണ്ടാക്കിക്കൊടുത്തു. തിരുവനന്തപുരത്തു കിഴക്കേക്കോട്ടവാതിൽക്കൽനിന്ന് കിഴക്കോട്ട് ഇരുവശത്തും കാണുന്ന 'ചാല' കമ്പോളവും ദിവാൻ കേശവപിള്ള വിപുലമാക്കി. വ്യാപാരത്തിന്റെ അഭിവൃദ്ധിക്ക് അവശ്യം വേണ്ടതു ഗതാഗതസൗകര്യമാണ്. അതിലേയ്ക്കായി രാജ്യത്തിൽ പലെടത്തും അനേകം നല്ല റോഡുകൾ വെട്ടിച്ചു. ഇങ്ങനെയുള്ള പല പരിഷ്കാരങ്ങളുടെ ഫലമായി രാജ്യത്തിൽ മുതലെടുപ്പു വർദ്ധിച്ചു.

രാജ്യത്തിന്റെ രക്ഷയ്ക്കുവേണ്ടി ഈസ്റ്റിൻഡ്യാകമ്പനിയുടെ സഖ്യം ദൃഢപ്പെടുത്തുവാൻ ആദ്യമായി ഒരു ഉടമ്പടി ഉണ്ടായതും ഇക്കാലത്താണ്. ഈ ഉടമ്പടിപ്രകാരം കമ്പനിക്കാർ മൂന്നു പട്ടാളങ്ങൾ തിരുവിതാംകൂറിൽ സ്ഥിരമായി പാർപ്പിച്ച് രാജ്യരക്ഷ ചെയ്തുകൊള്ളാമെന്നും, അവരുടെ ചെലവിലേയ്ക്കു വേണ്ടിവരുന്ന ദ്രവ്യം ആണ്ടുതോറും

ഇവിടെ നിന്നും കൊടുത്തുകൊള്ളാമെന്നും ഉറപ്പുവരുത്തി. ൯൬൬-ൽ ആണ് ഈ ഉടമ്പടി ഇരുകക്ഷികളും ഒപ്പിട്ടത്. ആ ആണ്ടിൽതന്നെ കമ്പനിക്കാർ കേശവപിള്ള ദിവാൻജിയുടെ വിശിഷ്ടസ്വഭാവത്തെയും ഭരണപാടവത്തെയും അഭിനന്ദിച്ച് അദ്ദേഹത്തിന് രാജാ എന്ന ബഹുമതിനാമം നല്കി.

കൊല്ലവർഷം ൯൭൩-ൽ കാർത്തികതിരുനാൾ മഹാരാജാവ് നാടുനീങ്ങി. അവിടത്തെ അനന്തരഗാമിയായ ബാലരാമവർമ്മമഹാരാജാവിനു പതിനാറു വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. രാജ്യഭരണം ശരിയായി നടത്തുന്നതിനുവേണ്ട ബുദ്ധിശക്തിയോ കാര്യജ്ഞാനമോ അദ്ദേഹത്തിനു സിദ്ധിച്ചിരുന്നില്ല. അദ്ദേഹം ദുരാഗ്രഹികളായ ചില സേവകന്മാർക്കു വഴിപ്പെട്ടിരുന്നു. ഇവരിൽ പ്രമാണിയായ ജയന്തൻ ശങ്കരൻ എന്ന ഒരു നമ്പൂതിരി ദിവാൻപദത്തെ കാംക്ഷിച്ച് കേശവദാസനെ മഹാരാജാവിൽനിന്ന് അകററുവാൻ പല പണികളും പ്രയോഗിച്ചു. ഒടുവിൽ ദിവാൻ തൻെറ മുമ്പിൽ വരരുതെന്നുപോലും മഹാരാജാവു കല്പിക്കയുണ്ടായി.

ഇക്കാലത്ത് ജയന്തൻ ശങ്കരൻ നമ്പൂതിരിയുടെ സ്നേഹിതനായ തോട്ടപ്പായി നമ്പൂരി കരപ്പുറം കൊച്ചിരാജാവിനു വിട്ടുകൊടുപ്പിക്കുന്നതിനുവേണ്ടി തിരുവനന്തപുരത്തുവന്നു താമസിച്ചിരുന്നു. ശങ്കരൻ നമ്പൂരിയുടെ പ്രേരണകൊണ്ട് ദിവാൻെറ ആലോചനയും അറിവും കൂടാതെ മഹാരാജാവ് അപ്രകാരം ഒരു നീട്ടു തുല്യം ചാർത്തി കൊടുക്കുകയും ചെയ്തു. തോട്ടപ്പായി നമ്പൂരി ആ

ദാനപത്രവും കൊണ്ട് ഉടൻതന്നെ വടക്കോട്ടു പുറപ്പെട്ടു. എന്നാൽ നമ്പൂരി പരവൂർ എത്തിയപ്പോഴേയ്ക്കു കേശവദാസൻ അയാളെ തുടൻചെന്നു നീട്ടു തിരിച്ചു വാങ്ങി.

കേശവദാസന്റെ സമുചിതവും ശ്ലാഘ്യവുമായ ഈ പ്രവൃത്തി മഹാരാജാവിന്റെ ദ്വേഷം വർദ്ധിപ്പിക്കുകയാണു ചെയ്തതു്. കേശവദാസനെ ഉദ്യോഗത്തിൽ നിന്നു മാററണമെന്നു് നമ്പൂതിരി മഹാരാജാവിനെ നിർബന്ധിച്ചുകൊണ്ടിരുന്നു. മഹാരാജാവു് അപ്രകാരം പ്രവത്തിച്ചില്ലെങ്കിലും കേശവദാസനെ രാജ്യകാര്യങ്ങളിൽ പ്രവേശിപ്പിക്കാതെയും, സ്വതന്ത്രമായ പെരുമാററങ്ങൾക്കു് അനുവദിക്കാതെയും പാർപ്പിച്ചു. അങ്ങനെയിരിക്കെ ൯൭൪ മേടം ൨൧-ാം തീയതി രോഗലക്ഷണങ്ങൾ യാതൊന്നുംകൂടാതെ കേശവദാസൻതന്റെ ശയ്യാഗൃഹത്തിൽ മരിച്ചുകിടക്കുന്നതായി കാണപ്പെട്ടു. ഈ വർത്തമാനം പെട്ടെന്നു കേട്ടപ്പോൾ നഗരവാസികൾ ദുശ്ശങ്കകൾക്കു വശംവദരായി വല്ലാതെ ക്ഷോഭിച്ചു പ്രതിക്രിയയ്ക്കു മുതിർന്നു. എങ്കിലും സഹജമായ രാജഭക്തികൊണ്ടും വിവേകം കൊണ്ടും അവർ ഒരു വിധം ശാന്തരായി എന്നേ പറയേണ്ടതുള്ളു.

കേശവദാസന്റെ മൃതശരീരം അദ്ദേഹത്തിന്റെ അവസ്ഥയ്ക്കു് അനുരൂപമായ ആഡംബരങ്ങൾ യാതൊന്നുംകൂടാതെയാണു് സംസ്കരിച്ചതു്. അദ്ദേഹത്തിന്റെ സ്വത്തു മുഴുവൻ കണ്ടുകെട്ടി സക്കാരിലേയ്ക്കു മുതൽകൂട്ടി. വല്ല ധനവും ഒളിച്ചു വച്ചിട്ടുണ്ടോ എന്നറിയാനായി

അദ്ദേഹത്തിന്റെ ഭവനങ്ങളിൽ കിളച്ചുനോക്കിയതായും പറയപ്പെടുന്നു. അദ്ദേഹത്തിന്റെ സഹോദരിമാർക്കു ഭർത്താക്കന്മാർ കൊടുത്തിരുന്ന സ്വത്തും കണ്ടുകെട്ടിയ കൂട്ടത്തിൽ അപഹരിക്കപ്പെട്ടു എന്നാണ് കേൾവി.

രാജാ കേശവദാസൻ വിക്രാന്തനായ യോദ്ധാവും, രാജ്യതന്ത്രകുശലനായ മന്ത്രിയും ആയിരുന്നു. രാജാവിനെക്കുറിച്ച് അചഞ്ചലമായ ഭക്തിയും, രാജ്യവാസികളെക്കുറിച്ച് അകൈതവമായ സ്നേഹവും ഈ മന്ത്രിയുടെ വിശിഷ്ടഗുണങ്ങളായിരുന്നു. ക്ഷമാപൂർവം പരിശ്രമിച്ചാൽ എല്ലാ വൈഷമ്യങ്ങളെയും കീഴടക്കി ഉദ്ദിഷ്ടകാര്യം സാധിക്കുമെന്നുള്ളതിന് അദ്ദേഹത്തിന്റെ ചരിത്രം ഉത്കൃഷ്ടമായ ഉദാഹരണമാണ്.

---

പാഠം ൩൬.

# രാവണന്റെ യുദ്ധയാത്ര

പുത്തൻമണിസ്യന്ദനത്തിന്മേലേറി-
പ്പത്തായിരം തേരു സേനാപരീതൻ
യുദ്ധായ നേരേ പുറപ്പെട്ടു വീരൻ
ബദ്ധാദരം ചാരു ശ്രീരാമ രാമ. ൧

വൃത്രാരി നിൽക്കുന്ന പൊൽത്തേരുദാരം
ചിത്രം ധരായാമിറങ്ങീ തദാനീം
ബദ്ധാദരം താനതിന്മേൽക്കരേറീ
യുദ്ധായ രാമോപി ശ്രീരാമ രാമ. ൨

സംഗ്രാമഭേരി മുഴക്കിച്ച വീരൻ
സംഗ്രാമഭൂമൗ വരുന്നോരുനേരം
പൗലസ്ത്യഗീതം മഹൽസാമഗാനം
കേൾക്കായി രാമനു ശ്രീരാമ രാമ. ൩

"രണ്ടാം വിരിഞ്ചൻ പുലസ്ത്യൻ മുനിക്ക-
ങ്ങുണ്ടായ ദിവ്യൻ മഹാത്മാവിവൻതാൻ
കൊണ്ടാടുവാൻ യോഗ്യനത്രേ നിനച്ചാ-
ലുണ്ടോ വിചാരങ്ങൾ ശ്രീരാമ രാമ. ൪

"കൊല്ലുന്നതില്ലെന്നുമേ ഞാനിവന്നെ-
ക്കൊന്നാൽ നമുക്കിന്നു ദുഷ്കീർത്തിയുണ്ടാം
ദുഷ്കീർത്തിയെക്കാൾ മരിക്കല്ലൊ നല്ലു
ഇക്ഷത്രിയക്കിന്നു ശ്രീരാമ രാമ. ൫

"വേണ്ടില്ല സൂര്യാന്വയത്തിൻ കളങ്കം
ഉണ്ടാമിവനെക്കഴിക്കിലിദാനീം
തണ്ടാരിൽ മാതായ സീതാ നമുക്കോ
വേണ്ടീലതാനും ഹരേ രാമ രാമ. ൬

പോരിന്നു വേണ്ടാ നമുക്കെ"ന്നു ചൊല്ലി-
പ്പോർവില്ലുമമ്പും കൊടുത്തും കളഞ്ഞു
പോവാൻ തുനിഞ്ഞങ്ങയോദ്ധ്യയ്ക്കു മദ്ധ്യേ
കാരുണ്യധാമാവു ശ്രീരാമ രാമ. ൭

അന്നേരമക്കോപ്പു കണ്ടിട്ടനേകം
ഖിന്നായുരോ ഭാവി ലങ്കേശ്വരൻ താൻ
മന്നോർമണിപ്പൂൺപു തന്നോടിവണ്ണം
ചൊന്നാൻ വണങ്ങീട്ടു ശ്രീരാമ രാമ. ൮

“മാന്യൻ ദശാസ്യനിതോത്ത്നു നീതാൻ
മുന്നേ നടന്നീടിലെൻപോററി ചൊല്ലാം
ഇന്നും മുടിഞ്ഞീട്ടമിപ്പാരിടം കേ-
ളൊന്നിങ്ങു നോക്കീട്ട ശ്രീരാമ രാമ. ൯

“പത്താനനൻ തന്റെ പത്താനനത്തെ
പ്രത്യേകമോരോന്നു നോക്കീടവേണം
ചിത്തം തെളിഞ്ഞീട്ടമായോധനത്തെ
കർത്താസി നീതാനും ശ്രീരാമ രാമ. ൧൦

“ഉദ്യോഗമുൾക്കൊണ്ടു വിദ്യോതമാനം
പ്രദ്യോതനപ്രൌഢി കണ്ണും മിഴിച്ചു
മദ്യം കുടിച്ചിട്ടു സദ്യോ മദിക്കും
ആദ്യം മുഖം കാൺക ശ്രീരാമ രാമ. ൧൧

“കണ്ടാൽത്തൊഴേണ്ടുന്ന കണ്ഠിൽ ദ്വിജേന്ദ്രം
മണ്ടിപ്പിടിച്ചിട്ടടിച്ചിട്ടു വേഗം
കൊണ്ടന്നു പച്ചേ കടിച്ചിട്ടു തിന്നും
രണ്ടാം മുഖം കാൺക ശ്രീരാമ രാമ. ൧൨

“പൊന്നിൻമണിത്തേരു തന്നോരുമൂലം
കുന്നിച്ച കോപേന കണ്ണും ചുവത്തി
ഉന്നമ്രവിണ്ണോർവരനെപ്പഴിക്കും
മൂന്നാം മുഖം കാൺക ശ്രീരാമ രാമ. ൧൩

“ബാലാ തിരിഞ്ഞന്നു മണ്ടുന്നതിപ്പോൾ
ആൾ പോര വാളിന്നു നീയെന്നു നൂനം
ചാലെത്തിരിഞ്ഞിങ്ങു നില്ലെന്നു ചൊല്ലും
നാലാം മുഖം കാൺക ശ്രീരാമ രാമ. ൧൪

"വെട്ടെന്നിളക്കുന്ന വാറംകൊണ്ടു പാരം
ഞെട്ടിത്തെറിക്കുന്നു വിണ്ണോർവരന്മാർ
ചട്ടററ പച്ചത്തഴപ്രൗഢി തന്മേൽ
മുട്ടുന്നു മേഘങ്ങറം ശ്രീരാമ രാമ. ൧൭

"കൺകൊണ്ടു നോക്കുന്ന കണ്ടിട്ടതന്നെ
മണ്ടിക്കളഞ്ഞു കപിപ്രൗഢരെല്ലാം
എൻപോററി പോകായ്ക, പോർവില്ലെടുക്ക-
ങ്ങൻപോടു യുദ്ധായ ശ്രീരാമ രാമ." ൧൮

[രാമായണം ഇരുപത്തിനാലുവൃത്തം.]

---

പാഠം ൩൭.

## ചീനരാജ്യം

ചീനരാജ്യം ഏഷ്യാഖണ്ഡത്തിന്റെ കിഴക്കുഭാഗത്തുള്ള ഒരു മഹാരാജ്യമാകുന്നു. അതിന് ഇൻഡ്യയുടെ രണ്ടിരട്ടി വലുപ്പമുണ്ട്. അതു് അതിപ്രാചീനകാലത്തു തന്നെ പരിഷ്കൃതമായ ഒരു രാജ്യമായിരുന്നു. അവിടെ ഉണ്ടാക്കിവന്ന ഭരണികറംക്ക് ഒരു കാലത്തു് നമ്മുടെ നാട്ടിൽ വളരെ ആവശ്യമുണ്ടായിരുന്നു. ചീനഭരണി വില്ക്കാൻ കിട്ടുമെങ്കിൽ ഇപ്പോഴും പണമുള്ളവർ നല്ല വില കൊടുത്തു വാങ്ങിക്കാറുണ്ട്. ചീനരാജ്യത്തു് ഉണ്ടാക്കിയ പട്ടിനെക്കുറിച്ച് പഴയ സംസ്കൃതഗ്രന്ഥങ്ങളിലും പ്രസ്താവിച്ചുകാണുന്നു. ഉരുക്ക്, ഈയം മുതലായ ലോഹങ്ങറംകൊണ്ടും ചീനക്കാർ വിശേഷപ്പെട്ട പണികറം ചെയ്തിരുന്നു.

ചീനക്കാരും ഇപ്പോൾ പരിഷ്കൃതജനങ്ങളുടെമുന്ന ണിയിൽ നില്ക്കുന്ന ജപ്പാൻകാരും ഒരേ വർഗ്ഗത്തിൽ പ്പെട്ടവരാണ്. ഇവരുടെ വർണ്ണം ഒരുതരം മഞ്ഞയാണ്. മൂക്കു പരന്നും പതിഞ്ഞും, കവിളിന്റെ മുകളിലുള്ള എല്ലു പൊന്തിയും, കണ്ണുകൾ കുഴിഞ്ഞു ചെറുതായും ഇരിക്കും. പുരുഷന്മാർ ഉച്ചിയുടെ അല്പം പിൻഭാഗത്തായി എതാനും രോമങ്ങൾ നീട്ടി അവയെ താൽപര്യത്തോടെ രക്ഷിക്കുന്നു. ആകൃതിസാമ്യംകൊണ്ടു് ഈ രോമക്കൂച്ചത്തെ പന്നിവാൽ എന്നു് പറയാറുണ്ടു്. ഈ ശിഖ അല്പമെങ്കിലും മുറിച്ചു കളയുന്നതു് അവർക്കു് വലിയ സങ്കടമാണ്. ഉറങ്ങി ക്കിടക്കുന്ന രണ്ടാളുകളുടെ 'പന്നിവാൽ' കൂട്ടിക്കെട്ടി വികൃതികളായ കുട്ടികൾ വിനോദിക്കാറുണ്ടു്.

സ്ത്രീകൾ തലമുടി വളർത്തി ഭംഗിയായി കെട്ടി വയ്ക്കുന്നു. സ്ത്രീകളുടെ പാദങ്ങൾ എത്രയും ചെറുതായിരി ക്കുന്നതു് അവർ സൗന്ദര്യലക്ഷണമായി ഗണിക്കുന്നു. അതിനാൽ പെൺകുട്ടികൾക്കു് അഞ്ചോ ആറോ വയ സ്സാകുമ്പോൾതുടങ്ങി അവരുടെ പാദങ്ങളെ ചെരുപ്പുകൾ ക്കു് ഉള്ളിലാക്കി ബന്ധിച്ചുവയ്ക്കുന്നു. 'കാലുകൾ കുറുകി ച്ചെറുതാംമുമ്പേ കണ്ണീർകൊണ്ടൊരു കുളമുണ്ടാകും' എന്ന അർത്ഥത്തിൽ ചീനക്കാരുടെ ഇടയിൽ ഒരു പഴഞ്ചൊല്ലു് ഉണ്ടു്. മററു നാട്ടുകളുമായി സമ്പർക്കം ലഭിച്ചതിന്റെ ശേഷം ഈ സമ്പ്രദായത്തെ ചീനക്കാർ ക്രമേണ ഉപേ ക്ഷിച്ചുവരുന്നു. ആഭിജാത്യമുള്ള ചീനസ്ത്രീകൾ വെള്ള ച്ചായമോ ചുവപ്പുചായമോ ഉപയോഗിച്ചു് മുഖം മിനു ക്കാറുണ്ടു്. ധനികന്മാർ ഉഷ്ണകാലത്തു നേർത്ത പട്ടുടുപ്പു

കളും, ശീതകാലത്ത് രോമംകൊണ്ടുണ്ടാക്കിയ പരുത്ത വസ്ത്രങ്ങളും ധരിക്കുന്നു. സാധാരണ ജനങ്ങൾ പ്രായേണ എല്ലാക്കാലത്തും പരുത്തിവസ്ത്രങ്ങൾ തന്നെയാണ് ഉപയോഗിക്കുന്നത്.

ചീനരാജ്യത്തിന്റെ ദക്ഷിണഭാഗങ്ങളിൽ നെല്ലരിയാകുന്നു മുഖ്യമായ ആഹാരസാധനം. ഉത്തരദേശങ്ങളിൽ നെല്ല് സുലഭമല്ലാത്തതിനാൽ ധനവാന്മാർ മാത്രം അത് ഉപയോഗിക്കുന്നു. മററുള്ളവർ കോതമ്പ്, ഉഴുന്നു മുതലായ ധാന്യങ്ങൾ ഭക്ഷിക്കുന്നു. മത്സ്യം അവിടെ എല്ലാവർക്കും പ്രിയമായ ആഹാരമാണ്. നാട്ടുപന്നിയുടെയും മററും മാംസവും അവർ ഭക്ഷിക്കാറുണ്ട്. ചീനക്കാർ നമ്മെപ്പോലെയോ, യൂറോപ്യന്മാരെപ്പോലെയോ അല്ല ആഹാരം കഴിക്കുന്നത്. ചോറു പകന്ന് പാത്രത്തോടെ ഇടത്തുകൈയ്യിൽ വായ്ക്കു സമീപം പിടിച്ചു വലത്തുകൈയ്യുടെ വിരലുകൾക്കിടയിൽ പിടിച്ചിട്ടുള്ള രണ്ടു കോലുകൾകൊണ്ട് വായ്ക്കകത്തേയ്ക്കു തട്ടിത്തെറിപ്പിച്ച് അവർ ആഹാരം കഴിക്കുന്നു. ഇത് ഒരു അസാദ്ധ്യപ്രവൃത്തിയായി നമുക്കു തോന്നും. നാം ചോറ് ഉരുട്ടി ഉണ്ണുന്നതുപോലെ ചീനക്കാർക്ക് ഈ രീതിയും സുകരമാണ്.

ചീനക്കാരുടെ പ്രധാനമായ പാനീയം തേയിലയാണ്. തേയിലയിൽ പാലോ പഞ്ചസാരയോ ചേർക്കാറില്ല. ഇതെല്ലാം ചേർത്താൽ തേയിലയുടെ ഗുണം നശിക്കും എന്നാണ് അവരുടെ പക്ഷം. തെരുവുകൾ തോറും ചായക്കടകൾ ധാരാളം ഉണ്ട്. നമ്മുടെ നാട്ടിൽ സംഭാരമൊഴിക്കാറുള്ളതുപോലെ ചീനരാജ്യത്തു

ഉദാരന്മാരായ ധനികന്മാർ വേനൽക്കാലത്തു വഴിപോക്കർക്കു കുടിക്കാൻ തേയില തയ്യാറാക്കി വലിയ പാത്രങ്ങളിൽ ഒഴിച്ചു പടിക്കൽ വയ്ക്കാറുണ്ടു. നെല്ലു, കോതമ്പു മുതലായ ധാന്യങ്ങളിൽനിന്നു വാററിയെടുക്കുന്ന ഒരു പാനീയമാണു സദ്യയ്ക്കു ഉപയോഗിക്കുന്നതു. മദ്യപാനം ചീനത്തു വളരെ ചുരുക്കമാണ്. എന്നാൽ ആരോഗ്യക്ഷയത്തിനുള്ള വേറൊരു മാർഗ്ഗം അവർ കണ്ടുപിടിക്കാതിരുന്നിട്ടില്ല. അതു കറുപ്പുതീററിയാണ്. കറുപ്പു തിന്നുന്നതുകൂടാതെ, കറുപ്പു തനിച്ചോ പുകയില കൂട്ടിച്ചേർത്തോ പുകവലിച്ചും അവർ ആനന്ദിക്കാറുണ്ടു. കാര്യബോധമുള്ള യുവാക്കന്മാർ ഈ ദുരാചാരത്തെ നാട്ടിൽനിന്നു ഉച്ചാടനം ചെയ്യുവാൻ ഇപ്പോൾ പല വിധത്തിൽ പ്രയത്നിച്ചുവരുന്നു.

ചീനക്കാർ സൽക്കാരപ്രിയന്മാരാണ്. ഒരു ചീനക്കാരൻ തന്റെ സ്നേഹിതനെക്കണ്ടാൽ കൈകൾ കൂപ്പിപ്പിടിച്ചു പൊക്കുകയും താഴ്ത്തുകയും ചെയ്യുന്നു. വാഹനത്തിൽ കയറിപ്പോകുന്ന ഒരാൾ അതിൽനിന്നിറങ്ങിയല്ലാതെ താഴെ നില്ക്കുന്ന ഒരു സ്നേഹിതനോടു സംസാരിക്കയില്ല. കണ്ണട വച്ചിരുന്നാൽ അതെടുത്തു മാററാതെ ചീനക്കാരന്റെ മുഖത്തു നോക്കുന്നതു് അയാൾക്കു് അവമാനമാണ്. തിരക്കത്തിൽ പോകുമ്പോൾ പരിചയക്കാരെ കണ്ടാൽ വിശറികൊണ്ടോ മറേറാ മുഖംമറച്ചു പൊയ്ക്കൊള്ളണം. ജോലിത്തിരക്കുകൊണ്ടു അവിടെനിന്നു സംസാരിക്കാൻ നേരമില്ലെന്നാണു് ഇതിന്റെ അർത്ഥം ഒരു ഗൃഹത്തിൽ ചെന്നാൽ അകത്തു പ്രവേശിക്കുന്നതും വെളിയിൽ

ഇറങ്ങുന്നതും ഗൃഹനാഥനെ മുന്നിലാക്കി വേണ്ടതാണ ഗൃഹനാഥന്റെ സമീപത്തുതന്നെ ഇരിക്കയും വേണം മററുള്ളവർ നിൽക്കുമ്പോൾ ഒരാൾമാത്രം ഇരിക്കുന്നതു മൎയ്യാദയല്ല. ഗൃഹനാഥൻ രണ്ടുകൈകൊണ്ടും ഒരു കിണ്ണ തേയില തരുന്നതു് അതുപോലെ രണ്ടു കൈയും നീട്ടി സ്വീകരിക്കണം. എന്നാൽ പോകാൻ നേരത്തല്ലാതെ അതു കുടിക്കരുതു്. തേയില കുടിച്ചു കഴിഞ്ഞാൽ അതിഥി യാത്രയാകുന്നു എന്നാണ് അൎത്ഥം.

എല്ലാ ഗൃഹങ്ങളുടെയും പ്രധാനഭാഗം അതിഥികളെ സൽകരിക്കാനുള്ള മുറിയാണു്. ഏററവും വിശാലമായ മുറിയും അതുതന്നെ. ചിത്രക്കടലാസുകൾ ഒട്ടിച്ചും, റാന്തലുകൾ തൂക്കിയും മററും ഈ മുറി ഭംഗിയായി അലങ്കരിച്ചിരിക്കും. അതിഥികൾക്കു് ഇരിക്കാനുള്ള പീഠങ്ങളും തേയിലകുടിക്കാനുള്ള ഉപകരണങ്ങളും വൃത്തിയാക്കി നിരത്തിവച്ചിരിക്കും. ധൎമ്മോപദേശങ്ങൾ അടങ്ങിയ പല ശകലങ്ങൾ എഴുതിട്ടുള്ള കടലാസുകളും ഭിത്തിയിൽ തൂക്കിയിരിക്കും. ഈ സൽക്കാരശാലയിൽ ആർക്കും എപ്പോഴു കടന്നുചെല്ലാൻ അവകാശമുണ്ടെന്നാണു വച്ചിരിക്കുന്നതു് ഗൃഹനാഥൻ വീട്ടിൽ ഇല്ലാതിരിക്കുമ്പോൾ അതിഥിയെ സൽകരിക്കേണ്ടതു് ഗൃഹിണിയുടെ ചുമതലയാകുന്നു.

അഞ്ചോ ആറോ വയസ്സാകുമ്പോൾ കുട്ടികളെ പാഠശാലയിൽ അയയ്ക്കുന്നു. സാമാന്യം വലുതായ ഒരു ഗൃഹസ്ഥന്റെ അതിഥിമണ്ഡപമാണ് പാഠശാലയായി ഉപയോഗിക്കുന്നതു. കുട്ടികൾക്കു് ഏതാനും ചെറിയ ബെഞ്ചുകളും മേശകളും, വാദ്ധ്യാന്മാൎക്കു് ഒരു വലിയ മേശയും

കസേരയും ഉണ്ടായിരിക്കും. ചിത്രമെഴുത്തിന് ഉപയോഗിക്കുന്നതുപോലെയുള്ള കൂർത്ത കുഞ്ചമാണ് പേന. ഈ കുഞ്ചം നനച്ച മഷിക്കട്ടയിൽ തേച്ച് കടലാസ്സിൽ എഴുതുന്നു. ചീനഭാഷയിലെ അക്ഷരങ്ങൾ വൃത്തിയായി എഴുതാൻ വളരെ നാളത്തെ പരിചയംകൂടാതെ സാധിക്കുന്നതല്ല. എങ്കിലും ഭംഗിയായി എഴുതാൻ കുട്ടികളെ ശീലിപ്പിക്കുന്നതിൽ ചീനക്കാർ വളരെ നിഷ്കർഷിക്കുന്നു. കടലാസിന്റെ വലതുവശത്തു മുകളിൽനിന്നു തുടങ്ങി കീഴ്പോട്ടാണ് ഓരോ വരിയും എഴുതുന്നത്. പുസ്തകങ്ങളിലെ അച്ചടിയും അതുപോലെതന്നെ. ബാലപാഠത്തിലെ ആദ്യപാഠങ്ങൾ സാധാരണയായി ഈപ്രകാരമായിരിക്കും. "കുട്ടികളെ പഠിപ്പിക്കാതെ അവർക്ക് ആഹാരം മാത്രം കൊടുക്കുന്ന പിതാവു തെറ്റുകാരൻ. കഠിനശിക്ഷ കൊടുക്കാതെ അവരെ പഠിപ്പിക്കുന്ന ഉപാധ്യായൻ മടിയൻ". ഇപ്പോൾ ഈ രീതികളെല്ലാം ഭേദപ്പെട്ടിട്ടുണ്ട്. പരിഷ്കൃതസമ്പ്രദായം അനുസരിച്ചുള്ള വിദ്യാഭ്യാസം ചീനരുടെ ഇടയിൽ പ്രചരിച്ചുവരുന്നു.

അക്ഷരവിദ്യ കഴിഞ്ഞാൽ കർഷകവിദ്യയ്ക്കാണു ചീനക്കാർ പ്രാധാന്യം കല്പിക്കുന്നത്. അതിനാൽ ചീനദേശത്ത് കൃഷി എത്രയും മാന്യമായ തൊഴിലായി വിചാരിച്ചുവരുന്നു. കൃഷിയുടെ മാഹാത്മ്യം കാണിക്കുന്നതിനായി അവിടെ ഒരു ആചാരം അടുത്തകാലംവരെ നിലനിന്നിരുന്നു. ആണ്ടുതോറും കൃഷി തുടങ്ങുന്ന കാലത്തു ചക്രവർത്തിതന്നെ ആദ്യം വയലിൽ ഇറങ്ങി കലപ്പ പിടിച്ച് മൂന്നു ചാൽ ഉഴുക പതിവായിരുന്നു. വലിയ



നഗരങ്ങളിലേ പ്രധാന ഉദ്യോഗസ്ഥന്മാരും ചക്രവ
യുടെ പ്രതിനിധികളായി അവിടവിടെ ഈ ക്രിയ നടത
വരുന്നു. കൃഷിക്കുള്ള ഉപകരണങ്ങളും കൃഷി ചെയ്യു
രീതിയും വിളവെടുപ്പും എല്ലാം ഏകദേശം നമ്മ
നാട്ടിലേപ്പോലെ തന്നെയാണു. ചീനരുടെ കരകൗ

കളിൽ മുഖ്യമായതു തേയിലയാകുന്നു: ചീനത്തു നിന്നാണ് ആദ്യമായി ഇംഗ്ലണ്ടിലേയ്ക്കു തേയില കൊണ്ടുപോയതു്. അവിടെ കുറേക്കാലത്തേയ്ക്കു തേയിലയ്ക്കു റാത്തലിനു അഞ്ചു പവൻ വിലയുണ്ടായിരുന്നു.

പട്ടുനൂൽപ്പുഴുക്കളെ വളർത്തി പട്ടുവസ്ത്രങ്ങൾ ഉണ്ടാക്കുന്നതു് ചീനക്കാരുടെ ഇടയിൽ പുരാതനകാലത്തുതന്നെ പ്രചരിച്ചിരുന്ന വ്യവസായമാണ്. ചീനരാജ്യത്തിലെ ഒരു രാജ്ഞിയായിരുന്നു ഇതിൻെറ രഹസ്യം ആദ്യമായി കണ്ടുപിടിച്ചതു. അവരെ ചീനക്കാർ ദേവീരൂപത്തിൽ ആരാധിച്ചുവരുന്നു. ചീനത്തുനിന്നാണു പട്ടും പട്ടുനൂൽപ്പുഴുവും ഇതരദേശങ്ങളിലേയ്ക്കു സംക്രമിച്ചതു്.

മത്സ്യം ചീനക്കാൎക്കു വളരെ പ്രിയപ്പെട്ട ആഹാരസാധനമാകയാൽ അവിടെ മീൻപിടിത്തം ഒരു പ്രധാന തൊഴിലാണ്. മീൻപിടിക്കുന്ന മുറകൾ മിക്കതും നമുക്കുള്ളതുപോലെയാണെങ്കിലും ഒരു വിശേഷമുണ്ടു്. ചീനരാജ്യത്തെ കൈവൎത്തന്മാർ കടൽക്കാക്കകളെ ഇണക്കി അവയെക്കൊണ്ടു മീൻ പിടിപ്പിക്കാറുണ്ടു്. മീൻപിടിക്കാൻ അയയ്ക്കുന്നതിനു മുമ്പായി ഈ പക്ഷികളുടെ കഴുത്തിൽ അല്പം മുറുക്കമുള്ള ഒരു വളയം ഇടുന്നു. അതിട്ടിരിക്കുമ്പോൾ അതിനു യാതൊന്നും വിഴുങ്ങാൻ സാധിക്കയില്ല. കാക്കകളെ ഇപ്രകാരം കണ്ഠവലയം അണിയിച്ചു ജലാശയങ്ങളിലേയ്ക്കു് അയച്ചാൽ അവ കൊത്തിയെടുക്കുന്ന മത്സ്യങ്ങളെ യജമാനൻെറ വള്ളത്തിൽ ഇട്ടുകൊടുക്കും. മീൻപിടിത്തം കഴിയുമ്പോൾ കണ്ഠവലയങ്ങൾ മാററി അവയ്ക്കു തിന്നാൻ വേണ്ടിടത്തോളം ചെറുമത്സ്യങ്ങൾ ഉടമസ്ഥന്മാർ നൽകുകയും ചെയ്യും.

ചീനരാജ്യത്തിൽ സ്ഥലസഞ്ചാരത്തിനുള്ള സൗക വളരെ കുറവാണു. ധനികന്മാരും ഉദ്യോഗസ്ഥന്മാ ഒരു തരം ശിബികയിൽ കയറിയാണ് യാത്രചെയ്യുന്ന നിരപ്പുള്ള റോഡുകളിൽ റിക്ഷാവണ്ടിയിലും സഞ്ച ക്കാറുണ്ടു. എന്നാൽ അങ്ങനെയുള്ള റോഡുകൾ വള കുറയും. സാധാരണജനങ്ങളുടെ വാഹനം ചക്കടാവ യാണു. നദികളും തോടുകളും ധാരാളമുള്ളതിന ജലമാർഗ്ഗസഞ്ചാരം സുഖമാണ്.

വത്സരാരംഭം ചീനക്കാർക്ക് ഉത്സവകാലമാ ആണ്ടുപിറപ്പുദിവസം പ്രഭാതമാകുമ്പോൾ നവവ രത്തെ സ്വാഗതംചെയ്യുന്നതിന്റെ അടയാളമായി അ ധാരാളം പടക്കം പൊട്ടിക്കുന്നു. ഏതാനും ദിവസത്തേ കമ്പോളങ്ങളിൽ കച്ചവടം കാണുകയില്ല. കച്ചേരിക ഒഴിവായിരിക്കും. എല്ലാവരും ഉടുത്തൊരുങ്ങി സ്നേഹ ന്മാരെ സന്ദർശിച്ചും, വിരുന്നുകൾ കഴിച്ചും, കളികളി ഏർപ്പെട്ടും ഉത്സവം കൊണ്ടാടുന്നു. അന്യദേശങ്ങളി പാർക്കുന്നവർ നിവൃത്തിയുണ്ടെങ്കിൽ ഇക്കാലത്തു ഗൃഹങ്ങളിൽ എത്താതിരിക്കയില്ല.

ചീനക്കാർ പിതൃക്കളെ ഈശ്വരനെയെന്നപോ ഭക്തിപൂർവ്വമായി ആരാധിച്ചുവരുന്നു. പിതൃപൂജ നട ന്നതിലും അവർക്ക് നല്ല നിഷ്ഠയുണ്ടു്. നമ്മുടെ നാട്ടി കുട്ടികൾക്കു പൂർവ്വന്മാരുടെ പേരുകൾ ഇടാറുണ്ട ചീനക്കാർ അങ്ങനെ ചെയ്യുന്നില്ല. അതുപൂർവ്വന്മാരോടു ആദരവിനു ലോപം വരുത്തിയേക്കുമെന്നാണ് അവര ശങ്ക. അതിനാൽ കുടുംബപ്പേരിനോടു ചേർത്തു മാ

എന്തെങ്കിലും പേരാണ് ഇടാറുള്ളതു്. ഈ പേർ എത്ര പ്രാവശ്യം വേണമെങ്കിലും മാറാം. സാധാരണമായി ഒരു ഭദ്രന്മാർക്ക് ഒരു പേരേയുള്ളൂ. ധനവും ആഭിജാത്യവും ഉള്ളവർക്ക് രണ്ടുമൂന്നു പേരുകൾ ഉണ്ടായിരിക്കും. ഒന്നു സംഭാഷണത്തിലും മറ്റും ഉപയോഗിക്കുന്നതിനും, മറ്റൊന്നു ഗൗരവമുള്ള എഴുത്തുകുത്തുകളിൽ പ്രയോഗിക്കുന്നതിനും വേണ്ടിയാണ്. ഈ സമ്പ്രദായം നമ്മുടെ ഇടയിലും ഇല്ലെന്നില്ലല്ലോ.

---

## പാഠം ൩൭.

# അഭിജ്ഞാനശാകുന്തളം.

ഭാരതവർഷത്തിന്റെ വടക്കെ അതിർത്തിയിൽ കിഴക്കു പടിഞ്ഞാറായി ഹിമവാൻ എന്ന പർവ്വതം സ്ഥിതി ചെയ്യുന്നു. ഹിമവാന്റെ വടക്കുഭാഗത്തുള്ള ദേശത്തിനു 'കിംപുരുഷവർഷം' എന്നാണ് പുരാണപ്രസിദ്ധമായ പേർ. മരീചി എന്ന പ്രജാപതിയുടെ പുത്രനായ കാശ്യപമഹർഷി പത്നിയായ അദിതിയോടുകൂടി കിംപുരുഷവർഷത്തിൽ വസിച്ചിരുന്നു. ഹിമവാന്റെ തെക്കുവശത്തു് മാലിനീനദിയുടെ തീരത്തിൽ കാശ്യപന്റെ ഗോത്രത്തിൽ ജനിച്ച കണ്വമഹർഷിയുടെ ആശ്രമം ഉണ്ടായിരുന്നു. വിശ്വാമിത്രമഹർഷിക്ക് മേനക എന്ന അപ്സരസ്ത്രീയിൽ ജനിച്ച ശകുന്തളയെന്ന ഒരു ക്ഷത്രിയകന്യകയെ അദ്ദേഹം എടുത്തു വളർത്തുവാൻ ഇടയായി. ഈ വളർത്തു

മകളിൽ കണ്വമഹർഷിക്കു സ്വന്തം പുത്രിയോട് ഉള്ള വാത്സല്യം ഉണ്ടായിരുന്നു. അനുരൂപനായ ഒരു ഭർത്താവിന് അവളെ വിവാഹം ചെയ്തു കൊടുക്കണമെന്നു അദ്ദേഹം ആഗ്രഹിച്ചു. പക്ഷേ തപോവൃത്തിയായി കാലക്ഷേപം ചെയ്തിരുന്ന അദ്ദേഹത്തിനു തക്കതായ ജാമാതാവിനെ അന്വേഷിക്കാനുള്ള സൗകര്യം ഉണ്ടായിരുന്നില്ല. എങ്കിലും മകൾക്കു ദൈവാനുഗ്രഹം ഉണ്ടാകുന്നതിനും തന്റെ അഭീഷ്ടം സാധിക്കുന്നതിനും അദ്ദേഹം സോമതീർത്ഥത്തിൽ പോയി പുണ്യകർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരുന്നു. ഇപ്രകാരം അദ്ദേഹം ആശ്രമത്തിൽ ഇല്ലാതിരുന്ന ഒരു ഘട്ടത്തിൽ ഭാരതചക്രവർത്തിയായ ദുഷ്ഷന്തൻ നായാട്ടിനായി ഹസ്തിനപുരത്തിൽനിന്ന് പുറപ്പെട്ടു കണ്വാശ്രമത്തിന് അടുത്തുള്ള വനത്തിൽ വന്നുചേർന്നു. വേട്ടയാടി ക്ഷീണിച്ച് അദ്ദേഹം വിശ്രമത്തിനായി പർണ്ണശാലയിൽ എത്തി. കണ്വൻ അവിടെ ഇല്ലാതിരുന്ന സ്ഥിതിക്ക് തപോവനത്തിലെ മര്യാദ അനുസരിച്ച് ശകുന്തളയും സഖിമാരും അതിഥിയെ സൽക്കരിച്ചു. ശകുന്തള ഉത്തമലക്ഷണങ്ങൾ ഉള്ള ഒരു കന്യകയാണെന്നു കണ്ടപ്പോൾ രാജാവിനു അവളെ വിവാഹം ചെയ്യണമെന്ന താൽപര്യം തോന്നി. ആ കന്യക രാജർഷിയായ വിശ്വാമിത്രന്റെ മകളാണെന്നും ഒരു ക്ഷത്രിയനായ തനിക്കു പാണിഗ്രഹണം ചെയ്യുവാൻ യോഗ്യയാണെന്നും സഖിമാരിൽനിന്ന് അദ്ദേഹം മനസ്സിലാക്കി. ഗാന്ധർവ്വവിധി അനുസരിച്ച് അദ്ദേഹം ശകുന്തളയെ പരിഗ്രഹിച്ചു. കുറേദിവസം ആശ്രമത്തിൽ താമസിച്ചതിന്റെ ശേഷം അദ്ദേഹം രാജധാനിയിലേയ്ക്കു മടങ്ങി. ശകുന്തളയെ

ഹസ്തിനപുരത്തിലേയ്ക്കു കൊണ്ടുപോകുന്നതിന്ന് മൂന്നു ദിവസത്തിനകം പരിജനങ്ങളെ അയയ്ക്കാമെന്നു പറഞ്ഞിട്ടാണു അദ്ദേഹം പോയത്.

എന്നാൽ ആ മൂന്നു ദിവസത്തിനകം അവിചാരിതമായ ഒരു ഗ്രഹപ്പിഴ സംഭവിച്ചു. ഭർത്താവിന്റെ വേർപാടുകൊണ്ട് ദുഃഖിതയായ ശകുന്തളയ്ക്കു മററുകാര്യങ്ങളിൽ ഉന്മേഷമില്ലാതെയായി. ആ അവസരത്തിൽ ദുർവ്വാസാവുമഹർഷി ആശ്രമത്തിൽ ചെല്ലുവാനിടയായി. താപസനാണെങ്കിലും കോപശീലനായ മഹർഷി വന്ന കഥതന്നെ ശകുന്തള അറിഞ്ഞില്ല. അദ്ദേഹത്തെ സൽക്കരിക്കുന്നതിന്ന് ആരെയും കാണാത്തതുകൊണ്ടു ദുർവ്വാസാവു കോപാന്ധനായി. ധ്യാനനിഷ്ഠകൊണ്ട് അതിന്റെ കാരണം ഗ്രഹിച്ചു എങ്കിലും കോപം അടക്കുവാൻ ശക്തിയില്ലാതെ അദ്ദേഹം ഇപ്രകാരം ശപിച്ചു. "അതിഥിസൽക്കാരംപോലും വിസ്മരിക്കുമാറു നീ ആരെ വിചാരിച്ചുകൊണ്ടിരിക്കുന്നുവോ ആ പുരുഷൻ നിന്നെ ഒരിക്കലും ഓർമ്മിക്കാതെപോകട്ടെ."

ഇങ്ങനെ ശപിച്ചിട്ടു മഹർഷി ആശ്രമത്തിൽനിന്ന് ഇറങ്ങിപ്പോയി. ഈ വൃത്താന്തം യാതൊന്നും തന്നെ ശകുന്തള അറിഞ്ഞതേയില്ല. എന്നാൽ അവളുടെ സഖിയായ പ്രിയംവദ മഹർഷിയുടെ ശാപവാക്കുകൾ കേട്ടുകൊണ്ട് ആശ്രമത്തിന്നു വെളിയിൽ നിന്നിരുന്നു. അവൾ ഓടിച്ചെന്ന് അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിച്ച് ശാപമോക്ഷം യാചിച്ചു. ക്ഷിപ്രകോപിയായ ദുർവ്വാസാവ് ക്ഷിപ്രപ്രസാദിയുമായിരുന്നു. "എന്തെങ്കിലും അഭിജ്ഞാനം (അടയാളം) കാണുമ്പോൾ

ഭർത്താവു വീണ്ടും അവളെ ഓൎമ്മിക്കും" എന്നരുളിച്ചെയ്തു. ദുഷ്ഷന്തന്റെ പേരു കൊത്തീട്ടുള്ള ഒരു മോതിരം അദ്ദേഹം ശകുന്തളയുടെ വിരലിൽ ഇട്ടിട്ടുള്ള വിവരം പ്രിയംവദയ്ക്കു അറിയാമായിരുന്നു. ആ മോതിരം ഒരിക്കലും ശകുന്തള വിരലിൽനിന്നു വേർപെടുത്തുകയില്ല എന്നു് നിശ്ചയമുണ്ടായിരുന്നതിനാൽ ശാപവാൎത്ത അറിയിച്ചു് ശകുന്തളയെ വ്യസനിപ്പിക്കേണ്ടെന്നു് പ്രിയംവദ തീർച്ചപ്പെടുത്തി.

കണ്വൻ സോമതീൎത്ഥത്തിൽ നിന്നു് തിരിച്ചുവന്നപ്പോൾ ദുഷ്ഷന്തൻ ശകുന്തളയെ വിവാഹംചെയ്ത വസ്തുത ജ്ഞാനദൃഷ്ടിയാൽ അറിഞ്ഞു; തന്റെ അഭിലാഷം സഫലമായതുകൊണ്ടു് അദ്ദേഹം സന്തോഷിച്ചതേയുള്ളു. മാസങ്ങൾ കുറേ കഴിഞ്ഞിട്ടും ശകുന്തളയെ കൂട്ടിക്കൊണ്ടുചെല്ലുവാൻ രാജാവു് ആളയയ്ക്കാത്തതുകൊണ്ടു് ഭർത്തൃഗൃഹത്തിൽ അവളെ കൊണ്ടുചെന്നാക്കുന്നതിനു ചില ശിഷ്യന്മാരെ അദ്ദേഹം നിയോഗിച്ചു.

"രാജാവു് നിന്നെ ഓൎമ്മിക്കുന്നില്ലെങ്കിൽ മുദ്രാമോതിരം കാണിക്കണേ" എന്നുമാത്രം പ്രിയംവദ യാത്ര പുറപ്പെട്ട ശകുന്തളയോടു പറഞ്ഞയച്ചു. അപ്പോളെങ്കിലും ശാപവൃത്താന്തം മുഴുവൻ ശകുന്തളയെ അറിയിച്ചിരുന്നു എങ്കിൽ അവൾ മോതിരം ഭദ്രമായി സൂക്ഷിക്കുമായിരുന്നു.

മുനിശിഷ്യന്മാർ ശകുന്തളയെ കൂട്ടിച്ചുകൊണ്ടു ദുഷ്ഷന്തന്റെ സന്നിധിയിൽ എത്തി. ശകുന്തളയെയഥാവിധി അംഗീകരിക്കണമെന്നുള്ള ഗുരുസന്ദേശം അവർ

രാജാവിനെ ഗ്രഹിപ്പിച്ചു. ശാപത്തിന്റെ ശക്തികൊണ്ടു മതിമറന്ന രാജാവു ആ യുവതിയെക്കുറിച്ച് തനിക്കു യാതൊരറിവുമില്ലെന്നു പറഞ്ഞു. മുനിശിഷ്യന്മാർ പല യുക്തിവാദങ്ങളും ചെയ്തു. "എനിക്ക് യാതൊരു പരിചയവും ഇല്ലാത്ത ഈ സ്ത്രീയെ പരിഗ്രഹിക്കാൻ ധർമ്മജ്ഞരായ നിങ്ങൾ എന്നെ നിർബന്ധിക്കുകയാണോ?" എന്നു രാജാവ് ചോദിച്ചു.

രാജാവിന്റെ സ്മരണയെ ഉണർത്തുന്നതിന്നായി ശകുന്തള പല പൂർവ്വവൃത്താന്തങ്ങളും ഉപന്യസിച്ചു. അതുകൊണ്ടും ഫലമുണ്ടായില്ല. എന്നാൽ മോതിരം കാണിച്ച് ബോദ്ധ്യപ്പെടുത്താം എന്നു പറഞ്ഞു ശകുന്തള കൈയ്‌വിരൽ നോക്കി. മോതിരം കണ്ടില്ല. പോരുന്ന വഴിക്ക് ശക്രാവതാരം എന്ന തീർത്ഥത്തിൽ സ്നാനത്തിനായി ഇറങ്ങിയപ്പോൾ വിരലിൽനിന്ന് മോതിരം ഊരിപ്പോയിരിക്കണം എന്ന് അവർ സമാധാനം പറഞ്ഞു. ആ സമാധാനം രാജാവിന്ന് സ്വീകാരയോഗ്യമായി തോന്നിയില്ല. അങ്ങനെ അദ്ദേഹത്തിന് ആ സാദ്ധ്വിയെ അംഗീകരിക്കുവാൻ നിവൃത്തിയില്ലാതെ തീർന്ന ഘട്ടത്തിൽ പുരോഹിതൻ ഒരു ഉപായം പറഞ്ഞു. അതിൻപ്രകാരം പൂർണ്ണഗർഭിണിയായ ശകുന്തള പ്രസവംകഴിയുന്നതുവരെ പുരോഹിതന്റെ ഗൃഹത്തിൽ പാർക്കട്ടെ എന്നു രാജാവു തീരുമാനിച്ചു. ശകുന്തളയെ കൂട്ടിച്ചുകൊണ്ടു പുരോഹിതൻ സ്വഗൃഹത്തിലേയ്ക്കു പോകുമ്പോൾ ഒരു അപ്സരസ്ത്രീ പ്രത്യക്ഷപ്പെട്ട് ശകുന്തളയെയുംകൊണ്ട് അന്തർദ്ധാനം ചെയ്തു.



ശക്രാവതാരതീൎത്ഥത്തിൽ വീണ മോതിരം ഏതോ ഭക്ഷ്യവസ്തുവാണെന്നു ഭ്രമിച്ച് ഒരു മത്സ്യം വിഴുങ്ങി. മത്സ്യം

പിന്നീട് ഒരു മുക്കുവന്റെ വലയിൽ പെട്ടുകയും, അതിന്റെ ഉള്ളിൽനിന്ന മോതിരം അയാളുടെ കൈയ്യിൽ കിട്ടുകയും ചെയ്തു. മോതിരം വില്ക്കുന്നതിനായി മുക്കുവൻ ഹസ്തിനപുരത്തിലേ തെരുവുകളിൽ നടക്കുമ്പോൾ രാജഭടന്മാർ അയാളെ പിടികൂടി. രാജാവിന്റെ പേരുകൊത്തിയിരുന്ന തിരുവാഴി ഉടൻതന്നെ അവർ രാജസന്നിധിയിൽ എത്തിച്ചു. രാജാവ് മോതിരം കണ്ട മാത്രയിൽ ശകുന്തളയെക്കുറിച്ചുള്ള എല്ലാ വിവരങ്ങളും അദ്ദേഹത്തിന്റെ ഓർമ്മയിൽ വന്നു. താൻ നിരസിച്ച ആ ധർമ്മപത്നി തനിക്കു തിരിച്ചു കിട്ടാത്തവിധത്തിൽ എവിടെയോ മറഞ്ഞുപോയതിനെപ്പററി അദ്ദേഹം ഏററവും ഖേദിച്ചു.

ഏതാനും വർഷങ്ങൾക്കുശേഷം ദുർജ്ജയന്മാർ എന്ന പേരായ ഒരുകൂട്ടം അസുരന്മാരെ നിഗ്രഹിക്കുവാൻ ഇന്ദ്രൻ ദുഷ്ഷന്തന്റെ സഹായം അപേക്ഷിച്ചു. ആ അപേക്ഷ അനുസരിച്ച് അദ്ദേഹം സ്വർഗ്ഗത്തിൽ ചെന്ന് അസുരന്മാരെ സംഹരിച്ചു മടങ്ങുന്നവഴിക്കു കാശ്യപമഹർഷിയെ കണ്ടു വന്ദിക്കുവാൻ അദ്ദേഹത്തിന്റെ ആശ്രമത്തിൽ ഇറങ്ങി. അവിടെ വച്ച് ക്ഷത്രതേജസ്സോടുകൂടിയ ഒരു കുട്ടിയെ അദ്ദേഹം കണ്ടു. ആ ബാലൻ മുല കുടിച്ചുകൊണ്ടുനിന്ന ഒരു സിംഹക്കുട്ടിയെ പിടിച്ച് അതിന്റെ പല്ലുകൾ എണ്ണിനോക്കാൻ ഒരുമ്പെട്ടുകയായിരുന്നു. അടുത്തുനിന്ന താപസന്മാർ തടഞ്ഞിട്ടും അയാൾ വകവച്ചില്ല. അതു കണ്ട് രാജാവിനു കുട്ടിയുടെ പേരിൽ അളവററ കൗതുകം തോന്നി. താപസിമാരോടു ചോദിച്ചതിൽ ആ ബാലൻ പൂരുവംശത്തിലേ ഒരു രാജാവിന്റെ മകനാണെന്നുമാത്രം മനസ്സിലായി.



സിംഹക്കുട്ടിയുമായുള്ള കളിക്കിടയിൽകുട്ടിയുടെ കൈയ്യിൽ കെട്ടിയിരുന്ന രക്ഷ താഴെവീണതുകണ്ടു രാജാവു കൈയ്യിൽ എടുത്തു. "അരുതു്, അരുതു്" എന്നു താപസിമാർ തടഞ്ഞു. കാരണം ചോദിച്ചപ്പോൾ, "ഈ രക്ഷ താഴെ വീണാൽ കുട്ടിയോ അച്ഛനമ്മമാരോ അല്ലാതെ മററാരെങ്കിലും എടുത്താൽ അതു് സർപ്പമായിത്തീർന്നു എടുത്തവനെ കടിക്കും" എന്നു അവർ പറഞ്ഞു. അനിക്ക

ആ അനുഭവം ഉണ്ടാകാത്തത് എന്തുകൊണ്ടാണു എന്നുള്ള ജിജ്ഞാസ രാജാവിന് ഉണ്ടായി. പുത്രന്റെ രക്ഷ സംബന്ധിച്ചിടത്തോളം സംഭവം കേട്ട് ശകുന്തളയും അവിടെ വന്നുചേർന്നു. പന്ത്രണ്ടുവർഷം വേർപെട്ടിരുന്ന ദമ്പതിമാർ അപ്രകാരം തമ്മിൽ കാണുന്നതിനിടയായി.

ശകുന്തളയെയും പുത്രനെയും കൂട്ടിക്കൊണ്ട് ദുഷ്ഷന്തൻ കാശ്യപസന്നിധിയിൽ ചെന്നു. ശാപവൃത്താന്തവും താൻ ഉപേക്ഷിച്ച ശകുന്തളയെ മാതാവായ മേനക ആ ആശ്രമത്തിൽകൊണ്ടുചെന്നാക്കിയ വിവരവും കാശ്യപൻ രാജാവിനെ ഗ്രഹിപ്പിച്ചു. രാജാവു നിരപരാധനാണെന്നു കണ്ടപ്പോൾ അദ്ദേഹവും ശകുന്തളയും സന്തുഷ്ടരായി. പുത്രനോടുകൂടി കാശ്യപനെയും അദ്ദേഹത്തിന്റെ പത്നിയായ അദിതിയെയും നമസ്കരിച്ചു. അവരോടു വിടവാങ്ങി. അവർ ഇന്ദ്രരഥത്തിൽ കയറി രാജധാനിയിൽ തിരിച്ചെത്തി വളരെക്കാലം സുഖമായി ജീവിച്ചു.

---